# സുഹൃത്ത്

ഗ്രന്ഥകാരൻ:

വിദ്വാൻ, സി. പി. കെ. എളയത്.




APRIL, 1927

PRINTED AT

THE VIDYA VINODINI PRESS,

TRICHUR

---

# സുഹൃത്ത്

ഗ്രന്ഥകാരൻ:

വിദ്വാൻ, സി. പി. കെ. എളയത്.



APRIL, 1927

PRINTED AT

THE VEDYA VENODINI PRESS,

TRICHUR

---

# മുഖവുര

---

കല്പിതകൃതികളായ നാടകങ്ങൾക്കും നോവലുകൾക്കും താരതമ്യേന സമ്മാനം കൊടുക്കുന്നതാണെന്ന ഒരു നിവേദനം 'ഇൻടർ നാഷനൽ ലൈബ്രറി'ക്കാർ 1923. നവമ്പർ 1-നു-ത്തെ 'ഹിന്ദു'പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു് ആ 7-നു- എനിക്കു കാണ്മാനിടയായി; കല്പിതേതിവൃത്തമായ ഒരു നോവൽ എഴുതുവാൻ എനിക്കൊരാഗ്രഹം ജനിച്ചു. ഏതാനും ദിവസത്തെപ്പര്യാലോചനകൊണ്ടു്, ഒരു നോവലിന്നു വേണ്ടുന്ന 'വസ്തു' കുറിക്കുവാനും എനിക്കു സാധിച്ചു. ആ 25-നു- തന്നെ ഞാനെന്റെ നോവൽ എഴുതിത്തുടങ്ങി.

നോവലെഴുത്തു മുറക്കു നടന്നു; 1924. ഫെബ്രുവരി 7-നു-, ഒടുക്കത്തെ അദ്ധ്യായവും എഴുതിത്തീൎന്നു. ഇങ്ങിനെ കേവലം രണ്ടര മാസംകൊണ്ടു് ഈ നോവലിന്റെ കരടുപകൎപ്പു തയ്യാറായി. എന്നാൽ, നോവൽ ലൈബ്രറിക്കാൎക്കയച്ചുകൊടുക്കുകയുണ്ടായില്ല.

ഇതിന്റെ കൈയെഴുത്തുകോപ്പി, പലപ്പോഴുമായി, ചില സ്നേഹിതകളേയും പല സ്നേഹിതന്മാരേയും ഞാൻ വായിച്ചു [illegible]. അവരുടെ അഭിപ്രായങ്ങളിൽ മിക്കതും, ഇതിന്റെ പരിഷ്കരണത്തിന്നുപകരിച്ചിട്ടുമുണ്ടു്. വിശിഷ്യ, 1926. ഫെബ്രുവരിയിൽ, എന്റെ ഒരു മാന്യസുഹൃത്തായ ശ്രീമാൻ ഒതളൂർ പടിഞ്ഞാറപ്പാട്ടു പരമേശ്വരൻനമ്പ്യാർ (ബി. ഏ.-വിദ്യാൎത്ഥി) ഇതു മനസ്സിരുത്തി വായിച്ചു് അഭിപ്രായം പറഞ്ഞു. ആ അഭിപ്രായം അത്രയും ആദരണീയവുമായിരുന്നു. അതിനെ മുൻനിൎത്തിക്കൊണ്ടു ഞാൻ ഇതു് ഒട്ടാകെ ഒന്നു നിഷ്കൃഷ്ടമായിപ്പരിശോധിച്ചു പരിഷ്കരിച്ചു. അതിന്നു ശേഷം, ഇക്കഴിഞ്ഞ ഫെബ്രുവരിയിൽ, എന്റെ ഒരു വന്ദ്യഗുരുഭൂതനായ വള്ളത്തോൾ അവൎകൾ, ഇതു കൂലങ്കഷമായി പരിശോധിച്ചു പല പരിഷ്കാരങ്ങളും വരുത്തുകയും, സാരവത്തുക്കളായ പല സാഹിത്യമൎമ്മങ്ങളും എനിക്കുപദേശിക്കുകയും

ചെയ്തു. അദ്ദേഹത്തിന്റെ ആ ഉപദേശങ്ങളെപ്പുരസ്കരിച്ചുകൊണ്ടു വീണ്ടും ഞാൻ ഇതൊന്നു നന്നാക്കിയെഴുതി. ഇത്രയുമൊക്കെച്ചെയ്തതിനു ശേഷമാണു ഞാനിതു പ്രസിദ്ധിപ്പെടുത്തുന്നതു്.

ഈ മാസം 1 നു- ഇതിന്റെ അച്ചടി തുടങ്ങി; 13-നു- അച്ചടിയവസാനിക്കുകയും ചെയ്തു.

ഈ നോവലിനോടു സംബന്ധപ്പെട്ടിട്ടുള്ള സകലരോടും യഥാർഹം നന്ദി പറഞ്ഞുകൊള്ളുന്നു. ഈ നോവലിനെസ്സംബന്ധിച്ച അഭിപ്രായങ്ങളെല്ലാം—പ്രസിദ്ധിപ്പെടുത്തുന്നവയും അല്ലാത്തവയും— ശ്രീമാൻ ചാത്തമ്പിള്ളി നാരായണമേനോനയതിന്നു് അപ്പപ്പോൾ അയച്ചുകൊടുപ്പാൻ അപേക്ഷിക്കുകയും ചെയ്യുകൊള്ളുന്നു. എന്നു്,

27 _ 4 _ '27 } ഗ്രന്ഥകാരൻ.

പ. ലി.

ഇതിൽപ്പറഞ്ഞിട്ടുള്ള മങ്കാവു്, താമരശ്ശേരി—എന്നീ നാട്ടുകൾ രണ്ടും കല്പിതങ്ങളാണു്; അവയെ, പൊന്നാനിത്താലൂക്കിന്റെ കിഴക്കുതെക്കേ അതിർത്തിയിലായിട്ടാണു കല്പിച്ചിട്ടുള്ളതു്.

—:o:—

# അവതാരിക.

---

മഹർഷിതുല്യനായ ഫ്രെഞ്ച് മഹാകവി 'വിക്തോർ യൂഗോ' ഒരു കഥാപാത്രത്തെക്കൊണ്ട് അഭിപ്രായപ്പെടുവിച്ചിട്ടുള്ളതുപോലെ, സ്വർഗ്ഗത്തിലെ വായുകൊണ്ടുള്ള ഒരു ദിവ്യമായ ശ്വാസം കഴിക്കലാണ് സ്നേഹം. സ്നേഹവായുവിനെ കിട്ടാതിരുന്നാൽ ആത്മാവു വീർപ്പുമുട്ടി വലഞ്ഞുപോകും. കറുത്തിരുണ്ട കൂരിരുളിനെ മൂർധാവിൽ മുകർന്നുപോരുന്ന കനകപുഷ്പങ്ങളായ നക്ഷത്രങ്ങളിൽ സ്ഫുരിക്കുന്നതെന്താണ്?—ജഗദീശ്വരന്റെ സനാതനമായ സ്നേഹാനുശാസനം! "സ്നേഹിപ്പാൻ ഒരാളുമില്ലെങ്കിൽ സൂര്യൻ തനിയേ കെട്ടുപോകും."

ഏതാദൃശപ്രഭാവമായ സ്നേഹത്തിന്റെ ഏതാനും നിഷ്കളങ്കരശ്മികളെ പ്രസരിപ്പിക്കുന്ന ഒരു ചെറിയ ജ്യോതിർഗോളമാകുന്നു ഈ ഗദ്യകാവ്യം. സർവകലാശാലയാൽ നൽകപ്പെട്ട വിജയപത്രത്തെ, സർക്കാരുദ്യോഗത്തിലേക്കു കടക്കുന്നതിന്നുള്ള കൈച്ചീട്ടായി കൊണ്ടുനടക്കുന്നതിന്നു പകരം, സന്തപ്തയായ മാതൃഭൂമിയെ വീണ്ടുന്നതിന്നുപയോഗിച്ച കേശവനെളയതിന്റെ സ്നേഹമില്ലായിരുന്നുവെങ്കിൽ, കോമത്തു കുട്ടൻനമ്പ്യാർക്കു സൂര്യൻ കെട്ടുപോക തന്നെ ചെയ്യുമായിരുന്നു. അതേ; പവിത്രകർമ്മാവായ കേശവനെളയതിന്റെ പൌരോഹിത്യമാണ്, അവിവേകത്തിന്നടിപെട്ട നമ്പ്യാരെ പാതകവിമുക്തനാക്കി പരിതോഷസ്വർഗ്ഗം പ്രാപിപ്പിച്ചത്.

നമ്മുടെ ചുററും കാണപ്പെടുന്നവർ തന്നെയാണ് ഈ ആഖ്യായികയിലെ പാത്രങ്ങൾ; അതിനാൽ, ആഖ്യായികകളുടെ വർഗ്ഗത്തിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനം ഈ കൃതിയാൽ ആരോഹണം ചെയ്യപ്പെട്ടിരിക്കുന്നു. അനാചാരങ്ങളെ അധിക്ഷേപിക്കുന്നതിലും, ജാതിമാറാലകളെ ഊതിനീക്കുന്നതിലും, നൂതനാദർശങ്ങളെ നൂറുണ്ടാക്കുന്നതിലും സശ്രദ്ധനായ 'സുഹൃത്തേ', ആരുടേയും ഒത്താശ കൂടാതെ തന്നെ ഭവാൻ കൈരളീഗൃഹത്തിൽ കൈക്കൊള്ളപ്പെടും!

പുണ്യശ്ലോകനായ പുന്നശ്ശേരി നമ്പി അവർകളുടെ സംസ്കൃതഭാഷാഭിമാനം മൂർത്തീഭവിച്ചതു പോലെ പേരാററിൻ തീരത്തു പരിലസിക്കുന്ന മഹാപാഠശാലയുടെ ധാത്രീഭാവത്താൽ സവാത്സല്യം വളർത്തപ്പെട്ടു വിരുതു നേടിയ 'വിദ്വ'ജ്ജനങ്ങളിലൊരാളാണ്, ഈ 'സുഹൃത്തി'ന്റെ ജനയിതാവായ സി. പി. കൃഷ്ണനെളയതവർകൾ. വിഖ്യാതനാമാവായ വിദ്വാൻ സി എസ്. നായരവർകളും മററുമെന്ന പോലെ, ഇദ്ദേഹവും എന്റെ ഭാഷയെപ്പോഷിപ്പിച്ചുപോരുന്നതിൽ എനിക്കുള്ള സന്തോഷം അപരിമിതമത്രെ; അതിന്റെ ഒരു നേരിയ അല മാത്രമാണ് ഈ അവതാരിക. സമുത്തിഷ്ഠമാനനായ എളയതവർകളുടെ സാഹിത്യസംരംഭത്തെ സൌഭാഗ്യലക്ഷ്മി കടാക്ഷിക്കുമാറാകട്ടെ!

വന്നേരി,
**1102.** മേടം 8-ാംനു

വള്ളത്തോൾ.

കേരളീയരായ ദേശഭക്തരിൽ

അഗ്രഗണനീയനായ

ബ്രഹ്മശ്രീ. കുറൂർ മനക്കൽ

## നീലകണ്ഠൻ നമ്പൂതിരിപ്പാട്

അവർകൾക്ക്

സവിനയം

സമർപ്പിച്ചുകൊള്ളുന്നു.

# സുഹൃത്ത്.

## ഒന്നാമദ്ധ്യായം.

"മാധവ, ഇന്നുമുതൽ നാം നമ്മുടെ ജീവിതത്തെ വിഭിന്നരീതിയിൽ നയിപ്പാൻ നിർബ്ബന്ധന്മാരായിരിക്കുന്നുവല്ലോ!"

നാലഞ്ചു നിമിഷത്തെ ഗാഢചിന്തക്കു ശേഷം, എളയത്, സഹപാഠിയായ മാധവനോട് ഇങ്ങിനെ പറഞ്ഞു. ഈ വാക്യത്തിലെ ഓരോ അക്ഷരങ്ങളിലും, വാചാമഗോചരമായ ഏതോ ഒരു ഉൽകണ്ഠാവിശേഷം—അഥവാ, താദൃശമായ ഒരവാച്യവികാരം; അല്ലെങ്കിൽ, അത്തരം ചില മാനസികവികാരങ്ങളുടെ സങ്കരം—തെളിഞ്ഞു വിളങ്ങിയിരുന്നതു മാധവന്റെ മനസ്സിൽ പ്രതിഫലിച്ചു. ആയാൾ ഒരക്ഷരംപോലും പറവാൻ ശക്തനായില്ല; എളയതും, അതിന്നപ്പുറം ഒന്നും തന്നെ തുടൎന്നില്ല. കഴിഞ്ഞു പോയ ചെറിയ കാലത്തിലെ രമ്യങ്ങളായ ചില സന്ദർഭങ്ങളേയും, വരാനിരിക്കുന്ന വലിയ കാലത്തിലെ നീരസങ്ങളായ പല ഭാഗങ്ങളേയും പററി ആ ഇരുകൂട്ടരും വിചാരിച്ചുതുടങ്ങി. അതേ; ഇവരുടെ ഭൂതകാലം ഏററവും ചെറിയതും, ഭാവികാലം എത്രയോ വലിയതും തന്നെ! ഭാവി

യിൽ അനുഭവിക്കേണ്ടുന്ന അംശങ്ങൾക്ക് എണ്ണത്തിലോ വണ്ണത്തിലോ യാതൊരു നിർണ്ണയവുമില്ലല്ലോ! ആ ഭാവികാലത്തെ സുരഭിലമാക്കിത്തീർക്കുവാനുള്ള ഉപായങ്ങളിൽ ഒന്നും തന്നെ ഇന്നു കാണുന്നുമില്ല! വിശേഷിച്ച്, ശരീരമാത്രഭിന്നന്മാരായ ഈ യുവാക്കൾക്ക് അനന്തരക്ഷണംമുതൽ സ്വസ്വജീവിതഗതിയെ 'വിഭിന്നരീതിയി'ലാക്കേണ്ടിവരികയും ചെയ്തിരിക്കുന്നു!

എളയതും മാധവനും, ഇന്നലെത്തേതോടുകൂടി അവസാനിച്ച 'സ്കൂൾ ഫൈനൽ'പരീക്ഷയിൽ ചേർന്നിട്ടുള്ള രണ്ടു ചെറുപ്പക്കാരാണ്. ഇന്ന് ഇവർ സ്വഗൃഹങ്ങളിലെക്കു പോകയായി. മൂന്നുനാലു കൊല്ലമായിട്ട് ഇവർ രണ്ടുപേരും അശനപാനശയനാദികളിലും പഠനത്തിലും സഹചരന്മാരാണ്. വല്ലയിടത്തും വല്ലപ്പോഴും ഇവരെ അങ്ങിനെ ഒററയ്ക്കു കാണേണമെങ്കിൽ, അതിന്നു തക്ക കാരണമുണ്ടാകണം. സർക്കാർ ഹൈസ്കൂളിലും, പുറമേയുള്ള അത്തരം സ്ഥലങ്ങളിലും, എന്തിന് — തൃശ്ശൂർ നാടു മുഴുക്കെ തന്നെ..... ഇവർക്കു 'കൃഷ്ണകുചേലന്മാ'രെന്നാണ് ഒരു പരിഹാസപ്പേര്. എന്നാൽ, ഇവർക്കോ, ആ പേരിൽ വലിയ ഒരു ബഹുമാനമാണുള്ളത്. ഇങ്ങിനെ ഒന്നിച്ചു പഠിച്ചുവന്ന ഈ വിദ്യാർത്ഥികൾക്ക് ഇന്നത്തെ ഈ വേർപാടിൽ എത്ര സങ്കടമുണ്ടാകയില്ല?

എളയതിൻേറയുമില്ല മാധവൻേറയുമില്ല വിദ്യാർത്ഥിദശ അവസാനിച്ചിട്ട്; അവർ ഇനിയും കുറച്ചുകാലം കൂടി പഠിക്കുക തന്നെയാണു ചെയ്യുക. പക്ഷേ, രണ്ടും രണ്ടുവഴിക്കാണെന്നു മാത്രം. എതായാലും, പരീക്ഷയിൽ പൂർണ്ണവിജയം സിദ്ധിക്കുമെന്നുറപ്പുള്ള ഇവർക്ക്, ആ വഴിക്കുണ്ടാകാവു

ന്ന ഒരു മനഃപ്രസാദവും, അതിൻെറ തന്നെ രൂപാന്തരമായ ഒരു നിർവൃതിയും അല്പമെങ്കിലും ആസ്വദിപ്പാൻ കുടിലവിധി അവസരം നൽകുന്നില്ലെന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലൊ.

പലതുകൊണ്ടും, കേരളം 'ഭൂസ്വർഗ്ഗ'മെന്നു പറയപ്പെടുന്നു. ഈ ചൊല്ലു വാസ്തവികമാണെങ്കിൽ, തൃശ്ശൂർ പട്ടണത്തെ 'അമരാവതി' എന്നു പറയുവാനും ഒട്ടും തന്നെ മടിക്കേണ്ടതില്ല. നഗരത്തിൻെറ നയനാസേചനകത്വം തുടങ്ങിയ നിരവധിഗുണങ്ങൾ തൃശ്ശൂരിന്നുണ്ട്; ഒരു നാട്ടിൻപുറത്തിന്നുള്ള മുഖ്യഗുണങ്ങളും തൃശ്ശൂരിന്നുണ്ട്. പലതരം സൌകര്യങ്ങളും പലതരം സൌന്ദര്യങ്ങളും തൃശ്ശൂർനഗരത്തിൽ വിളയാടുന്നു. തൃശ്ശൂരിലെ കുഭാതസമയം, ഒരു നാട്ടിൻപുറത്തോ കടൽത്തിരത്തിലോ മറേറാ ഉള്ളതു പോലെ, പ്രകൃതിരാമണീയകത്തെ പ്രകടമായുദാഹരിക്കുന്ന ഒന്നാണെന്നുള്ളത്, അനുഭവൈകവേദ്യമായ ഒരു വസ്തുതത്വമാകുന്നു. താദൃശപ്രാഭാതിക പ്രകൃതിവിലാസത്തിന്നു പരമോത്കൃഷ്ടമായ പരഭാഗത്തെസ്സംജാതമാക്കിക്കൊണ്ട്, ആകാശത്തിൻെറ പശ്ചിമഭിത്തി അതാ, നീലപ്പട്ടുകൊണ്ടു വിതാനിക്കപ്പെടുന്നു! എന്നു മാത്രമല്ല; വടക്കുന്നാഥക്ഷേത്രത്തിൻെറ തങ്കത്താഴികക്കുടത്തെ ഒരു ദ്വിതീയസൂര്യനാക്കിത്തീർക്കുന്ന സാക്ഷാൽ സൂര്യൻെറ കരങ്ങളാൽ അവിടെ നവരത്നമയമായ ഒരു കമാനം സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു !! ഇങ്ങിനെ ഹൃദയഹാരിയായ ആ ദുർല്ലഭപ്രകൃതിവിലാസത്തെപ്പോലും ലേശമെങ്കിലും കണ്ടാനന്ദിക്കാതെ നമ്മുടെ വിദ്യാർത്ഥികൾ രണ്ടുപേരും കേവലം ചിന്താകുലന്മാരായി, നേരേ പടിഞ്ഞാ

ട്ട്, ഇടവും വലവും തിരിഞ്ഞുനോക്കാതെ കീഴ്പ്പോട്ടു നോക്കിക്കൊണ്ടു പതുക്കെ നടക്കുന്നു!

മഴവില്ലു മുക്കാലും മാഞ്ഞുപൊയ്പ്പോയി! അപ്പോൾ മാത്രമാണ് ആ തരുണന്മാർ വിചാരത്തിൽനിന്നുണർന്നതു്! അവർ ആ അവസരത്തിൽ മഴവില്ലിന്റെ ഒരു ഖണ്ഡം മാത്രം കണ്ടു!

എളയതും മാധവനും അവരുടെ പാർപ്പിടത്തിലെത്തിയപ്പോൾ, കുട്ടൻനമ്പ്യാരുണ്ട് അവിടെ വന്ന് അവരെ കാത്തിരിയ്ക്കുന്നു. എളയത് ഒന്നാമതായി ഒരു മന്ദസ്മിതംകൊണ്ടു നമ്പ്യാർക്കു സ്വാഗതമരുളിയതിന്നു ശേഷം ഇങ്ങിനെ തുടർന്നു:—"ഞങ്ങൾ കുറച്ചു താമസിച്ചുപോയി. വന്നിട്ടധികം നേരമായോ?"

കുട്ടൻനമ്പ്യാർ—ഇല്ല; ഒരു പത്തു മിനിട്ടായി. നിങ്ങളുടെ പരീക്ഷയെല്ലാം കഴിഞ്ഞില്ലേ?; നല്ലവണ്ണമൊക്കെച്ചെയ്തിട്ടില്ലേ?

എളയത്—ഉവ്വ്; പക്ഷേ, എനിയ്ക്കൊരബദ്ധം പററിപ്പോയി!

കുട്ടൻനമ്പ്യാർ—ഉം?; അതെന്തേ?

എളയത്—ഇല്ല; സാരമില്ല. സെക്കൻപേപ്പറിൽ, രണ്ടു കോമ്പൊസിഷൻ എഴുതുവാൻ പറഞ്ഞിരുന്നു. അതിൽ ഒന്നേ എഴുതിയുള്ളു.

കുട്ടൻനമ്പ്യാർ—ഒന്നെന്തേ വിട്ടുകളഞ്ഞതു്?

എളയത്—അത്ര ആലോചിച്ചില്ല; ഒന്നെഴുതിക്കഴിഞ്ഞപ്പോഴയ്ക്കു തന്നെ സമയം തീർന്നുപോയി.

കുട്ടൻനമ്പ്യാർ—അപ്പോൾ അതിൽ പാസ്സാവില്ല എന്നു തോന്നുന്നുണ്ടോ?

എളയത്—അതില്ല.

മാധവൻ—എഴുതിയ കോമ്പൊസിഷന്ന് അതിൻെറ മാക്സിമം മാൎക്ക് തന്നെ കിട്ടും; പിന്നെയെന്താ?

കുട്ടൻനമ്പ്യാർ—ശരി; അതുകൊള്ളാം! മാധവനോ?

'മാധവനോ?' എന്ന ഈ ചോദ്യത്തിലെ സ്വരത്തിൽ പല അൎത്ഥങ്ങളും അടങ്ങിയിരുന്നു:

കുട്ടൻനമ്പ്യാൎക്ക് മാധവൻെറ പേരിൽ അത്ര വലിയ കാരണവത്തം കാണിക്കുവാനുള്ള യാതൊരു യോഗ്യതയുമില്ല: മാധവനെക്കാൾ ഏഴെട്ടു വയസ്സു മാത്രമേ നമ്പ്യാൎക്ക് പ്രായം കൂടുകയുള്ളൂ; മാധവൻെറയും കുട്ടൻനമ്പ്യാരുടേയും പെരുമാററം തന്നെ, അമ്മാമനും മരുമകനും സാധാരണമായുള്ളപോലെ അത്രമാത്രം പരുഷവും ശുഷ്കവുമായല്ല; കുട്ടൻനമ്പ്യാൎക്ക് ഒരു വിഷയത്തിലും ഭരണപാടവമൊട്ടില്ല താനും. ഒരു വിദ്യാൎത്ഥി എത്രതന്നെ തൻെറടമുള്ളവനും പഠിക്കുന്നവനും മററുമായാലും, അവൻെറ രക്ഷിതാക്കന്മാൎക്ക് ആ വിദ്യാൎത്ഥിയുടെ മേലന്വേഷണത്തിന്ന്,—വിദ്യാൎത്ഥികളുടെ നോട്ടത്തിൻകീഴിലല്ലാതെവരുമ്പോൾ,—ഒരന്യൻ ഉണ്ടായാലേ നല്ല സുഖമാകൂ. കുട്ടൻനമ്പ്യാരും ഇത്തരത്തിൽപ്പെട്ട ഒരു രക്ഷിതാവാണ്. അതുകൊണ്ടത്രെ, മാധവൻെറ സകലകാൎയ്യങ്ങളിലും ശ്രദ്ധവെയ്ക്കണമെന്നു നമ്മുടെ എളയതിനെ അദ്ദേഹം ഏല്പിച്ചിട്ടുള്ളതും, ആ വസ്തുതയെ വിശദമാക്കിയുംകൊണ്ടു 'മാധവനോ?' എന്നിപ്പോൾ സാകൂതമായിച്ചോദിച്ചതും. മാധവൻെറ സഹപാഠിയും സവയസ്കനുമാണ് എളയത് എന്നു നമ്മുടെ നമ്പ്യാർ കരുതുന്നേയില്ല! എന്നാൽ, ഒരേവയസ്സിലുള്ള രണ്ടുപേരിലൊരാൾ മററാളെക്കാൾ വിവേകിയോ മറേറാ ആ

യിത്തിരുന്നതു് അസംഭാവ്യമല്ല: "മതിഃ പരിണമന്തി പൂരുഷമുദാത്തയതി; ന വയഃ." എന്നുണ്ടല്ലോ. പക്ഷേ, എളയത്, തനിയ്ക്കു മാധവനെക്കാറം അധികം ബുദ്ധിയ്ക്കു പരിപാകം വരുവാൻ പ്രയോജകീഭവിയ്ക്കുന്ന പ്രാപഞ്ചികാനുഭവങ്ങളുമായി ഇന്നേവരെയൊന്നും ഏററുമുട്ടിയിട്ടില്ല. എന്നിരുന്നാലും, വിവേകവും ബുദ്ധിസാമത്ഥ്യവും ആലോചനാനൈപുണ്യവുമുള്ള ഒരു യുവാവാണദ്ദേഹം.

എളയത്—മാധവൻ എല്ലാം നന്നായിച്ചെയ്തിട്ടുണ്ട്; ഒന്നിലും ഒരു ന്യൂനത തോന്നുന്നില്ല.

കുട്ടൻനമ്പ്യാക്കു വലിയ കൃതാത്ഥതയായി. അദ്ദേഹം വിദ്യാത്ഥികളെ രണ്ടുപേരേയും മനസാ ശ്ലാഘിച്ചുകൊണ്ടു കുറച്ചു നേരം ഒന്നും മിണ്ടാതെയിരുന്നു. അനന്തരം, "അപ്പോറം, ഇന്നു തന്നെ എളയത് നാട്ടിലെയ്ക്കു പോകയായോ?"

എളയത്—ഉവ്വ്; അമ്മയും മററും എന്നെക്കാത്തിരിയ്ക്കുന്നുണ്ടാകും.

കുട്ടൻനമ്പ്യാർ—അതേ; വീട്ടിലും, അമ്മയും ഓപ്പോളും നിങ്ങറം വരുമെന്നു തന്നെ വിചാരിച്ചുകൊണ്ടിരിയ്ക്കുന്നുണ്ട്.

എളയത്—ഇപ്പോറം ഞാൻ വീട്ടിലെയ്ക്കില്ല. അമ്മയോടും മററും വത്തമാനമൊക്കെപ്പറയു. അടുത്ത ഒരു ദിവസം ഞാനിങ്ങോട്ടു വരുന്നുണ്ട്! അന്നു വരാം. അതാണു നല്ലതു്.

കുട്ടൻനമ്പ്യാർ—എന്നാലങ്ങിനെയാവട്ടെ. ഇനിമേൽ എന്താണു നിങ്ങറം വിചാരിയ്ക്കുന്നതു്?

എളയത് ഒന്നും മറുപടി പറയാതെ കുറഞ്ഞൊന്നു ദയനീയമായി മാധവൻെറ മുഖത്തെയ്ക്കു നോക്കി.

മാധവൻ—ഇന്റർമീഡിയററിന്നു ചേരാൻ സാധിക്കയില്ലെന്നാണ് എളയത് പറയുന്നത്!

കുട്ടൻനമ്പ്യാർ—അങ്ങിനെയോ? പിന്നെയെന്തു ചെയ്വാൻ പോകുന്നു?

മാധവൻ—സംസ്കൃതവും ആയുർവ്വേദവും പഠിക്കാനാണത്രെ ഭാവം!

നമ്പ്യാർ ഉറക്കെച്ചിരിച്ചു. എളയതും, ഉള്ളിലുള്ള വ്യാകുലതയെ ഒരുവിധം ഒതുക്കിക്കൊണ്ട്, വേണ്ടാതെകണ്ട് ഒന്നു ചിരിക്ക തന്നെ ചെയ്തു. ഇത്രയും പഠിപ്പിക്കുവാൻ തന്നെ എളയതിന്റെ അച്ഛൻ വളരെക്കഷ്ടപ്പെട്ടിട്ടുണ്ടെന്നും, ഇനിയും പഠിപ്പിക്കുവാൻ അദ്ദേഹത്തിന്നു തീരേ സാധിക്കയില്ലെന്നും, ഒരു വൈദ്യനാകുന്നതായാൽ നല്ല സമ്പാദ്യമുണ്ടാകുമെന്നും മററുമാണ് അദ്ദേഹത്തിന്റെ പ്രത്യാശയെന്നും മററും മാധവൻ മാതുലനോടു വിസ്തരിച്ചു പറഞ്ഞു. എന്നാൽ, ഒരു വൈദ്യനാകുവാൻ,— വിശേഷിച്ചും ഒരു നാട്ടുവൈദ്യനാകുവാൻ— എളയതിന്ന് അശേഷവും അഭിരുചിയില്ലെന്നും മാധവൻ തന്നെ പറഞ്ഞു. എളയത് ഈ അവസരത്തിൽ കേവലം മൌനിയായി ഇരുന്നതേയുള്ളു.

കുട്ടൻനമ്പ്യാർ—എളയതേ, ഇപ്പോഠം ഇതിനെപ്പററി അധികമൊന്നും ആലോചിച്ചു മനസ്സു പുണ്ണാക്കേണ്ട. അടുത്ത ദിവസം എന്തായാലും ഇങ്ങോട്ടു വരുമല്ലൊ. അപ്പോഠം നമുക്കെല്ലാം തീച്ചപ്പെടുത്താം.

* * * * * *

അന്ന്, ഷൊറണ്ണൂർ മെയിലും എറണാകുളം മെയിലും തൃശ്ശൂരിൽവെച്ചാണു മാറാറുള്ളത്. നേരം നല്ല ഉച്ച!

ആകാശദേശാർണ്ണവമാശു കാല-
പ്രചോദനത്താൽ ഭുവനം ദഹിപ്പാൻ,
അർകാതപച്ഛദ്മമൊടത്ത്യുദഗ്ര-
മൌർവ്വാനലജ്വാല വമിക്കയാണോ!

കൊട്ടമ്പിരിക്കൊണ്ട വെയിൽ. ആപ്പീസ്സിലെന്നല്ല തൃശ്ശൂർ നാട്ടിൽത്തന്നെ അക്കാലത്തു കുടിപ്പാനുള്ള വെള്ളം പോലും വളരെ ദുർല്ലഭമാണ്. കാപ്പി, ചായ മുതലായ പാനീയങ്ങൾ കഴിച്ചു പാന്ഥന്മാർ പിപാസയെപ്പൂർവ്വാധികം വർദ്ധിപ്പിക്കുന്നു. വണ്ടികളുടെ വരവും കാത്തു ജനങ്ങൾ അവിടെ എരിപൊരിക്കൊള്ളുന്നു. എളയതും മാധവനും, അടുത്ത നിമിഷത്തിൽ വന്നുചേരുന്ന വേർപാടിനെ ഓർത്തു വ്യസനിച്ചുകൊണ്ടും, പല വിഷയങ്ങളേയും പരാമർശിച്ചുകൊണ്ടു യാതൊരു ക്രമവുമില്ലാതെ പലതും നാനാവിധവികാരങ്ങളോടുകൂടിസ്സല്ലപിച്ചുകൊണ്ടും, ഒരേ കുടയാൽ ശിരസ്സു മാത്രം വെയിൽ കൊള്ളാതെ സൂക്ഷിച്ചുകൊണ്ടും ആ ലലാടന്തപമായ ആതപത്തിൽ അർത്ഥമില്ലാതെ അങ്ങിനെ ഉലാത്തുന്നു. കുറച്ചു കഴിഞ്ഞപ്പോഴയ്ക്കു് എറണാകുളം മെയിൽ അവിടെ ആദ്യമായി വന്നു. പ്ലാററ്ഫോറത്തിൽ നിന്നിരുന്ന ആളുകളിൽ പകുതിയിലധികം ഭാഗവും ആ വണ്ടിയ്ക്കകത്തു ക്ഷമയില്ലാതെ ബദ്ധപ്പെട്ടു ചെന്നു കയറി ചൂടിൻെറ തനിസ്സത്തു് അനുഭവിച്ചുതുടങ്ങി! എളയതും ഇതാ, മാധവനെ വിടുകയായി. കുട്ടൻനമ്പ്യാർ അവരുടെ അടുത്തു ചെന്നു് ഒരു രണ്ടാംക്ലാസ്സ്ശീട്ടു് എളയതിൻെറ കൈയിൽ കൊടുത്തു. നമ്പ്യാർ ടിക്കററ് വാങ്ങിക്കൊടുക്കുന്നതു തന്നെ എളയതിന്നു സമ്മതമായിരുന്നില്ല. എന്നാൽ, അതിൽ വി

പ്രതിപത്തി കാണിയ്ക്കാഞ്ഞതു്, മാധവന്റെ നിർബ്ബന്ധം ഉണ്ടാകുമെന്നു മാത്രം ശങ്കിച്ചാണു്. പക്ഷേ, ഈ രണ്ടാംക്ലാസ്സ്ശിട്ടിൽ എളയതിന്നു വല്ലാത്ത ഒരു വെറപ്പു തോന്നി. എന്നിട്ടു പറഞ്ഞു:

എനിയ്ക്കു രണ്ടാംക്ലാസ്സ്ശിട്ടു് ഏതായാലും വേണ്ടിയിരുന്നില്ല. ഇതെല്ലാം അനാവശ്യമാണെന്നു ഞാൻ പറഞ്ഞാൽ മാധവൻ വെറുതേ ശുണ്ഠിയെടുക്കും. നിങ്ങളൊക്കെ വലിയ പണക്കാർ. എന്നെ ഈ രണ്ടാംക്ലാസ്സിൽ ഒരു പരിചിതൻ കാണുന്നതായാൽ പരിഹാസം തോന്നാതിരിയ്ക്കയില്ല.

മാധവൻ — അതല്ലാ നോക്കാനുള്ളതു്! നമ്മുടെ സൌകര്യ്യവും സുഖവുമാണു്. നിങ്ങളുടെ അച്ഛനു ബുദ്ധിമുട്ടി അയച്ചുതരുന്ന പണം ചെലവിട്ടു നിങ്ങൾ രണ്ടാംക്ലാസ്സ് ശിട്ടു വാങ്ങുകയില്ല. അതു പാടില്ല താനും. എന്നാൽ, വേറെയൊരാൾ വാങ്ങിത്തന്നാലും അതിലിത്ര വെറപ്പോ?!

എളയതു് — വേറെയൊരാളോ!?! അങ്ങിനെയാണെങ്കിൽ ഞാൻ ഇത്തരം സൽക്കാരങ്ങൾ സ്വീകരിയ്ക്ക തന്നെയില്ലല്ലൊ. മാധവൻ എന്നു പറഞ്ഞാൽ ഞാൻതന്നെ. കുട്ടൻനമ്പ്യാരാകട്ടെ, എനിയ്ക്കു ജ്യേഷ്ഠനെപ്പോലെയുമാണു്.

എളയത് ഇപ്പറഞ്ഞതിൽ മുഖസ്തുതിയുടെ ഒരു സ്പർശമെങ്കിലും ഉള്ളതായി വായനക്കാർ കരുതരുതു്; ഇതിൽ മുഖസ്തുതിയുടെ ഒരു കണിക പോലുമില്ല. പക്ഷേ,— എളയത് നമ്പ്യാരെ ഒരു ജ്യേഷ്ഠനായിക്കരുതുന്നുവെങ്കിലും, നമ്പ്യാർ നേരെ മറിച്ചു് എളയതിനെ തന്റെ ഒരു വിശിഷ്ടോ

പദേഷ്ടാവായിട്ടാണു വിചാരിച്ചുവരുന്നത്. എപ്പോഴും എളയതിന്റെ അഭിപ്രായത്തെ ആവശ്യപ്പെടുകയും അതിനോടു സർവ്വാത്മനാ യോജിയ്ക്കുകയുമാണു നമ്പ്യാരുടെ പതിവ്.

മാധവനു പിന്നെയും പലതും പറയുവാനുണ്ടായിരുന്നു. ഷൊറണ്ണൂർ മെയിൽ വന്നത് അവരുടെ സംഭാഷണത്തിനു വിഘാതകമായിത്തീൎന്നു. എറണാകുളം മെയിൽ പുറപ്പെടുകയായി. ആ സുഹൃത്തമന്മാരുടെ വിശ്ലേഷത്തെ സൂചിപ്പിയ്ക്കുന്ന മണിനാദം മുഴങ്ങി. ഗാർഡിനു യാതൊരു സംശയവുമുണ്ടായില്ല; ആയാൾ സംജ്ഞ കാണിച്ചു ധൂമപിണ്ഡങ്ങൾ വമിച്ചുകൊണ്ടു വണ്ടി യാത്രയാരംഭിച്ചു. എളയതിന്റെ നീണ്ട നീണ്ട നിശ്വാസങ്ങൾ ആ ധൂമോൽഗാരങ്ങളെക്കാൾ മഹത്തരങ്ങളായിരുന്നു!

## രണ്ടാമധ്യായം.

തൃശ്ശൂരിൽനിന്ന് എട്ടൊമ്പതു നാഴിക തെക്കുഭാഗത്തായി 'പുതുക്കാട്' എന്ന ഒരു വില്ലേജുണ്ട്. ആ പ്രദേശം വലിയ കേൾവി കേട്ട ഒന്നല്ലെങ്കിലും, കോമത്തു രാമൻ നമ്പ്യാർ കൊച്ചിരാജ്യമൊട്ടാകെ പേരെടുത്ത, ഭാഗ്യവാനായ ഒരു വയോവൃദ്ധനാകയാൽ, ആ വഴിയ്ക്ക് ആധേയഗുണം ആധാരത്തിലും സംക്രമിച്ച് പുതുക്കാട്ടുവില്ലേജും പലൎക്കും പരിചിതമായിത്തീൎന്നിട്ടുണ്ട്. രാമൻനമ്പ്യാൎക്കു പാഠശാലകളിലോ മറ്റോ വിദ്യാഭ്യാസം ചെയ്യാനവസരം ലഭി

ച്ചിട്ടില്ല; പത്തു വയസ്സു പ്രായമായപ്പോൾത്തന്നെ താൻ വീട്ടിലെ കാരണവരായിക്കഴിഞ്ഞു. എന്നാലും, കുറെയൊക്കെ ലോകപരിചയവും ധാരാളം കാര്യനിർവ്വഹണനിപുണതയും അദ്ദേഹത്തിനുണ്ട്. അദ്ദേഹത്തിന്ന് ഇപ്പോൾ അറുപത്തഞ്ചു വയസ്സായിരിക്കുന്നു. ജന്മവും പണ്ടാരവകയുമായി, കോമത്തുതറവാട്ടിലെയ്ക്കു സുമാർ അൻപതിനായിരം പാട്ടത്തിന്നുള്ള ഭൂസ്വത്തുണ്ട്. ഇതെല്ലാം സമ്പാദിച്ചതു രാമൻനമ്പ്യാർ തന്നെയാണ്. നമ്പ്യാർ വലിയ പിശുക്കനാണ്; എങ്കിലും, മഹാദയാലുവുമത്രെ. ഇദ്ദേഹത്തിന്റെ മരുമക്കളിൽ ഒരാളാണു കുട്ടൻനമ്പ്യാർ. മാധവൻ, രാമൻനമ്പ്യാരുടെ രണ്ടാംതലമുറ മരുമകനുമാണ്.

കോമത്തു വീട്ടിലെ മററു ചിലരേയും കൂടി വായനക്കാർക്കു പരിചയപ്പെടുത്തിക്കൊള്ളുന്നു:

വീട്ടിലെത്തറവാട്ടമ്മയും രാമൻനമ്പ്യാരുടെ അനുജത്തിയുമാണു വൃദ്ധയായ കുഞ്ഞുകുട്ടിയമ്മ. ആ സ്ത്രീ അഞ്ചു പ്രസവിച്ച് ഏഴു മക്കളുണ്ടായി! എന്നാലും, അവരിൽ ആ വൃദ്ധയ്ക്കു് അനുഭവത്തിന്നവശേഷിച്ചതു്, പ്രഥമപുത്രിയായ ദേവകിയമ്മയും ഒടുക്കത്തെ മകനായ കുട്ടൻനമ്പ്യാരും മാത്രം!; മദ്ധ്യവർത്തികളായ മററു കുട്ടികളഞ്ചും, പിഞ്ചായിരിക്കെത്തന്നെ പഞ്ചതയടഞ്ഞു!! —

മുളയിൽക്കരിയും നിലത്തിലും
വിളവില്ലാത്തരിശെത്ര മേത്തരം!

ദൈവത്തിന്റെ ദുശ്ചേഷ്ടിതം നോക്കുക! കുഞ്ഞുകുട്ടിയമ്മയുടെ 'കർമ്മവിപാകപ്രായശ്ചിത്തം' ഇത്രമാത്രംകൊണ്ടും പര്യാപ്തമായില്ല: നമ്മുടെ കുട്ടൻനമ്പ്യാർ ആറേഴു വയസ്സു മാ

ത്രം പ്രായമുള്ള ഒരു ബാലനായിരിയ്ക്കുന്ന കാലത്തു തന്നെ, കുഞ്ഞുകുട്ടിയമ്മയ്ക്കു വൈധവ്യദുഃഖവും വന്നുചേൎന്നു!

ദേവകിയമ്മയുടെ ഏകപുത്രനാണു മാധവൻ. ഹാ, കഷ്ടം! അച്ഛന്റെ മരണംകൊണ്ടുള്ള ദുസ്സഹമായ പരിതാപഭാരത്തെ അതിദുഃസഹമാക്കിയുംകൊണ്ട്, ഭൎത്താവിന്റെ അകാലമരണം, യുവതിയായ ദേവകിയമ്മയുടെ ആ ഇളമുലപ്പാലിനെത്തന്നെ ദുഷിപ്പിച്ചു! പക്ഷേ, ഭാഗ്യംകൊണ്ടു പരിപൂൎണ്ണാരോഗ്യത്തോടുകൂടിത്തന്നെ നമ്മുടെ മാധവൻ വളൎന്നുവന്നു.

കുഞ്ഞുകുട്ടിയമ്മയുടെ അനുജത്തിയുടെ പുത്രന്മാരാണ് അപ്പുനമ്പ്യാരും പരമേശ്വരനും. ഇവൎക്ക്, ഏഴു വയസ്സു മാത്രം പ്രായമായ ഒരു സോദരിയുമുണ്ട്. 'ലീല' എന്ന ഈ ബാലികയാണ്, രാമൻനമ്പ്യാർ പറയാറുള്ള "കോമത്തുതറവാട്ടിലെ അല്പസന്തതി!"

തന്റെ അനന്തരവന്മാർ വലിയ വലിയ പരീക്ഷകളെല്ലാം ജയിച്ച് മജിസ്ട്രേട്ട്, പോലീസ് കമിഷണർ, ഡിവാൻ പേഷ്ക്കാർ തുടങ്ങിയ ഉദ്യോഗസ്ഥന്മാരായിത്തീരുന്നതു തറവാട്ടേയ്ക്കു മഹത്തരമായ ഒരു മാനമായികരുതിവരുന്ന രാമൻനമ്പ്യാർ എല്ലാ മരുമക്കളേയും ഇംഗ്ലീഷ് സ്കൂളിലെയ്ക്കയച്ചുനോക്കി. എന്നാൽ, നമ്പ്യാരുടെ ആശാബീജങ്ങളിൽ മിക്കതും, ഇന്നേവരെ, നേരെ മുളച്ചു പടൎന്നു പന്തലിന്മേൽ കയറുകയുണ്ടായിട്ടില്ല; മുളയിൽത്തന്നെ കരിഞ്ഞോ കുറച്ചു പടൎന്നു മുരടിച്ചോ നഷ്ടപ്രായമാവുകയാണു ചെയ്തിട്ടുള്ളത്! മക്കളെച്ചൊല്ലിയേടത്തോളം താദൃശമായ ഒരാശയ്ക്കു തന്നെ അദ്ദേഹത്തിന്നവസരമുണ്ടായിട്ടില്ല; അവരെല്ലാം പെൺകുട്ടികളാണ്. പക്ഷേ, ജാമാതാക്കളെ ഉദ്യോഗസ്ഥവൎഗ്ഗ

ത്തിൽനിന്ന തന്നെ തിരഞ്ഞെടുപ്പാൻ രാമൻനമ്പ്യാർ അശ്രാന്തപരിശ്രമം ചെയ്യാറുണ്ട്. അക്കാൎയ്യം അദ്ദ്യാവധി യഥേഷ്ടിതം തന്നെ സാധിച്ചുപോന്നിട്ടുമുണ്ട്. കുട്ടൻനമ്പ്യാരും അപ്പുനമ്പ്യാരും കുറെ ക്ലാസ്സുകളിൽ മാത്രം പഠിച്ചു വിദ്യാഭ്യാസത്തെ അവസാനിപ്പിച്ചു. ഇപ്പോൾ ഇവർ വീട്ടിൽത്തന്നെയിരുന്ന്, പണ്ടങ്ങളിന്മേൽ പണം പലിശയ്ക്കു കൊടുക്കുന്ന ഒരുതരം പണക്കച്ചവടം നടത്തിവരുന്നു. വിദ്യാഭ്യാസത്തിൽനിന്ന വിമുഖന്മാരാണെങ്കിലും ധനസമ്പാദനവിഷയത്തിൽ സാഭിലാഷന്മാരായ മരുമക്കളുടെ ഈ ഉദ്യമം രാമൻനമ്പ്യാൎക്ക സുതരാം സന്തോഷപ്രദമായിത്തീൎന്നിട്ടുമുണ്ട്. നമ്മുടെ മാധവൻ മാത്രമാണ്, ഇന്ന തന്റെ വലിയമ്മാമന്റെ മനീഷിതത്തിന്നൊത്തു മേലോട്ടു പോകുന്നതു്.

മാധവൻ, എളയതിന്റെ കത്തു വരുന്നതു കാത്തുതുടങ്ങിയിട്ട് ദിവസം എഴെട്ടായി. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം മാധവന്ന് അദ്ദേഹത്തിന്റെ ഒരു കത്തു കിട്ടി.

മാങ്കാവ്,

സുഹൃത്തെ, 9-4-1916.

കുറച്ചു ദിവസമായി താങ്കൾ എന്റെ എഴുത്തും കാത്തുകൊണ്ടു തന്നെ ഇരിക്കയായിരിക്കാം. ഇന്നേവരെ എനിയ്ക്കു് ഒരുവിധത്തിലും ഒരു ഉന്മേഷമുണ്ടായിരുന്നില്ല. അതാണു താങ്കൾക്ക പോലും കത്തെഴുതുവാനമാന്തം വന്നത്.

സാധാരണമായി, പരീക്ഷ കഴിഞ്ഞു കിട്ടുന്ന ഈ വെക്കേഷൻ വിദ്യാൎത്ഥികൾക്ക സൎവ്വഥാ ആഹ്ലാദകരമായ ഒരവസരമാണ്. പരീക്ഷവരെയുള്ള പത്തു മാസത്തോളം കാലം പത്തു നിമിഷമെന്ന പോലെ കഴിഞ്ഞുപോകുന്നു. പരീക്ഷ കഴിഞ്ഞു ഫലം പുറത്താവുന്നതുവരെയുള്ള ഏതാനും ദിവസങ്ങളാകട്ടെ, എത്ര ഉന്തിനീക്കിയാലും നീങ്ങാത്തവയാണ്. പരീക്ഷാഫലത്തെക്കുറിച്ചുള്ള ഒരുൽക്കണ്ഠയാണ് ഇതിന്നു കാരണം. ആ ഉൽക്കണ്ഠ തന്നെയാണ് ആ ദിവസങ്ങൾക്ക് ആഹ്ലാദകാരിയായ ചമൽക്കാരത്തെ ഉളവാക്കുന്നതും. ഈ ഉൽക്കണ്ഠ, പരീക്ഷയിൽ തീരെ ഹോപ്പില്ലാത്ത പട്ടമണ്ടന്മാൎക്ക് കൂടി ഉണ്ടാകുന്നതുമാണ്. എന്നാൽ, ഈ വെക്കേഷൻ എനിക്കു പൂൎവ്വാധികം സന്തോഷപ്രദമാകേണ്ടിയിരിക്കെ അങ്ങിനെയല്ലാതെ, ആയതു് ഇന്നേവരെയും എനിക്കു തീരെ ശുഷ്കവും നിരുന്മേഷവുമായിരുന്നു !

എന്റെ അച്ഛൻ ഒരു മഹാനദീപ്രവാഹത്തെ ഒരു ചെറുകൈത്തോടിലൂടേ ഒഴുക്കുവാൻ തന്നെ തീൎച്ചപ്പെടുത്തിഇരിക്കുകയായിരുന്നു; വരുന്ന എടവമാസത്തിൽത്തന്നെ ഞാൻ പട്ടാമ്പി സംസ്കൃതകോളേജിൽ ചെന്നു ചേരേണമെന്നും മററും അച്ഛൻ ഉറച്ചുകൊണ്ടിരിക്കുകയായിരുന്നു! കേവലം പതിനേഴു വയസ്സു മാത്രം പ്രായമായ ഞാൻ, ഇതിനിടെ, ഒരു വിവാഹം കഴിപ്പാൻ ശ്രമിച്ചാലോ എന്നും ആലോചിച്ചു. എന്നാൽ, ഒരു ജാമാതാവിനെ വിദ്യാഭ്യാസവിഷയത്തിൽ സഹായിപ്പാൻ സാധിക്കുന്ന ഒരു കന്യാപിതാവിനേയും ഞാനെന്റെ സമുദായത്തിൽക്കണ്ടില്ല. എന്തിനധികം പറയുന്നു: ശ്രീമാൻ തോട്ടത്തിൽ കരുണാകര

പ്പണിക്കരും ഞാനും കൂടി ഇന്നു രാവിലെ ഉണ്ടായ ഒരു സംഭാഷണം, എൻെറ ഭാവിജീവിതഗതിക്കു് ഒരു രാജവീഥി തന്നെ തുറന്നു കാണിച്ചുതന്നു!; ഭാഗ്യം!

പണിക്കരുടെ അൻജന്മാരും മരുമക്കളും പാലക്കാട്ടു പഠിക്കുന്നുണ്ടു്. അവരോടൊന്നിച്ചു് അവിടെപ്പോയിത്താമസിച്ചു പഠിച്ചുകൊള്ളുവാൻ പണിക്കർ എന്നോടു പറഞ്ഞിരിക്കുന്നു. എൻെറ മനഃസ്ഥിതികൾ മുഴ്കെ മനസ്സിലാക്കിയിട്ടാണു് അദ്ദേഹം എന്നോടിങ്ങിനെ പറഞ്ഞതു്. ഇൻറർമീഡിയററ് പാസ്സാകുന്നതുവരെ ഇഷ്ടം പോലെ പഠിച്ചുകൊള്ളണമെന്നും, ചെലവിനെപ്പററി യാതൊന്നും ഞാൻ അറിയേണ്ടതില്ലെന്നും പണിക്കർ സദയം പറഞ്ഞിരിക്കുന്നു.

ഞാൻ നാളെ അങ്ങോട്ടു പുറപ്പെടണമെന്നു വിചാരിച്ചു. പക്ഷേ, അമ്മയും മുത്തശ്ശിയും, വിഷു കഴിഞ്ഞു പോയാൽ മതിയെന്നു് എന്നെ വല്ലാതെ നിർബ്ബന്ധിക്കുന്നു. അമ്മ, ചെറിയമ്മാമൻ, മുത്തശ്ശി—ഇവരെ ഈ എഴുത്തു വായിച്ചു കേൾപ്പിക്കുക.

എന്നു സ്വന്തം സുഹൃത്തു് —

യു. കെ. എളയതു്.

* * * * * *

കേശവനെളയതു് പാലക്കാട്ടു പോയി കോളേജ്ക്ലാസ്സിൽച്ചേർന്നു. മാധവന്നു് അദ്ദേഹത്തെ അനുസരിച്ചു പാലക്കാട്ടേക്കു തന്നെ പോവാൻ തരപ്പെടാത്തതിൽ കുണ്ഠിതമുണ്ടായി. പാലക്കാട്ടായാൽ ചെലവു് ഇരട്ടിക്കുമെന്നും മററും പറഞ്ഞു മാധവനെ ആയാളുടെ വലിയമ്മാമൻ രാ

മൻനമ്പ്യാർ എറണാകുളം കോളേജിലേയ്ക്കാണയച്ചത്.

* * * * * *

എളയതും മാധവനും, 'ഇൻറർമീഡിയററ്' പരീക്ഷയിലും പ്രശസ്തമാംവണ്ണം വിജയികളായി. അതിന്നു ശേഷം മാധവൻ വൈദ്യഭാഗം പഠിയ്ക്കുവാനാണു പുറപ്പെട്ടത്. രാമൻനമ്പ്യാർക്ക് അതത്ര രുചിച്ചില്ല; ഒരു മജിസ്ട്രേട്ടോ മറേറാ ആകുവാനുള്ള പഠിപ്പാണു വേണ്ടതെന്ന് അദ്ദേഹം മാധവനെ അനുശാസിച്ചു. പക്ഷേ, ആയാളുടെ അഭിനിവേശം അതിന്നു നേരെ വിപരീതവും സുദൃഢവുമായിരുന്നതിനാൽ ഒടുവിൽ കാരണവർ, ഒന്നുമില്ലാത്തതിനെക്കാൾ ഭേദമല്ലേ എന്നു വിചാരിച്ചു മാധവൻെറ ഇഷ്ടംപോലെ പഠിച്ചുകൊള്ളുവാൻ സമ്മതിയ്ക്കുതന്നെ ചെയ്തു. മാധവൻ എം. ബി.- (M. B. & B. S.) യ്ക്കു ചേർന്നു. എന്നാൽ, അക്കൊല്ലത്തിൽ മദ്ധ്രാസ്സിൽ എം. ബി.-യ്ക്കു പ്രവേശം കിട്ടായ്കയാൽ മാധവൻ ബോമ്പയിലാണു പോയി ച്ചേൎന്നതു്.

നമ്മുടെ എളയതിൻെറ സ്ഥിതിയെന്ത്?—അദ്ദേഹത്തിൻെറ വിദ്യാഭ്യാസശൃംഖലയിൽ വിധിഒരു കണ്ണി കൂടി കൂട്ടിവിളക്കുവാൻ തീർച്ചപ്പെടുത്തി: ബി. എ -ക്ലാസ്സിൽ എളയതിന്നു ഗവൺമെൻറ് സ്കോളർഷിപ്പ് കിട്ടി. ഇനി ആ ക്ലാസ്സിൽ പഠിയ്ക്കാതിരിയ്ക്കുന്നതു ശരിയാണോ? എന്നാൽ, മദ്ധ്രാസ്സിൽ താമസിപ്പാനും മററുമുള്ള് ചെലവോ? കരുണാകരപ്പണിയ്ക്കർ പിന്നെയും ഒരു പ്രാവശ്യം കൂടി എളയതിൻെറ ഭാഗ്യത്തിന്ന് ഒരു സഞ്ചാരമാർഗ്ഗം കാട്ടിക്കൊടുത്തു; വീണ്ടും ധനസഹായം ചെയ്വാൻ ആ ഉദാരൻ നിശ്ചയിച്ച് അങ്ങിനെ ചെയ്യുവന്നു. പോരെങ്കിൽ, എളയതിന്ന്

ഇക്കാലത്തു തന്റെ ഉപന്യാസവിലേഖനംവഴിയ്ക്കും കുറേ ശ്ശെ സമ്പാദ്യം തുടങ്ങിയിരിയ്ക്കുന്നു: നമ്മുടെ കേശവനെള യത്, മദ്ധ്രാസ്സിൽ പ്രെസിഡെൻസി കോളേജിൽ ബി. ഏ. ക്ലാസ്സിൽ പഠിച്ചുവരുന്നു.

---

## മൂന്നാമദ്ധ്യായം.

---

മകരമാസം കാലം! ക്രൈസ്തവമഹോത്സവം കഴി ഞ്ഞു കോളേജുകളും സ്കൂളുകളുമെല്ലാം തുറന്നിരിയ്ക്കുന്നു. ക്രി സ്ത്മസ്സ്കാലം, വിദ്യാൎത്ഥികൾക്ക് അവരവരുടെ ദേഹ ത്തിന്നും മനസ്സിന്നും വിശ്രമവും വിനോദവും നല്കി മിടുക്കും ചൊടിയും ഉണ്ടാക്കുവാൻ ഏററവും പററിയ ഒരു വിരാമ മാകുന്നു. അങ്ങിനെ മനശ്ശരീരങ്ങൾക്ക് ഒരു പുതുമ പിടി പ്പിയ്ക്കുന്നത് അവൎക്ക് അത്യാവശ്യകമാണ താനും. കാര ണം, ക്രിസ്ത്മസ്സിന്നു ശേഷമുള്ള ഒന്നുരണ്ടു മാസത്തെ പഠ നവും പരിശ്രമവുമാണ് അടുത്തു വന്നുചേരുന്ന പരിക്ഷ യെസ്സഫലമാക്കിത്തീൎക്കുക. നമ്മുടെ കേശവനെളയതും,ഇ ക്കഴിഞ്ഞ ക്രൈസ്തവവിരാമകാലത്തു സ്വഗൃഹത്തിൽ പോ യി മടങ്ങിവന്ന് ഇന്നിതാ, ഒന്നേമുക്കാൽ കൊല്ലംകൊണ്ടു പഠിച്ചുതീൎന്നേടത്തോളം പാഠങ്ങളെ രോമന്ഥത്താൽ പു നസ്സ്വീകരിയ്ക്കുന്നതായി നാം കാണുന്നു. ഈയവസരത്തി ലും വിദ്യാൎത്ഥിസാധാരണമായി എളയതും, ദുൎല്ലഭം ചില വിനോദങ്ങളിൽ പങ്കുകൊള്ളുകയും, പരീക്ഷ കഴിഞ്ഞു മട ങ്ങിപ്പോകുമ്പോഴും അതിന്നു ശേഷവും തനിയ്ക്കാസ്പദിയ്ക്കു

വാനുള്ള നാനാവിധസരസവിനോദങ്ങളെ 'സ്വപ്നം കാണുക'യും ചെയ്യുന്നുണ്ട്. എന്നാൽ, കൊണ്ടുപിടിച്ച പരീക്ഷയ്ക്കു വായിയ്ക്കുന്ന ഈ തിരക്കിൽ മലയാളത്തിലെയ്ക്കൊന്നു പോകേണ്ടിവരുമെന്ന് ഈ വിദ്യാൎത്ഥി സ്വപ്നത്തിൽപ്പോലും വിചാരിച്ചിരുന്നില്ല.

കോമത്തു രാമൻനമ്പ്യാരുടെ ഒരു കമ്പിമണിയോർഡർ എളയതിനെ വിവിധവിചാരങ്ങൾക്കടിമപ്പെടുത്തി. പത്തുറുപ്പിക അയച്ചിട്ടുണ്ട്! "ഉടനേ പുറപ്പെടുക!" എന്നും കമ്പിയിൽക്കാണുന്നു.

"രാമൻനമ്പ്യാരുടെ കമ്പിയോ! എനിയ്ക്കോ! പത്തുറുപ്പിക രാമൻനമ്പ്യാർ എനിയ്ക്കയയ്ക്കുകയോ! എന്തിന്? 'ഉടനേ പുറപ്പെടുക!' ഉം? കോമത്ത് ഇപ്പോൾ എന്റെ സാന്നിദ്ധ്യം എന്തിനായിരിയ്ക്കാം? ആകപ്പാടെ ഒന്നും മനസ്സിലാകുന്നില്ലല്ലൊ! എന്തായാലും പോകാതിരിപ്പാൻ പാടില്ല. ഉറുപ്പികയും അയച്ചിരിയ്ക്കുന്നു! ഇനി പോകാതിരിയ്ക്കുന്നതെങ്ങിനെ? പോക തന്നെ; എന്തെങ്കിലുമാകട്ടെ!"

അന്നു തന്നെ മെയിലിന്ന് എളയത് പുതുക്കോട്ടയ്ക്കു ഒരു ശീട്ടു വാങ്ങി. പിറേറ ദിവസം ഉച്ച തിരിഞ്ഞു മൂന്നു മണിയാകുന്നതിന്നു മുമ്പ് എളയത് കോമത്തുവീട്ടിലെത്തി. ചെന്നുകയറിയ ഉടനേ കണ്ടതു ലീലയെയായിരുന്നു. ആ ബാലിക, ഒരു വെറും പുഞ്ചിരിയാൽ സ്വാഗതമരുളിക്കൊണ്ടു ദേവകിയമ്മയുടെ സമീപത്തിലെയ്ക്ക് അദ്ദേഹത്തെ നയിച്ചു.

എളയത്—എന്താ, ലീലേ, കമ്പിയടിയ്ക്കത്തക്ക വിശേഷം?
ലീല—ഇല്ല; പരിഭ്രമിയ്ക്കാനൊന്നുമില്ല!

എളയതിൻെറ ഉള്ളൊന്നു തണുത്തു. ദേവകിയമ്മ അവിടെ എളയതിൻെറ വരവും കാത്തിരിയ്ക്കുന്നുണ്ടായിരുന്നു. എളയത് വെയിലും കൊണ്ടു വലഞ്ഞു വരുമെന്നു കരുതി ദേവകിയമ്മ മുൻകൂട്ടിത്തന്നെ തയാറാക്കി വെച്ചിരുന്ന ചെറുനാരങ്ങവെള്ളം എളയതിനെ വീണ്ടും തണുപ്പിച്ചു. കാപ്പിയും പലഹാരവും കൊണ്ടുവരുവാൻ പോയ ദേവകിയമ്മ പറഞ്ഞറിഞ്ഞ്, വൃദ്ധയായ കുഞ്ഞുകുട്ടിയമ്മ എളയതിനെക്കാണ്മാൻ കേവലം മാനസികമായ ത്വരയോടുകൂടി അവിടെ പ്രവേശിച്ചു.

കുഞ്ഞുകുട്ടിയമ്മ — ഈ വെയിലത്ത് അന്നെ പോരേ്? എന്തു ചൂടാണ്! ഒരു വണ്ടി കൊട്ടുത്തയ്ക്കാനും.

എളയത് — കമ്പി കിട്ടിയപ്പോൾ ഞാൻ വല്ലാതെ പരിഭ്രമിച്ചു. അതേ ഈ വണ്ടിയ്ക്കു തന്നെ പോന്നതു്. അല്ലെങ്കിൽ, ഷൊറണൂരിൽ താമസിച്ച് ഊണു കഴിച്ചു പിന്നെത്തെ വണ്ടിയ്ക്കേ വരുമായിരുന്നുള്ളു.

കുഞ്ഞുകുട്ടിയമ്മ — അപ്പോ ന്ന് ഉണ്ട്ട്ട്ല്യേ?

എളയത് — ഇല്ല.

കുഞ്ഞുകുട്ടിയമ്മ — ലിലേ, ആ എമ്പ്രാന്തിരിടെ മടത്തിലയ്ക്ക് അരിം സാമാനോം കൊണ്ട് ഒരാളോട് േ-വേഗം പോവാൻ പറ.

എളയത് — ഇനി ഊണ് എതായാലും രാത്രി മതി. അവിടെ ഇരിയ്ക്കു; വർത്തമാനങ്ങളൊക്കെച്ചോദിയ്ക്കട്ടെ.

കുഞ്ഞുകുട്ടിയമ്മ — കുട്ടൻ കമ്പീല് ഒന്നും എഴുതീര്ന്നില്യേ? ഞാൻ ഒക്കെ എഴുതണം ന്ന് പറഞ്ഞിര്ന്നു.

എളയത് — 'വേഗം വരണം' എന്നു മാത്രമേ കമ്പിയിൽ ഉണ്ടായിരുന്നുള്ളു. അതു പോകട്ടെ; കാര്യമെന്താണ്?

കുഞ്ഞുകുട്ടിയമ്മ — എന്താ, ങ്ങ്ന്യ്യാക്ക നിശ്ചയിച്ചു. ഒാപ്പ്യ്യാണ് ഒക്ക തീച്ച്പ്പെടുത്തിത്. ഞെങ്ങളൊന്നും അറിഞ്ഞ്ട്ട് ല്യ. ന്ന് ച്ചാൽ ദേവകി അറിഞ്ഞ്ട്ട്ണ്ടെന്നു തോന്നുണു.

എന്ന് അരുകും മൂലയും തൊടാതെ ചിലതെല്ലാം പറഞ്ഞു്, പ്രകൃതത്തിൽ പ്രവേശിയ്ക്കുന്നതിൻെറ മുഖവുരയായി ഒരു ചിരി ചിരിച്ചു. അപ്പോഴയ്ക്കു ദേവകിയമ്മ കാപ്പിയും പലാഹാരവും കൊണ്ടു് അവിടെയെത്തി.

കുഞ്ഞുകുട്ടിയമ്മ — ഇനി ദേവക്യ്യന്റെ പറ്യാ നല്ലതു്. ഇനിയ്ക്കു് അത്രയ്ക്കു അതിൻെറ്യാക്ക ഊടായുള്ളു.

ദേവകിയമ്മ — നമ്മുടെ കുട്ടൻെറ സംമന്ധം തീച്ച്യാക്കിയിരിയ്ക്കുണു. അതു നാളെയാണേന്നിം. അതേ നിങ്ങളെ ഇത്ര വേഗം കമ്പിയടിച്ചു വരുത്തിതു്.

എളയത് — ഓഹോ! ഇങ്ങിനെയൊന്നു് എൻെറ ആലോചനയിൽ പെട്ടതേയില്ല. കമ്പി കിട്ടിയപ്പോഠം ഞാൻ വല്ലാതെ പരിഭ്രമിച്ചു. [കാരണവരുടെയാണ കമ്പി; കൂട്ടത്തിൽ പത്തുറപ്പികയും! അതുകൊണ്ടാണ് യാതൊരു എത്തും പിടിയും കിട്ടാതെപോയതു്.

ദേവകിയമ്മ — നാട്ട്മയ്യാദയ്ക്കങ്ങിനെയല്ലേ വേണ്ടതു്?; തറവാട്ടിൽ കാരണോരല്ലേ ക്ഷണിയ്ക്കേണ്ടതു്? ഉറപ്പികയുടെ കായ്യം അമ്മാമയോടു പറയണ്ട. നിങ്ങഠംക്കു തൽക്കാലം ബുദ്ധിമുട്ടു വരരുതെന്നു കരുതി ഞാൻ കുട്ടനോടു പറഞ്ഞു് അയപ്പിച്ചതാണ്.

എളയത് — അതുകട്ടെ; വധുവിനെ മനസ്സിലായില്ലല്ലൊ.

ദേവകിയമ്മ — ഞെങ്ങഠംക്കും അത്രയ്ക്കു മനസ്സിലായിട്ടുള്ളു. നിങ്ങളുടെ നാട്ട്കാരത്തി തന്നയ്യാണ്.

എളയത — എൻെറ നാട്ടുകാരത്തിയോ? ഏതാണ വീട്ട്?

ദേവകിയമ്മ ചാലിൻപറമ്പത്ത് ന്നാണ് വീട്ട്പേര്; താമരശ്ശേരീലാണ്. നിങ്ങഠ അറിയില്യേ?

എളയത് — ഞാൻ കേട്ടിട്ടുണ്ട്. അവിടെ ആരെയും ഞാൻ റിയില്ല.

കുഞ്ഞുകുട്ടിയമ്മ— എളേത അവിടെപ്പോയിട്ട്ല്യേ?

ദേവകിയമ്മ — അറിയാൻമാത്രം ആത്ര ല്യ: വയസ്സനായ ഒരു കാരണോരേ അവിടെറ്റ പുരുഷനായിട്ടുള്ളു; മററുള്ളവ രൊക്കെ സ്ത്രീകളാണ്.

എളയത് — ഞാനവിടെപ്പോയിട്ടില്ല. താമരശ്ശേരി എന്ന സ്ഥലം ഇല്ലത്തുനിന്ന് ഏഴെട്ടു നാഴിക വടക്കുകിഴക്കാ ണ്. അത്ര മാത്രം അറിയാം. അപ്പോഠ, ആർവഴിയ്ക്കാ ണ് ഇതിൻെറ ആലോചന നടന്നത്?

ദേവകിയമ്മ — ആ വീട്ടിലെ ഒരാശാനാണ് ഇതിൻെറ യൊക്കെ ആള്; ആയാളുടെ ശ്രമമാണ്.

എളയത് — രാമൻനമ്പ്യാർ ഇതിത്ര വേഗം സമ്മതിച്ച തെങ്ങിനെ?

ദേവകിയമ്മ —ഇപ്പോഴത്തെ നിയമംകൊണ്ട് അമ്മാമ വ ല്ലാതെ പേടിച്ചിട്ടാണിരിപ്പ്. ബ്രിട്ടീഷിലായാൽ ഇതു കൂടാതെ കഴിയ്ക്കാലോ എന്നാണ് അമ്മാമടെ പോക്ക്. അതിന്നു തരം ഇനി കിട്ടില്ലെങ്കിലോ എന്നു വെച്ചു വേ ഗം സമ്മതിച്ചു. പിന്നെ, ആ ആശാനും വല്ലാത്ത മിടുക്കൻ!

എളയത് — കുട്ടൻനമ്പ്യാർ കുട്ടിയെക്കാണുകയുണ്ടായോ? അനുഗ്രഹത്തിന്നു പൂർണ്ണസമ്മതം തന്നെയാണോ?

ദേവകിയമ്മ— ആ ആശാൻ ഒരു ഛായ കൊണ്ടുവന്നിരുന്നു. അതു കുട്ടൻ പിടിച്ചുന്നാണു തോന്നണതു്. പിന്നെ, അമ്മാമയോടു മറിച്ചു വല്ലതും പറയാനുള്ള ധൈര്യ്യവും കുട്ടനുണ്ടോ?

ഇതു പറഞ്ഞു ദേവകിയമ്മ വധുവിന്റെ ആ ഛായാപടം പെട്ടിയിൽനിന്നെടുത്തു് എളയതിന്റെ സമീപത്തു വെച്ചുകൊടുത്തു. അതിൽ പ്രതിഫലിച്ചിരുന്ന തരുണീമണിയിൽ, തീച്ചയായും കണ്ണഞ്ചിപ്പിക്കുന്ന കാമനീയകവിശേഷം കളിയാടിയിരുന്നു. കുട്ടൻനമ്പ്യാരെപ്പോലെയുള്ള ചെറുപ്പക്കാർ ഈദൃശമായ സൌന്ദയ്യവിശേഷത്തിന്നു വിചാരമെന്നിയേ കീഴടങ്ങിപ്പോകുമെന്നു് എളയതിന്റെ അന്തരംഗം അഭിമന്ത്രിച്ചു. നാലഞ്ചു നിമിഷം നേരം നോക്കിക്കണ്ടതിന്നു ശേഷം ഇങ്ങിനെ ചോദിച്ചു:— "പേരെന്താണ്?"

ദേവകിയമ്മ—കാർത്ത്യായനിക്കുട്ടിന്നോ മറേറാ ആണ്.

എളയത് — അവർ നല്ല തറവാട്ടുകാരായിരിക്കാം; അല്ലേ?

ദേവകിയമ്മ— തറക്കേടില്ലന്നാണ് ആ ആശാൻ പറഞ്ഞതു്.

എളയതിന്നു ചോദിച്ചറിവാനുള്ളതെല്ലാം കഴിഞ്ഞു. അദ്ദേഹം, എന്തോ?—, ഒരു നോവലിലെയ്ക്കു വേണ്ടുന്ന 'പ്ലോട്ടുകഥ' കണ്ടുപിടിക്കുന്ന കഥാകാരനെപ്പോലെ, തത്വഗ്രഹണത്തിന്നു സമത്ഥമായ തന്റെ ബുദ്ധിയെ ക്ലേശിപ്പിച്ചുതുടങ്ങി. എന്നാൽ, മൌനം ദീക്ഷിച്ചു മനസ്സിരുത്തുവാൻ, അമ്മയും മകളും എളയതിന്നിട കൊടുത്തില്ല:

ദേവകിയമ്മ— മാധവന്റെ എഴുത്തു കിട്ടാറില്ല്യേ ?

എളയത് — ഉവ്വ്; മിനിഞ്ഞാന്നു കൂടി ഒരെഴുത്തുണ്ടായിരുന്നു:

ദേവകിയമ്മ — വിശേഷിച്ചൊന്നു ല്യലോ?

എളയത് — ഇല്ല; സുഖം തന്നെയാണ്.

കുഞ്ഞുകുട്ടിയമ്മ — കണ്ണ് ചിമ്പ്യാൽ ഞാൻ അവനെ സൊപ്നം കാണ്ായി!

ദേവകിയമ്മ — നിങ്ങൾ ധനമാസത്തിൽ നാട്ടിലെയ്ക്കു വന്നിര്ന്നില്ല്യേ?

എളയത് — വരാഞ്ഞയില്ല.

ദേവകിയമ്മ — ഇവിടെ വരാഞ്ഞെന്തേ? അല്ലെങ്കിൽ, ആരെക്കാണാനാണ് അല്ലേ?

മാധവൻ അക്കാലത്ത് അവിടെയുണ്ടായിരുന്നില്ല എന്നതിന്റെ സൂചനയായിരുന്നു ഇത്.

എളയത് — അതൊന്നുമല്ല; ഇല്ലത്തു തന്നെ നാലഞ്ചു ദിവസമേ പാർത്തുള്ളു.——

ദേവകിയമ്മ — ഓഹോ! ഞാനതു ഓർമ്മവെച്ചില്ല. ഇപ്പൊ ഇല്ലത്ത്ന്ന് അങ്ങിനയൊന്നും പോവാൻ പാടില്യലോ! ഇന്നാളാണലോ കുടിവെപ്പും മററും കഴിഞ്ഞത്.

എന്ന് എളയതിന്റെ പുതിയ ഗാർഹസ്ഥ്യത്തെ സൂചിപ്പിച്ചു. എളയത് ഒന്നു ചിരിയ്ക്കു മാത്രം ചെയ്തു.

കുഞ്ഞുകുട്ടിയമ്മ — ഇപ്പൊ വയിററ്ല് ണ്ടോ?

ദേവകിയമ്മ — അമ്മേ, അത്ര്യയ്യൊന്നുമായിട്ട്ല്യ; കുട്ട്യാണ്. (എളയതിനോട്.) വയസ്സെത്രയ്ായി?

എളയത് — പതിനഞ്ച്......

പറഞ്ഞു മുഴുവനാകുന്നതിന്നു മുമ്പ്, കുട്ടൻനമ്പ്യാരും അപ്പുനമ്പ്യാരും പിന്നാലെ പരമേശ്വരനും അവിടെയ്ക്കു പെട്ടെന്നു കടന്നു വന്നു.

കുട്ടൻനമ്പ്യാർ— വേഷം മാറി വരവ് അസ്സലായി! ഇപ്പോഠ നിങ്ങളെ ലേശം പോലും അറിയുന്നില്ല ! !

ദേവകിയമ്മ— എന്താണത്?

എളയത് —എയ്! വിശേഷിച്ചൊന്നുമില്ല: ഞാൻ കുട്ടൻനമ്പ്യാൎക്കെഴുതിയിരുന്നു, ഇനി പരിക്ഷ കഴിഞ്ഞേ മദിരാശിയിൽനിന്നു വരുള്ളു; അപ്പോഠ വേഷം മാറിയിട്ടാണു വരിക; നിങ്ങളാരും എന്നെക്കണ്ടാലും എന്റെ ശബ്ദം കേട്ടാലും തീരേ അറികയില്ല എന്നും മററും. അതു ഉള്ളിൽ വെച്ചുകൊണ്ട് ഇപ്പോഠ കളിയാക്കുകയാണ്.

അപ്പുനമ്പ്യാർ— പരിക്ഷയ്ക്കു വായിയ്ക്കുന്ന തിരക്കിലും ഇത്തരം നേരമ്പോക്കുകഠ കെട്ടിവെച്ചിട്ടില്ലേ?

എളയത് —തീരേ കെട്ടിവെച്ചിട്ടില്ല; ഇതാ, ഒരു വെടിയ്ക്കുള്ള മരുന്നെല്ലാം ഇപ്പോഴും കൈയിൽക്കരുതിയിട്ടുണ്ട്.

"നിങ്ങളെ വലിയമ്മാമ വിളിയ്ക്കാൻ പറഞ്ഞു." എന്നു പരമേശ്വരൻ ഈ രംഗത്തിന്നിടയ്ക്കു കടന്നു 'ധന്യാശി പാടിയ'പ്പോഠ, എളയത് എഴുന്നേററു രാമൻനമ്പ്യാരുടെ അടുക്കലെയ്ക്കു പുറപ്പെട്ടു.

രാമൻനമ്പ്യാർ മാളികയുടെ ചുവട്ടിലെ വരാന്തയിൽ, കണക്കെഴുതുവാനും മററുമായി തയാറാക്കി വെച്ചിട്ടുള്ള ഒരു പഴയ മേശയുടെ മുന്നിൽ ഒരു മരക്കസാലയിൽക്കുന്തിച്ചിരുന്ന്, കണക്കുകഠ പകത്തിയെഴുതുന്ന ആഠക്കു പോലും മനസ്സിലാക്കുവാൻ തുലോം പ്രയാസമുള്ള ഒരുതരം അക്ഷരവടിവിൽ 'പട്ടുകുറിപ്പ്' എഴുതിക്കൊണ്ടിരിയ്ക്കയാണ്. മെഴുക്കും ചളിയും ചേൻന്നു മുഷിഞ്ഞും മങ്ങിയ ഒരു മഞ്ഞനിറം കലൻന്നുമുള്ള ഒരു ഈരെഴമുണ്ട് അരയിൽച്ചുററിയിട്ടുണ്ട്. ആ മുണ്ടു മേലോട്ടു തിരുകിത്തിരുകി, വസ്ത്രംകൊ

ണ്ടാച്ഛാദിതമായിക്കാണപ്പെടുന്നു. അതിൻെറ കോന്തലയ്ക്കൽ, അനന്യാപേക്ഷമായ കൈകാര്യകർത്തൃത്വത്തിൻെറ അടയാളമുദ്രയായ, താക്കോൽപ്പെട്ടിയുടെ താക്കോലും കോർത്തു കെട്ടിയിട്ടുണ്ട്. ഒരു ഭാഗത്തെ, പൊട്ടിപ്പോയ വള്ളിയ്ക്കു പകരം, മണ്ണാൻ ഓണംവെച്ച ഒരു വെറുംചരടുകൊണ്ടു ബന്ധിച്ച ഒരു കണ്ണട, ശിവന്നു 'ഉദരബന്ധം' കെട്ടിയ പോലെ വെച്ചിട്ടുണ്ട്. പാതി നരച്ച, പപ്പടകപ്പല്ലു പോലെയുള്ള, കുറച്ചു കുടുമ, തലയിൽത്തേയ്ക്കുന്ന എണ്ണയുടെ മഞ്ഞനിറം കലന്നു ഇളം മഞ്ഞയായികാണപ്പെടുന്നു. അദ്ദേഹം, വെളുത്തു നന്ന മെലിഞ്ഞ ഒരാളാണ്.

രാമൻനമ്പ്യാർ എഴുത്തു നിർത്തി തൂവൽ താഴെ വെച്ചു. കണ്ണടയും, പെട്ടെന്നഴിച്ചെടുപ്പാൻ കഴിയാതെ, തലയിലൂടേ ഊരിയെടുത്തു. എന്നിട്ട്, മുന്നിൽ നില്ക്കുന്ന എളയതിനെ നോക്കി, കാലാന്തരംകൊണ്ട് ഓരായം ചേൎന്നു തൊണ്ണോടൊപ്പം തേഞ്ഞുപോയ പല്ലുകൾ— പല്ലുകളോ, അതോ, തൊണ്ണുകളോ? 'തൊല്ലുകൾ' എന്നു പറഞ്ഞാൽ പററി!— പുറത്തു കാണിച്ചു പിടഞ്ഞെഴുന്നേററ് ഒരു കൂട്ടത്തൊഴുകൽ തൊഴുതു് ഇങ്ങിനെ ആതിത്ഥ്യമാചരിച്ചു:

രാമൻനമ്പ്യാർ — എന്തു കഥയാണ്! ഇരിയ്ക്കു, ആ കസാലയിലിരിയ്ക്കു! വന്നിട്ടധികം നേരമായോ?

എളയത് — ഇല്ല; വന്നു; കാപ്പി കഴിച്ചു: അത്രയേ ആയുള്ളു.

രാമൻനമ്പ്യാർ — വിശേഷമൊക്കെ അറിഞ്ഞില്ലേ? എന്താ നില്ക്കുന്നതു്? ഇരിയ്ക്കു!

എളയത് — അറിഞ്ഞു. ഞാൻ ഇരുന്നുകൊള്ളാം; ഇവിടുന്ന് ഇങ്ങിനെ നിന്നാലോ?

എളയതിൻെറ നിർബ്ബന്ധത്താൽ രാമൻനമ്പ്യാർക്കു തന്നെ ഒന്നാമതായി ആസനപരിഗ്രഹം ചെയ്യേണ്ടിവന്നു; അദ്ദേഹം പൂർവ്വസ്ഥാനത്തു കയറി പൂർവ്വസ്ഥിതി വിട്ടു വീരാസനപ്പടിവിൽ ഇരുന്നു. എളയതും, അടുത്തു കിടന്നിരുന്ന ഒരു ബെഞ്ചിന്മേൽ സ്ഥാനമുറപ്പിച്ചു.

രാമൻനമ്പ്യാർ— സ്ഥലം വളരെ ദൂരത്താണ്. എന്നാലും, ശിമയിലല്ലാതെ കഴിഞ്ഞുവല്ലൊ എന്നാണു സമാധാനം. ഇതു നോക്കൂ,— ഈ റെഗുലേഷൻ വന്നതിന്നു ശേഷം എവിടെയും കശപിശ തന്നെ!

എളയത് — അതേ; അങ്ങിനെ തന്നെ.

രാമൻനമ്പ്യാർ— കുട്ടൻെറ നിർബ്ബന്ധംകൊണ്ടേ അങ്ങെയ്ക്കു കമ്പിയടിച്ചതു്. വെറുതെ അങ്ങയെക്കൊണ്ടു പണം ചെലവാക്കിച്ചു!

എളയത് — അതു സാരമില്ല.

രാമൻനമ്പ്യാർ— മാധവൻെറ വർത്തമാനമെന്താ?

എളയത് — വിശേഷിച്ചൊന്നുമില്ല. നല്ലവണ്ണം പഠിക്കുന്നുണ്ടു്.

രാമൻനമ്പ്യാർ— എന്തോ! ഇതാ, ഇവരൊക്കെ എട്ടുകെട്ടി! മുറക്കും ചുരുട്ടുവലിയും മററുമാണ് ആകപ്പാടെ ഒന്നു പഠിച്ചതു്!!

അദ്ദേഹം തുടന്നു പറഞ്ഞു:— "ഇതാ, മററവൻേറയും എട്ടുകെട്ടല് കഴിഞ്ഞു!"

എളയത് — ആര്? പരമേശ്വരനോ?

രാമൻനമ്പ്യാർ— ചോദിക്കാനുണ്ടോ!

എളയത്— ഞാൻ എന്താണാവോ എന്നു വിചാരിച്ചു, സ്കൂളിലെക്കു പോവാതെയിരിക്കുന്നത്.

രാമൻനമ്പ്യാർ— ആ മൊശകോടനോടു ഞാനൊന്നും പറയില്ല എന്നു വെച്ചിരിക്കയാണ്. എന്തെങ്കിലുമായ്ക്കോട്ടെ. അവരായി; അവരുടെ പാടായി! ഇവററയ്ക്കൊക്കെ പണം ചെലവാക്കിയത് എൻെറ വിഡ്ഢിത്തം! മാധവൻ പഠിക്കുമെന്നാണ് ഇപ്പോഠം കാണുമ്പോഠം തോന്നുന്നത്.

എന്ന്, പ്രത്യാശാസ്തോഭകമായ ഒരു ദീഘനിശ്വാസം വിട്ടു കുറച്ചിട മൌനം കൈക്കൊണ്ടു. ഈ തരം നോക്കി എളയത്, "ഞാൻ കുളിക്കട്ടെ." എന്നു പറഞ്ഞ്, രാമൻനമ്പ്യാക്ക് ദീഘസംഭാഷണത്തിന്നിട കൊടുക്കാതെ തൽക്കാലം അവിടെനിന്നു പിരിഞ്ഞു.

എളയതും കുട്ടൻനമ്പ്യാരുമായി ഉടനേ സംഘടിച്ചു; നമ്പ്യാർ വധുവിനെപ്പററി ഇങ്ങിനെ അഭിപ്രായം ചോദിച്ചു:— "എളയതേ, ഫോട്ടോ കണ്ടില്ലേ? എന്തു തോന്നുന്നു?"

എളയത് അല്പം, ഇത്ര പെട്ടെന്നു നിശ്ചയിച്ചതെന്തിനാണ്?

കുട്ടൻനമ്പ്യാർ— അതിനെന്താ തരക്കേട്? പിന്നെ, അമ്മാമനാണ് എല്ലാം നിശ്ചയിച്ചതും. നമുക്കിതിൽ ഒന്നല്ലേ നോക്കാനുള്ളൂ?— എനിക്കു ധാരാളം പിടിച്ചു!

തൻെറ ആത്മസ്നേഹിതൻ പുറമ്പൂച്ചിൽ മയങ്ങുന്നതോർത്ത് എളയത് അല്പമൊന്നു വ്യാകുലനായി. എങ്കി

ല്യം, തൽക്കാലം ആ വിഷയത്തിൽനിന്ന് അദ്ദേഹം വിരമിച്ചതേയുള്ളു.

പിറേറന്നു ബുധനാഴ്ചയായിരുന്നു കുട്ടൻനമ്പ്യാരുടെ സംബന്ധം. അതിനെപ്പററിയ വർണ്ണനമോ വിവരണമോ ഇവിടെ ആവശ്യകമായിത്തോന്നുന്നില്ല. സൌന്ദര്യധോരണി ധാരാളമായി പ്രവഹിയ്ക്കുന്ന വധുവിൻെറ— ശ്രീമതി, സി. പി. കാർത്ത്യായനിക്കുട്ടിയമ്മയുടെ— രംഗപ്രവേശക്ഷണത്തിൽ തന്നെ കുട്ടൻനമ്പ്യാർ സ്വർഗ്ഗസുഖത്തെ അനുഭവിച്ചുകഴിഞ്ഞു!——

വാനം, വിരക്തതാശയനർക്കരുന്നിനാൽ
ന്നൂനം സ്വദിയ്ക്കും ഗതികെട്ട പായസം;
താനൻപിൽ വേൾപ്പോളനുരൂപയാകില.
ന്നി നമ്മൾ വാഴും ധര താൻ ത്രിവിഷ്ടപം!

## നാലാമധ്യായം.

ഇത്രയും അടുത്തു വന്നിട്ട് ഇല്ലത്തൊന്നു പോകാതെ അത്ര ദൂരത്തെയ്ക്ക് അങ്ങിനെ തന്നെ മടങ്ങിപ്പോകാൻ എളയതിന്ന് ഏതുകൊണ്ടും ധൈര്യമുണ്ടായില്ല: അദ്ദേഹം വ്യാഴാഴ്ച രാവിലെത്തന്നെ താമരശ്ശേരിയിൽനിന്നു മാങ്കാവിലെയ്ക്കു പുറപ്പെട്ടു. എളയത് ഈയവസരത്തിൽ അവിടെച്ചെല്ലുന്നത്, അപൂമഘോദയമായ വർഷം പോലെയോ അദൃഷ്ടകസ്തൂരമായ ഫലം പോലെയോ അതക്കിതോപപന്നമായാണല്ലോ തീരുക. അതിനാൽ, മറെറാരു വേഷമെടുത്തു മാങ്കാവിൽ പ്രവേശിയ്ക്കുന്നതു തുലോം രസാവഹമാക

മെന്നു കരുതി അദ്ദേഹം മാൎഗ്ഗമദ്ധ്യത്തിൽവെച്ചു തൻെറ വേഷമൊന്നു മാററി: ഉടുത്തിരുന്ന ഇരട്ടവേഷ്ടിയ്ക്കും ഇട്ടിരുന്ന വളസക്കുപ്പായത്തിന്നും സ്ഥാനഭ്രംശമോ മറേറാ വരുത്തിയില്ലെങ്കിലും, കഴുത്തിൽ നാലഞ്ചു ചുററിപ്പിണച്ചിട്ടിരുന്ന പതിനെട്ടു മുഴത്തിലുള്ള പച്ചപ്പട്ടുകൊണ്ടു തലയിൽ ഒരു ബംഗാളിക്കെട്ടു കെട്ടി. ഇതൊന്നുമല്ലാ വേഷപ്പകൎച്ചയ്ക്കു മുഖ്യകാരണമായതു്; ഇടത്തേ കണ്ണിന്നു താഴെയായി മെഴുകുകൊണ്ടോ മറേറാ ഉണ്ടാക്കപ്പെട്ട ഒരു കറുത്ത 'അരിമ്പാറ', മുഖത്തിൻെറ മനോഹരമായ ആ മലയാളിത്തത്തെ തീരേ തുരത്തിവിട്ടു.

എളയതിന്നു പന്ത്രണ്ടു വയസ്സു പ്രായമുള്ള ഒരനുജനുണ്ടു്. കൊച്ചുണ്ണിയെന്നാണു പേർ; എന്നാൽ, വിളവുകൊണ്ടും വിരുതുകൊണ്ടും ഒരു വലിയുണ്ണി! അടുത്തുള്ള ഒരു പാഠശാലയിൽ പോകുന്നതു്, വികൃതി കാട്ടാനുള്ള അധികസൌകൎയ്യം മാത്രമാലോചിച്ചാണു്. തരമുള്ളപ്പോഴൊക്കെ പോകാതെയും കഴിയ്ക്കും. ഇന്നു് എളയതിൻെറ അച്ഛൻ ഇല്ലത്തില്ല. ഈ തക്കം നോക്കി കൊച്ചുണ്ണി പാഠശാലയ്ക്കും പോയിട്ടില്ല. ആ വികൃതിക്കുട്ടി, ഉച്ചയ്ക്കുള്ള ഊണു കഴിച്ചു് കളിച്ചെങ്ങാതികളുടെ വരവും കാത്തു് അതിന്നിടയ്ക്കുള്ള സമയം പോക്കാൻവേണ്ടി പൂമുഖത്തു വന്നിരുന്നു് ഏററവും ചാതുൎയ്യത്തോടുകൂടി ഒരു ഒററയിക്കിൽകൊണ്ടു് ഈച്ചകളെ അടിച്ചു് അശ്വവധം ചെയ്യുന്ന വിലക്ഷണവിനോദത്തിൽ അതിരസം പ്രദൎശിപ്പിച്ചുകൊണ്ടിരിയ്ക്കുമ്പോഴാണു് നമ്മുടെ കപടവേഷക്കാരൻ അവിടെച്ചെന്നുകയറിയതു്. കൊച്ചുണ്ണി വിനോദത്തിൽനിന്നു വിരമിച്ചു് ആ ആഗതൻെറ നേരെ തിരിഞ്ഞു. അദ്ദേഹം, അധികം താമസിയാ

തെ, താൻ മുഖം നോക്കി ലക്ഷണം പറയുന്ന ഒരാളാണെന്നു കൊച്ചുണ്ണിയെ മനസ്സിലാക്കുകയും, കുട്ടിയുടെ കൌതുകത്തെ വദ്ധിപ്പിച്ചുകൊണ്ടു് അവൻെറ ജ്യേഷ്ഠനെക്കുറിച്ചു് ഓരോ ലക്ഷണങ്ങൾ പറഞ്ഞുതുടങ്ങുകയും ചെയ്തു. പറഞ്ഞു പറഞ്ഞ്, ആ ബി.എ.-വിദ്യാത്ഥി ആ അവസരത്തിൽ അവിടെ വന്നിട്ടുണ്ടെന്നായി ലാക്ഷണികൻെറ വാദം; കൊച്ചുണ്ണി, ഇല്ലെന്നും. വാദം മുഴുത്തു; കശപിശയായി. "കള്ളസ്സന്ന്യാസി, കടന്നു പോ!" എന്നായി ഒടുവിൽ കൊച്ചുണ്ണി. "വികൃതി കാട്ടാനായി സ്കൂളിൽ പോകാതിരിക്കയാണല്ലേ?" എന്നു് ഉരത്തുകൊണ്ടു സ്വന്തം സ്വരത്തിൽ ചോദിക്കുകയും, പിടഞ്ഞെഴുന്നേററു കൊച്ചുണ്ണിയുടെ മണ്ടയ്ക്കു് ഒരു കിഴുക്കു കൊടുക്കുകയും കേശവനെളയതു് ഒരു ഞൊടിയിടകൊണ്ടു കഴിച്ചു. കൊച്ചുണ്ണി മിഴിച്ചുപോയി! അഴികളിലൂടേ ഇതെല്ലാം നോക്കിക്കൊണ്ടു പുറത്തളത്തിൽ നിന്നിരുന്ന എളയതിൻെറ അമ്മ,കൊച്ചുണ്ണിക്കു കിഴുക്കു കൊണ്ട മാത്രയിൽ ഒരത്യാഹിതവിലാപം പുറപ്പെടുവിച്ചു; അടുത്ത നിമിഷത്തിൽ കൊച്ചുണ്ണിയുടെ അരികിൽക്കണ്ടതു തൻെറ സീമന്തപുത്രനെയാണ്. അപ്പോൾ ആ അമ്മയേയും ആ രണ്ടു മക്കളേയും ഒന്നു കാണേണ്ടതു തന്നെയായിരുന്നു!

എളയതു്, ചെറുപ്പത്തിൽത്തന്നെ വിവാഹംചെയ്‌വാൻ നിബ്ബന്ധനായിത്തീൎന്ന ഒരു വിദ്യാത്ഥിയാണെന്നു മുന്നദ്ധ്യായത്തിൽനിന്നു വ്യക്തമായിട്ടുണ്ടല്ലോ. പ്രഗല്ഭവയസ്സിൽ പദമൂന്നിയ തൻെറ ഏകസോദരിയെ പ്രദാനം ചെയ്യേണ്ടതിലെയ്ക്കാവശ്യകമായ സ്ത്രീധനമുണ്ടാക്കാൻ മററു മാൎഗ്ഗമൊന്നുമില്ലാതിരുന്നതിനാലാണ്, കേശവനെളയതി

ന്ന് ഇത്ര വേഗത്തിൽ വേളികഴിയ്ക്കേണ്ടിവന്നത്. എളയതി
ൻെറ പത്നിയ്ക്കു ദേവകിയെന്നാണ പേർ; എന്നാൽ, ആ
പേർ ആൎക്കും അറിഞ്ഞുകൂടാ; അച്ഛൻ കുട്ടിയെ മടിയിലി
രുത്തി ചെകിട്ടിൽ 'ദേവകി' എന്നു മൂന്നുരു മന്ത്രിച്ചു; അ
ത്ര മാത്രം! അന്നു മുതല്ക്കു തന്നെ ആ ഭംഗിയുള്ള പേരിനെ,
മലയാളഭാഷയിലെ ഒരു തദ്ഭവപദമാക്കി, ഓമനത്തവും
വാത്സല്യവും കാണിപ്പാനായി 'കുട്ടി' എന്നു കൂട്ടിച്ചേൎത്ത്,
'തേതിക്കുട്ടി' എന്നാക്കി! ഇന്ന് ഈ പേരും, എളയതി
ൻെറ പിതാമഹിയുടെ മുഖത്തുനിന്നു മാത്രമേ ആരും കേൾ
ക്കയുള്ളു; മററുള്ളവരെല്ലാം ആ കുമാരിയെ, എളയത് വി
ളിയ്ക്കുന്നതും അദ്ദേഹത്തിന്നു വളരെ ഇഷ്ടപ്പെട്ടതുമായ 'ദേ
വി' എന്ന നാമധേയംകൊണ്ടാണ വിളിയ്ക്കുന്നത്.

ദേവി, വലിയ ഒരു സുന്ദരിയൊന്നുമല്ല; എന്നാൽ,
തികച്ചും സൌഭാഗ്യവതിയാണ്. അവളുടെ നിറം രക്ത
പ്രസാദമുള്ള ഒരുതരം വെളുപ്പാണ്. മുഖം അഴകുള്ളതും പ്ര
സന്നവുമത്രെ. നീണ്ടിടംപെട്ടാണ കണ്ണുകൾ. അസംസ്കാ
രപാടലോഷ്ഠപുടമായ മുഖം മാത്രമേ എളയതിൻെറ ദൃഷ്ട്യാ
സ്പൃഹണീയമാകാറുള്ളു. അതുകൊണ്ട്, ദേവി തിരുവാതി
രക്കാലത്തു കൂടി 'മൂന്നും കൂട്ടുക' പോലും പതിവില്ല! എങ്കി
ലും, അവളുടെ മിന്നുന്ന വരിയൊത്ത ചെറുപല്ലുകൾ ചെ
മ്പഴുക്കനിറമായിക്കാണപ്പെടുന്നു. അത് 'പവഴദ്യുതിപാട
ലാധരത്തിൻനിഴൽ പട്ടി'ട്ടായിരിയ്ക്കുമോ? അതുകൊണ്ടു മാ
ത്രമല്ല; വേറെയും കാരണമുണ്ട്: പഴുത്ത മാതളക്കുരു പോ
ലെ ഒരുതരം മാണിക്യരത്നമുണ്ട്; 'ശിഖര'മെന്നാണ് ഇ
തിൻെറ വിശേഷപ്പേർ; ഇതു പോലെയാണ ദേവിയുടെ പ
ല്ലുകൾ; അതുകൊണ്ടവൾ, കാളിദാസൻെറ യക്ഷകാമി
നിയെപ്പോലെ 'ശിഖരദശന'യാണ്.

ദേവിയുടെ വേഷവും ഭൂഷണവുമെങ്ങിനെ?— അവളുടെ വസ്ത്രധാരണരീതി ഏററവും ജുഗുപ്സാവഹമായാണ് ആദ്യമേ തന്നെ എളയതിന്നു തോന്നിയിട്ടുള്ളത്. അദ്ദേഹത്തിന്റെ നിർബ്ബന്ധം നിമിത്തം ഈയിടെയായി ദേവി മേൽമുണ്ട് ഉപയോഗിച്ചുതുടങ്ങിയിട്ടുണ്ടെങ്കിലും, സുന്ദരഷ്ക്കാരത്തിന്റെ കഥ തന്നെ എത്രയോ ദൂരെയാണ്!

കാതുകളിൽ ചുററ്, കഴുത്തിൽ ചെറുതാലി, കൈകൾ രണ്ടിലും നിറച്ച് ഓട്ടുവള: ഇതാണ് ദേവിയുടെ നിത്യോപയോഗത്തിന്നുള്ള ആഭരണം!

ദേവിയുടെ മിനുമിനുത്ത കവിൾത്തടങ്ങൾ രണ്ടിലും, വെള്ളിലത്തിന്റെ ഇളമ്പൂ പോലെയുള്ള കമ്മലുകൾ പ്രതിഫലിച്ചു കാണുവാനുള്ള കൌതുകം ദേവികാന്തനു കലശലായുണ്ട്. എന്നാൽ, നേരെ മറിച്ച്, എളയതിന്റെ മുത്തശ്ശി, 'തേതിക്കുട്ടി'യുടെ കാതു് ഒട്ടും വളർത്തിയിട്ടില്ലെന്നാണു പിറുപിറുക്കാറുള്ളത്. ദേവിയുടെ 'ഗൃഹപ്രവേശം' കഴിഞ്ഞ അടുത്ത ഒരു ദിവസത്തിൽത്തന്നെ അവളുടെ കാതുകളെപ്പററി ആ മുത്തശ്ശി ഇങ്ങിനെ പറകയുണ്ടായി:—"ദ് കണ്ടേപാ, താത്രി! ഈ തേതിക്കുട്ടീടെ കാതു് ഒട്ടും വളത്തീട്ടില്ല്യ! ഇങ്ങനയ്ായാൽ നന്ന പോരായന്ന്യാണ്! ദ് ചെട്ടിച്ചീടെ മാതിര്യന്നെ!" ദേവിയുടെ കാതുകൾ മുറിച്ചു ചെറുതാക്കി, മുത്തശ്ശി പറയുന്ന ചെട്ടിച്ചിത്തം കുറച്ചു കൂടിക്കൂട്ടി, കമ്മലിടുവാൻ പാകത്തിലാക്കി, എളയത് തന്റെ കൌതുകത്തെസ്സഫലമാക്കാൻ തുനിയാതിരുന്നതു പിതാമഹിയുടെ പിറുപിറുക്കലിനെപ്പേടിച്ചല്ല; ദേവിക്കു് എന്നാലനുഭവിക്കേണ്ടിവരുന്ന കഠിനവേദനയെ മാത്രം കരുതിയാണ്.

താലിയുടെ കാൎയ്യത്തിൽ നല്ല ഒരു പരിഷ്കാരം അചിരേണ വരുത്തുവാൻ അദ്ദേഹം ഉറച്ചിട്ടുണ്ട്. അതിനെപ്പററി ഇപ്പോഴൊന്നും പറയേണ്ടതായിട്ടില്ല.

പിന്നെ, നെന്മേനിവാകപ്പൂച്ചെണ്ടിനെക്കാറം മാൎദ്ദവമിയന്ന ആ പൂവൻപഴക്കൈത്തണ്ടുകളെ, കിളപ്പു നാരുന്നവയും കൈത്തണ്ടുകറംക്കു കരുപ്പും തഴമ്പുമുണ്ടാക്കുന്നവയും ഒന്നിനൊന്നിണങ്ങാത്തവയുമായ ഒട്ടേറെ ഓട്ടുവളകളെക്കൊണ്ട് അലങ്കോലപ്പെടുത്തുന്നതായിക്കാണുമ്പോഴാണ് നമ്മുടെ എളയതിന്റെ കരറം പൊട്ടി നുറുങ്ങിപ്പോകുന്നതു്! ഈ വളകളെല്ലാം ഊരി ദൂരെയെങ്ങാനും വലിച്ചെറിയുക തന്നെ വേണം!

ദേവിയുടെ വിദ്യാഭ്യാസത്തിന്റെ സ്ഥിതിയെന്തു്?—അവളുടെ നിഷ്കളങ്കമായ ഹൃദയവും നിഷ്കാരണമായ ചിരിയും നിസ്സീമമായ സൌഭാഗ്യവും, ചിരകാലവിദ്യാഭ്യാസത്താലും നാനാതരം ആളുകളുമായി ഇടപെടുകയാലും അനേകം ദിക്കുകളിൽ സഞ്ചരിക്കുകയാലും പരിഷ്കൃതവും സംസ്കൃതവും രസികവുമായിത്തീൎന്നിട്ടുള്ള എളയതിന്റെ മനസ്സിനെ പരിതൃപ്തമാക്കുന്നുണ്ടോ? ഇല്ല; ഒരിക്കലുമില്ല! ദേവിക്കു സ്വഭാഷാപുസ്തകങ്ങറം കുറേശ്ശെ വായിക്കാനറിയാം; അവയിലെ പ്രതിപാദ്യം ഒന്നും അറിഞ്ഞുകൂടാ! അവറം, മലയാളം കൈയെഴുത്തു വായിപ്പാൻ നന്ന തെരുങ്ങാറുണ്ട്. എഴുതുവാനറിയാമോ?—എന്നു പിന്നെ ചോദിക്കേണ്ടതില്ലല്ലോ. ഇങ്ങിനെയൊക്കെയാണെങ്കിലും, എളയത് മദ്ധ്രാസ്സിൽനിന്നു ചിലപ്പോറം ദേവിക്കു കത്തയക്കാതിരിക്കാറില്ല. എന്നാൽ, സാധാരണമായി വെറും എഴുത്തുകളിൽ കൂടിയും ഒന്നാന്തരം സാഹിത്യരസം ലോഭമെ

ന്നിയേ വാരിത്തളിയ്ക്കുന്ന ആ സാഹിത്യരസികന്ന്, ദേവിയ്ക്കു കത്തെഴുതേണ്ടിവരുമ്പോൾ, മുന്നോട്ടു കുതിച്ചു ചാടുന്ന തന്റെ സാഹിത്യവാജിയുടെ, കണ്ണുകളടച്ചു കെട്ടണം; കടിഞ്ഞാൺ മുറുകെപ്പിടിയ്ക്കണം: ആശയക്കലവറ ഭദ്രമായിപ്പൂട്ടിവെയ്ക്കണം: വാക്യങ്ങളെ നീട്ടിക്കൂടാ: അവയ്ക്കു മോടി കൂട്ടിപ്പിടിപ്പിച്ചുകൂടാ! എന്തിനധികം: എഴുതുന്നതു തന്നെ, കമ്പോസിറ്റർമാർ സ്റ്റിക്കിൽ ടൈപ്പുകൾ പെറുക്കി വെയ്ക്കുമ്പോലെയായിരിയ്ക്കണം!

ഹാ! എന്തുകഷ്ടം! മലയാളബ്രാഹ്മണസ്ത്രീകളുടെ സ്ഥിതി എത്ര ശോചനീയം! ഇവരുടെ, വികൃതമായ വസ്ത്രധാരണരീതിയ്ക്കോ, അറപ്പു തോന്നിയ്ക്കുന്ന ആഭരണങ്ങൾക്കോ, എന്നല്ല—നിസ്സീമമായ നിരക്ഷരകുക്ഷിത്വത്തിന്നു പോലുമോ അല്പമെങ്കിലുമൊരു വ്യത്യാസം വരുത്തുവാൻ ലേശവും മനസ്സു വരാത്ത മലയാളബ്രാഹ്മണന്മാർ ഇവരെ ഇന്നും 'അന്തർജ്ജന'ങ്ങളായിത്തന്നെ വെച്ചുപോരുന്നതിലും അർത്ഥമുണ്ട്. അല്ലാതെ, കനപ്പിച്ചു കെട്ടിയ കന്മറകളാലും പാണന്റെ പനയോലപ്പൂഴ്ക്കുടകളാലും ഒളിഞ്ഞല്ലാതെ, ഇവരെങ്ങാനും മനുഷ്യസ്ത്രീകളെപ്പോലെ—ഏവർക്കും കാണാവുന്ന മട്ടിൽ—പുറത്തിറങ്ങുന്നതായാൽ, തീർച്ചയായും ഇവരെപ്പിടിച്ചു വല്ലവരും വല്ല കാഴ്ചബങ്കളാവിലെയ്ക്കും അയച്ചുകളയുന്നതാണ്.

ദേവിയും അവളുടെ പ്രിയതമനുമായി അന്നു രാത്രി നടന്ന ഒരു ചെറുസംഭാഷണംകൊണ്ട്, ആ യുവദമ്പതിമാരുടെ സ്ഥിതിഗതികളെ ഇവിടെ കുറച്ചു കൂടി വിശദമാക്കാം:

എളയത്—ആവൂ! ഈ വളയൊക്കെ ഊരിക്കളയരുതേ? എനിയ്ക്കു വേദനയാവുന്നു!

'എന്നാൽ വേദനപ്പെടുത്തുന്നില്ല!' എന്നു പറഞ്ഞു ദേവി മുഖം തിരിച്ചു നീങ്ങിക്കിടന്നു. എളയത്, ആ കൈകളെക്കൊണ്ടു തന്നെ, വീണ്ടും, തന്നെദൃഢമായാലിംഗനം ചെയ്യിച്ചു.

എളയത്—കാപ്പുണ്ടാക്കിച്ചു തന്നാൽ ഇതു കളയാമോ?

ദേവി—അമ്മയ്ക്കും മററും ഇഷ്ടമാവില്ല.

എളയത്—ഒന്നുരണ്ടു കാൎയ്യം ഞാൻ ഇഷ്ടമാക്കിയില്ലേ? ഇനി, ഇതും ഇതിലപ്പുറവും ഞാൻ ഇഷ്ടമാക്കും. ഇപ്പോൾ ദേവിയ്ക്കു് എൻെറ എച്ചിലിലയിൽ ഉണ്ണാതെ തന്നെ വിശപ്പു മാറുന്നില്ലേ?

മലയാളബ്രാഹ്മണരുടെ ഇടയിൽ സ്ത്രീകൾ ഭൎത്താവിൻെറ എച്ചിലിലയിൽ ഉണ്ണുന്നതു 'നെടുമംഗല്യ'ത്തിന്നു വളരെ വിശേഷമായാണു വെച്ചിട്ടുള്ളതു്! നിഷ്കളങ്കവും പരിശുദ്ധവും സുകുമാരവുമായ ഹൃദയം സന്തപിച്ചു നിൎഗ്ഗളിയ്ക്കുന്ന അശ്രുപ്രവാഹത്തിലും പതറാതെ, വിദ്യാഭ്യാസവിഹീനകളും പൂൎവ്വാചാരനിരതകളുമായ മലയാളബ്രാഹ്മണസ്ത്രീകൾ, നവോഢകളെ ആ ആദ്യദിവസങ്ങളിൽ ഈ നീചകൎമ്മാനുഷ്ഠാനത്തിന്നായി, ഹാ! ധിക്!!—നിർബന്ധിയ്ക്കുന്നു; ഭീതിപ്പെടുത്തുന്നു; ഉപദ്രവിയ്ക്കുന്നു! അഭിജ്ഞമ്മന്യന്മാരായ മലയാളബ്രാഹ്മണന്മാരും ഈ വിഷയത്തിൽ ഔദാസീന്യമവലംബിച്ചുകളയുന്നു! കഷ്ടം! ഒരു ബ്രാഹ്മണന്നു് ഒന്നിലധികം ഭാൎയ്യമാരുണ്ടെങ്കിൽ, ആ സപത്നിമാരുടെ മത്സരം ചിലപ്പോൾ ഈ എച്ചിലിലയെ വിഷയീകരിച്ചുകൊണ്ടും ആയിത്തീരുന്നു!!—പട്ടികളെപ്പോലെ അവർ ഈ എച്ചിലിലയ്ക്കായിക്കടിപിടി കൂടുന്നു; ഈ എച്ചിലിലയെ അവർ തുണ്ടം തുണ്ടമാക്കുകയും ചെയ്യുന്നു! ജുഗുപ്സാവഹ

വും നികൃഷ്ടവും നിന്ദ്യവുമായ ഈ ആചാരത്തെ നമ്മുടെ എളയത്, തന്നെസ്സംബന്ധിച്ചേടത്തോളമെങ്കിലും, ഉപേക്ഷിച്ചു; അഥവാ, ഉപേക്ഷിപ്പിച്ചു.

എളയത് — ദേവി, നമുക്ക് ഈ താലി ഉടയ്ക്കുക. ഇതുകൊണ്ട് ഒരു ജോടി കാപ്പും, കഴുത്തിലെയ്ക്കു ഭംഗിയിൽ ഒരു ചെയിനും ഉണ്ടാക്കിയ്ക്കാം. അതാണു നല്ലത്. പിന്നെ, ഒരു കാര്യം കൂടി വേണം: ഒരു 'സത്രി'ത്തിനു തന്നെപോകുന്നതായാലും ശരി!—, ആ ചെയിൻ മാത്രം കെട്ടിയാൽ മതി; അല്ലാതെ, മുന്നിഴമണി, കഴുത്തില, പൂത്താലി, കാശാലി എന്നിവകൊണ്ട്,— അതും 'ഇരവൽ' വാങ്ങി! —മാറത്ത് 'ഓണപ്പൂവി'ടേണ്ട ആവശ്യമില്ല; അത് ആഭാസമാണ്!

ഈ അഭിപ്രായം ദേവിയ്ക്കു രുചിച്ചുവോ, ആവോ? അവൾ, എന്തോ അർത്ഥത്തിൽ, ഒന്നു പുഞ്ചിരിയിടുക മാത്രം ചെയ്തു.

എളയത് — ഇപ്പോൾ മേൽമുണ്ട് ആവാമെന്നായല്ലോ. ഇനി റൌക്കിയും ഇട്ടുതുടങ്ങണം. വരട്ടെ; എനിയ്ക്കു ഒരു ഉദ്യോഗമാവട്ടെ; എന്നിട്ടു മതി.

റൌക്കിയിടുവാൻ ദേവിയ്ക്കു വലിയ മോഹമുണ്ടെങ്കിലും, അതിൻെറ സാദ്ധ്യതയിൽ ചെറിയ വിശ്വാസം പോലുമുണ്ടായില്ല. ഉത്തരമൊന്നും പറഞ്ഞതുമില്ല. പിന്നെ അവരുടെ സംഭാഷണം വിഷയാന്തരത്തിലെയ്ക്കു വ്യാപരിച്ചു.

കിമപി കിമപി മന്ദംമന്ദമാസത്തിയോഗാ-
ദവിരളിതകപോലം ജല്പതോരക്രമേണ
അശിഥിലപരിരംഭവ്യാപൃതൈകൈകദോഷ്ണോ-
രവിദിതഗതയാമാ രാത്രിരേവ വ്യരംസീദ്!

തോട്ടത്തിൽ കരുണാകരപ്പണിക്കർ എന്ന ഒരു മാന്യനെ വായനക്കാർ കേട്ടുകഴിഞ്ഞിട്ടുണ്ടല്ലോ. എളയതിന്ന് ഇന്നുള്ളതും ഇനി ഉണ്ടാവാനിരിക്കുന്നതുമായ സകലവിധശ്രേയസ്സുകളുടേയും നിദാനം ഈ പണിക്കരാണെന്നും വായനക്കാൎക്കറിയാമല്ലോ. ഇദ്ദേഹം നല്ല ഒരു കുലീനനും ധനികനും നാട്ടുപ്രമാണിയുമത്രെ. പ്രായം മുപ്പത്തിരണ്ടിലധികമായിട്ടില്ല. എളയതിന്റെ അച്ഛൻ പണിക്കരുടെ ഒരു ഉററ ആശ്രിതനും മുഖ്യസുഹൃത്തുമാണ്. പണിക്കർ, എളയതിന്റെ കുടുംബത്തോട് ഒട്ടാകെത്തന്നെ വലിയ സ്നേഹമുള്ള ഒരാളാണെന്നും വിശേഷിച്ചു പറയേണ്ടതില്ല. തോട്ടത്തിൽവീട്ടിലെയ്ക്കു് എളയതിന്റെ ഇല്ലത്തുനിന്ന് ഒരെട്ടു വിളിപ്പാടു ദൂരമേയുള്ളു.

കല്യാണിയമ്മ കരുണാകരപ്പണിക്കരുടെ സഹധൎമ്മചാരിണിയാണ്. സാധാരണസ്ത്രീലോകത്തിൽ സുദുൎല്ലഭമായ സംസ്കൃതവിദ്യാഭ്യാസവും, അതിന്റെ പരിണതഫലമായ വിനയാദിവിശിഷ്ടഗുണങ്ങളും, സൌന്ദൎയ്യസൌഭാഗ്യസമ്പന്നയായ കല്യാണിയമ്മയുടെ അന്യാദൃശഭൂഷണങ്ങളാകുന്നു. 'അരുവൈ' എന്ന പേരിന്നൎഹമാകുന്ന ഇരുപത്തഞ്ചു വയസ്സാണു കല്യാണിയമ്മയുടെ പ്രായം. പ്രസവവും ഒന്നു മാത്രമേ കഴിഞ്ഞിട്ടുള്ളൂ.

എളയത് വിരാമകാലങ്ങളിലോ മറോ നാട്ടിൽ വന്നാൽ മിക്ക സമയത്തും അദ്ദേഹത്തെ തോട്ടത്തിൽവീട്ടിലേ കാണുവാൻ കഴികയുള്ളൂ. എളയതും കല്യാണിയമ്മയുമായി ആ അവസരങ്ങളിലൊക്കെ അങ്ങിനെ നടത്തിവരുമാറുള്ള നാനാതരം സംഭാഷണങ്ങൾ അവൎക്കു രണ്ടുപേൎക്കും പരസ്പരം വിനോദകരവും വിജ്ഞാനപ്രദവുമാകുന്നു.

താമരശ്ശേരിയിൽനിന്നു വന്ന ദിവസം തന്നെ നമ്മുടെ എളയതിന്നു കല്യാണിയമ്മയെ ചെന്നുകാണുവാൻ സംഗതിവശാൽ സാധിച്ചില്ല. പിറേറന്നു രാവിലെത്തന്നെ അദ്ദേഹം തോട്ടത്തിൽവീട്ടിലെയ്ക്കു പോയി. അന്നു അവർ തമ്മിൽ ദേവിയെപ്പററി സംഭാഷണം ചെയ്യുതു മാത്രമേ ഈ സന്ദർഭത്തിൽ പ്രസ്താവിക്കേണ്ടതായിട്ടുള്ളു:

കല്യാണിയമ്മ—നിങ്ങളുടെ പത്നിയാകാനുള്ള യോഗ്യതകളിൽ ഒന്നു മാത്രമേ ദേവിക്കു ഇല്ലാതുള്ളു.

എളയത്—വിദ്യാഭ്യാസത്തിന്റെ കാൎയ്യമല്ലേ? എളയത്സമുദായം എതു വിഷയത്തിലും ഏററവും താഴ്ന്ന പടിയിലല്ലേ നില്ക്കുന്നതു!

കല്യാണിയമ്മ—ദേവിയുടെ ആ ഒരു ന്യൂനത വലിയ ഒരു ന്യൂനത തന്നെയാണെങ്കിലും, ഇപ്പോൾ അതു പരിഹരിക്കാവുന്നതാണ്.

എളയത്—അതേ! വിദ്യാഭ്യാസത്തിന്നുള്ള കാലം അതിക്രമിച്ചിട്ടില്ല; പക്ഷേ, സൌകൎയ്യമെവിടെ? ഞാൻ തന്നെ അതിലേപ്പെട്ടാമെന്നു വെച്ചാൽ അതിന്നും ഇപ്പോൾ നിവൃത്തിയില്ലല്ലോ!

കല്യാണിയമ്മ—അതിന്നാണെങ്കിൽ കാലാന്തരത്തിലും നിവൃത്തിയുണ്ടാവുകയില്ല. എന്നാൽ വേറെ മാൎഗ്ഗമുണ്ടു: ഞാൻ പഠിപ്പിച്ചാൽ പോരേ?

എളയത്—'പോരേ?' എന്നോ?! ഇതിലധികം നന്നായിട്ടു മററാരുണ്ടാവാനുണ്ടു! എന്നാൽ, അതിന്നുള്ള സമയവും സൌകൎയ്യവും നിങ്ങൾക്കുണ്ടാകുമോ എന്നു സംശയിച്ചാണ്, ഞാൻ ഇതേവരെയും ഇതിനെപ്പററി അങ്ങോട്ടു യാതൊന്നും പറയാതിരുന്നതു്.

കല്യാണിയമ്മ — അതിനെപ്പററിയൊന്നും നിങ്ങൾ ആ ലോചിക്കേണ്ട. സമയവും സൌകൎയ്യവും മാത്രമല്ല, ദേ വിയെപ്പഠിപ്പിക്കുന്നതിൽ എനിക്കു സീമാതീതമായ സ ന്തോഷം കൂടിയുണ്ട്: ദേവിക്കു ബുദ്ധിയുണ്ട്, പഠിപ്പാനു ള്ള മോഹവുമുണ്ട്.

ദേവിയെ അവളുടെ അച്ഛനമ്മമാർ ബാല്യകാലത്തു ലേശമെങ്കിലും വിദ്യാഭ്യാസം ചെയ്യിക്കാതിരുന്നതു യഥാ ൎത്ഥത്തിൽ ഒരനുഗ്രഹമായാണു വന്നുകൂടിയതു്: ദേവി വല്ല തും കുറച്ചൊക്കെ പഠിച്ചിട്ടുണ്ടായിരുന്നെങ്കിൽ, കേശവ്ം നെളയത് അത്രമാത്രംകൊണ്ടു തൃപ്തിപ്പെടുകയും, കല്യാ ണിയമ്മക്കു തന്നെ ദേവിയുടെ അദ്ധ്യാപനത്തിൽ അങ്ങ നെ ഒരഭിനിവേശം ഇല്ലാതായ്പ്പോകയും, ആ മഹതി യുടെ ശിഷ്യത്തിയാകാനുള്ള ഭാഗ്യം ദേവിക്കു നഷ്ടമാക യും ചെയ്യുമായിരുന്നു!

ശനിയാഴ്ച രാവിലെത്തന്നെ എളയത് മദ്ധ്രാസ്സിലെ ക്കു പുറപ്പെട്ടു.

എളയത് — ദേവി, ഇനി പരീക്ഷ കഴിഞ്ഞാലുടനേ വരാം. കല്യാണിയമ്മയുടെ അടുത്തു പഠിച്ചോളൂ; നല്ലവണ്ണം പ ഠിക്കണം!

---

## അഞ്ചാമദ്ധ്യായം.

---

അഹോ! ജഗത്തിൻകെടുഭാഗമെന്തോ
പൊൻപട്ടുകൊണ്ടിട്ടു പൊതിഞ്ഞതാമോ? — —

അതേ; അതാണു പ്രപഞ്ചത്തിലെ പരസ്യമായ ര ഹസ്യം! കപടകാപടികരായ മനുഷ്യർ കള്ളവെള്ളച്ചിരി

യാൽ ജനങ്ങളെ വല്ലാതെ വഞ്ചിക്കുന്നു; മിതപ്രചാരമനീഷ മായ ലോകം അതിൽ മിരണ്ടുപോകുന്നു! അനുകമ്പയെ അവകാശപ്പെട്ടുകൊണ്ടു ചിലർ, അന്യഹൃദയങ്ങളെ അലി യിക്കുമാറ് അമലമുക്താമണിസദൃശങ്ങളായ അശ്രുബിന്ദു ക്കളെ മോചിക്കുന്നു; ഉത്താനഹൃദയമായ ലോകം, ആ അശ്രുബിന്ദുക്കളിലെ വൈമല്യം അവയെസ്സശ്രദ്ധം അരി ച്ചു തെളിയിക്കുന്നതുകൊണ്ടാണ് എന്നു കാണ്മാൻ കഴി യാതെ കഷ്ടത്തിലാവുന്നു! അഹോ!! മനുഷ്യരുടെ മനസ്സി ലുള്ള ഓരോതരം വികാരങ്ങളേയും വിചാരങ്ങളേയും മാംസ ചക്ഷുസ്സുകൾകൊണ്ടു കാണ്മാൻ കഴിയത്തക്കവണ്ണം സൂ ക്ഷ്മാകാശത്തിൽ പ്രതിഫലിപ്പിക്കുവാൻ ഉപകരിക്കുന്ന ഏതെങ്കിലും ഒരു യന്ത്രവിശേഷം ഈ പ്രപഞ്ചത്തിൽ ഉ ണ്ടാകാതെയിരിക്കുന്നതല്ലേ,———................നില്ക്കട്ടെ; പ്രകൃതം തന്നെ തുടരട്ടെ:

കുട്ടൻനമ്പ്യാർ കാത്യായനിക്കുട്ടിയെ, സംബന്ധം ചെയ്ത ഉടനേ വീട്ടിലെക്കു കൂട്ടിക്കൊണ്ടുപോയി. അവൾ ഇപ്പോൾ ഭർത്തൃഗൃഹത്തിലാണ്. കോമത്തുവീട്ടിലുള്ള സ കലർക്കും കാത്യായനിക്കുട്ടിയുടെ പേരിൽ വാത്സല്യം, സ്നേ ഹം; ആദരം, ബഹുമാനം എന്നീ മനോഭാവങ്ങൾ തരാ തരം പോലെ ഓറ തിരിഞ്ഞും ഒത്തു ചേൎന്നും മുളച്ചു ദേവ്രു ന്നി ഇല വിരിഞ്ഞു ദിവസക്കണക്കിനു വളൎന്നുവരുന്നു. നമ്മുടെ നമ്പ്യാൎക്കു പ്രതികൃതിദൎശനത്താൽ അങ്കുരിതമാ യ രതിഭാവം, പ്രത്യക്ഷവീക്ഷണത്തിൽ പ്രരൂഢമായി, "പല്ലവ-കലികാ-പ്രസൂന-ഫല"സമാനങ്ങളായ മാനം, പ്രണയം, സ്നേഹം, രാഗം എന്നീ നാലവസ്ഥകളേയും അ തിക്രമിച്ച്, അഞ്ചു നിമിഷത്തിന്നുള്ളിൽ, രസാസ്വാദ

സ്ഥാനീയമായ അനുരാഗദശയിലെത്തിട്ടുണ്ടു്. നന്ന ചെറുപ്പത്തിൽത്തന്നെ അച്ഛനുമമ്മയുമില്ലാതായിത്തീൎന്ന കാത്ത്യായനിക്കുട്ടിയിൽ, അനുകമ്പാപുരസ്സരമായ ഒരു സ്നേഹവിശേഷം കൂടി നമ്പ്യാൎക്ക് വിശിഷ്യ സംജാതമായി.

കാത്ത്യായനിക്കുട്ടിക്കു് ഇപ്പോൾ ഇരുപത്തൊന്നു വയസ്സായിരിക്കുന്നു. അവളുടെ അനന്യസാധാരണമായ സൌന്ദൎയ്യവിശേഷത്തെപ്പറ്റി മുമ്പു തന്നെ കുറഞ്ഞൊന്നു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അവളുടെ നിറം തനിത്തങ്കത്തിന്റേതാണു്. ഓരോ അവയവങ്ങളുടേയും പരസ്പരസംയോജനവും സൌഷ്ഠവവും കേവലം അവൎണ്ണനീയമത്രെ. വണ്ണവും പൊക്കവും അന്യൂനാനതിരിക്തമാണെന്നു മാത്രം പറയാം. മുഖം വാൎന്നതുമല്ല, വട്ടത്തിലുമല്ല. നീണ്ടിരുണ്ടു് അഗ്രം ചുരുണ്ട കുന്തളഭാരം, അഴിച്ചിട്ടാൽ മുട്ടിനു താഴെ കിടക്കും. വൎണ്ണിപ്പാനും വിസ്മരിപ്പാനും കഴിയാത്ത ആ നീലനേത്രങ്ങളും ആ പാടലാധരവുമാണു് ആ സുന്ദരവദനത്തിലെ രണ്ടു പ്രധാനരാമണീയകപേടകങ്ങൾ. ഔചിത്യം പോലെ, നോക്കാനും കടാക്ഷിപ്പാനും കൺകോണെറിയുവാനും കാത്ത്യായനിക്കുട്ടിക്കു് അസ്സലായറിയാം. അതു പോലെ തന്നെ, ചിരിക്കാനും ചിരിക്കാതിരിപ്പാനും പുഞ്ചിരിക്കൊൾവാനും അവൾക്കു നല്ല വശമുണ്ടു്. ഭൎത്താവിനേയും ഭൎത്തൃകുലത്തേയും യുക്തം പോലെ അനുവൎത്തിച്ചു് അടിമപ്പെടുത്തുവാനുള്ള അന്യാദൃശപാടവവും കാത്ത്യായനിക്കുട്ടിക്കു കരഗതമാണു്. ആ മിടുക്കത്തി, ഭൎത്തൃഗൃഹത്തിൽ 'അമ്മായിയമ്മ' കെട്ടിച്ചമഞ്ഞു മാളികമുകളിൽക്കയറിയിരുന്നു തെളിയാതെ, ആ വീട്ടിലെ ഒരംഗമെന്ന പോലെ, ഏതിലും, മററുള്ളവർ നിഷേധിച്ചാലും, ചെന്നപ്പെട്ടും.

എന്നാലും, അവൾ തന്റെ, നിലയും വിലയും കൂടുതൽ തട്ടിയ്ക്കാറില്ല; ഉടുപ്പിന്നും നടപ്പിന്നും കോട്ടവും വരുത്താറില്ല. ഇങ്ങിനെ ഒരു നല്ല സ്ത്രീയെ—എത്രകൊണ്ടും നല്ല ഒരു സ്ത്രീയെ—, കോമത്തുവീട്ടുകാരെന്നല്ല, പൂതുക്കാട്ടുവില്ലേജിലും തൽപരിസരത്തിലുമുള്ള ആരും തന്നെ കണ്ടിട്ടില്ലെന്നു കണ്ടവരും കേട്ടവരുമെല്ലാം പുകഴ്ത്തുന്നു. കുട്ടൻനമ്പ്യാക്ക് ഇതിൽപ്പരമായി മററു വല്ല ഭാഗ്യവും ഉണ്ടാവാനുണ്ടോ! എന്നാൽ, തന്റെ ഏകസോദരന്റെ ധർമ്മപത്നിയ്ക്ക് എത്ര വിഷയത്തിലുമുള്ള ഈ അസാധാരണത്വം, ദേവകിയമ്മയ്ക്ക് അവളുടെ പേരിലുള്ള പ്രകൃഷ്ടസ്നേഹാദരബഹുമാനങ്ങളുടെ ഇടയിൽ എന്തോ ഒരു കരട് അഖണ്ഡമായി ഉണ്ടാക്കിത്തീത്തിരിയ്ക്കുന്നു!

പാശ്ചാത്യരാജ്യങ്ങളിൽ വധൂവരന്മാക്കു സമ്മതിച്ചുകൊടുത്തിട്ടുള്ള സ്വാതന്ത്ര്യമാണു പലപ്പോഴും, അസ്ഥാനപതിതമായി, ദാമ്പത്യത്തെ അലങ്കോലപ്പെടുത്താറുള്ളതെങ്കിൽ, പൌരസ്ത്യരാജ്യങ്ങളിൽ— വിശിഷ്യ ഹിന്തുക്കളുടെ ഇടയിൽ—, നേരെ മറിച്ച്, താദൃശമായ സ്വാതന്ത്ര്യത്തിന്റെ അഭാവമാണു ദാമ്പത്യത്തെ ദാരുണമായി ദൂഷിപ്പിയ്ക്കാറുള്ളത്. കാത്യായനിക്കുട്ടിയെസ്സംബന്ധിച്ചേടത്തോളം ഇങ്ങിനെ ഒരനാശാസ്യഘട്ടം വന്നുപെട്ടിട്ടുണ്ടോ? ഇല്ല. കാത്യായനിക്കുട്ടി യൌവനാരംഭം മുതല്ക്കേ ഏതൊരു വിശിഷ്ടസൌന്ദര്യധാമത്തെയാണോ തന്റെ ഹൃദയപീഠത്തിൽ പ്രതിഷ്ഠിച്ച് ആരാധിച്ചുപോരുന്നത്, മിക്കതും തത്തുല്യമായ രൂപഗുണത്താൽ അനുഗൃഹീതനായ ഒരു ഭത്താവിനെത്തന്നെയാണ് അവൾക്കു ഭാഗ്യവശാൽ കിട്ടിയിട്ടുള്ളത്! എന്നു മാത്രമല്ല— അച്ഛനും അമ്മയുമില്ലാതെ വളന്നുവന്ന

ഒരുവളാണെങ്കിലും കാത്ത്യായനിക്കുട്ടി എപ്പോഴും പ്രസന്ന മുഖിയായേ കാണപ്പെടാറുള്ളൂ; മരിച്ചുപോയ അച്ഛനേയോ അമ്മയേയോ ഓൎത്തു് ആ 'മനസ്വിനി' പ്രയോജനമില്ലാതെ പരിതപിക്കുമാറില്ല. എന്നാൽ, ഈയിടെ കുറച്ചു നാളായി ചിലപ്പോൾ എന്തോ കാരണത്താൽ അവളുടെ ആ വാൎത്തിങ്കൾവക്ത്രം കുറഞ്ഞൊന്നു കാർ കയറിയും വിശാലങ്ങളായ ആ മനോഹരനയനങ്ങൾ അശ്രുകലുഷങ്ങളായും കാണപ്പെടുന്നു. ഈയൊരു അവസ്ഥാഭേദം തന്നെ, അധികവും ദേവകിയമ്മയ്ക്കും ചിലപ്പോൾ കുട്ടൻനമ്പ്യാൎക്കും അതിദുൎല്ലഭമായി കുഞ്ഞുകുട്ടിയമ്മയ്ക്കും മാത്രമേ അക്ഷിലക്ഷീഭവിക്കാറുള്ളൂ. ഏതു പ്രകാരത്തിലും കാത്ത്യായനിക്കുട്ടിയുടെ ഭാവം നോക്കുവാൻ എപ്പോഴും ഒരുക്കമുള്ള അവർ, ഇത്തരം ഒരു ചിന്തയ്ക്കുള്ള കാരണമെന്തെന്നു വളരെ പ്രാവശ്യം ചുഴിഞ്ഞു ചോദിച്ചാൽ, "എനിക്കു കുട്ടിക്കാലം മുതല്ക്കേ അച്ഛനും അമ്മയുമായിട്ടുള്ളതു് അമ്മാമൻ ഒരാളാണ്. അദ്ദേഹത്തിന്നു്, ഉണ്ണണമെങ്കിൽ ഞാൻ ചോറു വിളമ്പിക്കൊടുക്കണം; നാഴികയ്ക്കു നാല്പതു പ്രാവശ്യം എന്നെക്കാണണം! ഇങ്ങിനെയൊക്കെയാണ്. ......" എന്നും മററും പറഞ്ഞു്, ഇനിയും പലതും 'എണ്ണിപ്പെറുക്കുവാ'നുണ്ടെന്നർത്ഥം വരത്തക്ക വിധത്തിൽ, ഗദ്ഗദകണ്ഠിയാകും; കണ്ണുനീർ തുടരെപ്പൊഴിക്കും; ദീൎഘനിശ്വാസം വിടും!

"ഇതിന്നു് ഇത്രയൊക്കെ വ്യസനിക്കാനും മററുമുണ്ടോ? ഇടയ്ക്കു വീട്ടിൽപ്പോയി വരാമല്ലോ."

"എപ്പോഴും പോവാനും വരാനും പ്രയാസമല്ലേ?"

"വേണ്ട; അധികവും അവിടെത്തന്നെ താമസിച്ചോളൂ."

"അങ്ങിനെയായാൽ അതു് ഇവിടെയുള്ളവൎക്കും ഇഷ്ട
മാവില്ല."

"അതു സാരമില്ല: അമ്മാമനെ ഈ വയസ്സുകാലത്തു
ക്ലേശിപ്പിക്കുന്നതു കഷ്ടമല്ലേ!"

ചാലിൻപറമ്പത്തു നാരായണൻനായൎക്കു് ഇവളിൽ വലിയ വാത്സല്യമുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ, ഇവൾക്കങ്ങോട്ടു് ഇപ്പോൾപ്പറയുന്ന പോലെയുള്ള വല്ല വിചാരവുമുണ്ടോ?! ———

ഈ വിഷയത്തെപ്പററി ഇതിലധികം വല്ലതും മനസ്സിലാക്കേണമെന്നു മോഹമുള്ള വായനക്കാർ താമരശ്ശേരിക്കു പുറപ്പെട്ടു വരിക തന്നെ വേണം.

## ആറാമദ്ധ്യായം.

ബി. ഏ.-പരീക്ഷയും കഴിഞ്ഞു്, മാധവൻ ബോമ്പയിൽനിന്നു വരുന്നതും കാത്തു്, എദുയതു് മദ്ധ്രാസ്സിൽ തന്നെ താമസിച്ചുവരവേ, ഒരു ദിവസം കുട്ടൻനമ്പ്യാരുടെ ഒരു കത്തു കിട്ടി. നമ്പ്യാർ ആനന്ദപുളകിതനായുംകൊണ്ടു് എഴുതിയിരുന്ന, അതിലെ ഒരു ഭാഗം, എളയതിനെ മററൊരു പ്രകാരത്തിൽ പുളകിതനാക്കിത്തീൎത്തു; അദ്ദേഹത്തിന്റെ മനസ്സിനെ മററൊരു പ്രധാനവിഷയത്തിലെക്കു നയിക്കുകയും ചെയ്തു! കേശവനെളയതു് കുട്ടൻനമ്പ്യാൎക്കു വിസ്തരിച്ചൊരു മറുപടിയെഴുതി. അതു് ഒന്നുരണ്ടു പരിവൃത്തി വായിച്ചു്, കുറെ നേരം ആലോചിച്ചു. ഒടുവിൽ, "വേണ്ട; എന്റെ അന്വേഷണംകൊണ്ടു്

ഈ ഊഹം ശരിയാണെന്നു കണ്ടാൽ മാത്രമേ സംഗതി പുറത്തു വിട്ടുകൂടൂ." എന്നു തിച്ചപ്പെടുത്തി ആ എഴുത്ത് അങ്ങിനെ തന്നെ ചീന്തിക്കളഞ്ഞു. മററന്നാൾ പുറപ്പെടുന്നതാണ്—എന്ന് ഒരു കാർഡു മാത്രം കുട്ടൻനമ്പ്യാൎക്ക് എഴുതി അയച്ചു.

മററന്നാൾ എന്നു പറഞ്ഞ ദിവസം രാവിലെ മാധവൻ ബോമ്പയിൽനിന്നു മദ്ധ്രാസ്സിലെത്തി. അന്നു സന്ധ്യക്ക് ആ സുഹൃത്തുകൾ രണ്ടുപേരും കൂടി ബീച്ചിലെക്കു പുറപ്പെട്ടു. എളയത് സാധാരണമായി മദ്ധ്രാസ്സിൽ കൂടിയും ഹാഫ് ഡ്രെസ്സ് ഉപയോഗിക്കാറില്ലെങ്കിലും, അന്നു മാധവന്റെ പ്രീതിക്കുവേണ്ടി താനും അതിനെ സ്വീകരിച്ചു. ഒരേ നിറത്തിലും ഒരേ ആകൃതിയിലുമുള്ള ഉടുപ്പുകളാണ് അവർ ധരിച്ചിരുന്നതു്. സെനററ് ഹൌസ്സിന്റെ കിഴക്കഭാഗത്തിലൂടേ, കിലിലിട്ടുറപ്പിച്ചു വൃത്തിയാക്കിയിട്ടുള്ള റോട്ടിലൂടേ, തെക്കോട്ടു നടന്നു പോകുന്ന, 'ശരീരമാത്രഭിന്ന'ന്മാരായ ആ സുകുമാരസുഹൃത്തുകളുടെ ആകൃതിവർണ്ണനക്ക് ഏററവും പററിയ ഒരവസരം ഇതാണ്:

മാധവനും എളയതും സമാനവയസ്സന്മാരാണെങ്കിലും, എളയതിന്നു മാധവനെക്കാൾ നാലഞ്ചു വിരൽ പൊക്കം കൂടും; അതിന്നു പകരം മാധവന്നു തടിയും കൂടും: ഒരാൾ നീണ്ടു മെലിഞ്ഞ് അല്പമൊന്ന് അകത്തോട്ടു വളഞ്ഞ ആളാണ്; മററെയാളുടെ ശരീരം ഉയരത്തിന്നൊത്ത വണ്ണമുള്ളതും ഒത്തതുമാണ്. എളയത് മാധവന്റെ ഇടത്തെച്ചുമലിലൂടേ തന്റെ നീണ്ട ഇടംകൈ തൂക്കിയിട്ടിരിക്കുന്നു. അതിന്റെ നാലു വിരലുകളും, മാധവൻ തന്റെ ഇടത്തുകൈകൊണ്ടു മുഷ്ടിക്കുള്ളിൽ മുറുകെപ്പിടിച്ചിരിക്കുന്നു.

## സുഹൃത്ത്

ഒരാളുടെ വലത്തു കൈയിൽ ഒരു വടിയുണ്ട്; മററെയാൾ വലത്തുകൈ പോക്കെററിലിട്ടിരിയ്ക്കയാണ്. മുഖം രണ്ടുപേരുടേയും പ്രസന്നമധുരവും പ്രകൃത്യാ സുന്ദരവുമത്രെ. എളയതിന്റെ മുഖം വാസ്തനീണ്ടതാണെങ്കിൽ, മാധവന്റേത്, ഗണ്ഡപ്രദേശങ്ങൾ മാംസളങ്ങളാകയാൽ, കുറഞ്ഞൊന്ന് ഉരുണ്ടതാണെന്നു പറയാം. ഉരുണ്ട മുഖത്തിന്നു പററിയ ചെറിയ മനോഹരനാസികയാണു മാധവന്നുള്ളതെങ്കിൽ, നീണ്ട മുഖത്തിന്നു ചേൎന്ന മഹാനാസികയാണ് എളയതിന്നുള്ളത്. രണ്ടുപേരുടേയും കണ്ണുകൾ വിശാലങ്ങളും പക്ഷ്മളങ്ങളും അനുകമ്പാമസൃണങ്ങളുമാണ്. പരന്നതും ഉന്തിയതുമായ എളയതിന്റെ നെററിപോലെയല്ലാ മാധവന്റെ നെററി; അതു വീതിയല്പം കുറഞ്ഞതും സമനിരപ്പിലുള്ളതുമാണ്. നാലിഞ്ചു നിളത്തിൽ ക്രോപ്പ് ചെയ്തിട്ടുള്ള ഇടതൂൎന്ന ശിരോരോമങ്ങളെ നടുക്കായി വകഞ്ഞു ഭംഗിയിൽ ചീന്തിമിനുക്കി വെച്ചിരിയ്ക്കുന്നു മാധവൻ; എളയതാകട്ടെ, ഘനം കുറഞ്ഞു മിനുത്തതും ഒരുവിധം താഴ്ത്തി വെട്ടിയതുമായ തലരോമത്തെ ഇടത്തുഭാഗംകൊണ്ടു വിഭജിച്ചിരിയ്ക്കുന്നു. നിറം ഇരുവരുടേയും തുല്യമാണെങ്കിലും, മാധവന്റെ നിറത്തിന്നു മനോഹരതകൂടും. വിശിഷ്യ, കവിൾത്തടങ്ങളിൽ പ്രകടമായിക്കാണപ്പെടുന്ന ആ ഒരു രക്തപ്രസാദം—നേൎത്ത ഒരുതരം ചുകപ്പെന്നു തന്നെ പറയട്ടെ;—, മാധവന്റെ ആ മനോഹരമുഖത്തിന്നു മാത്രമല്ല, ആ കോമളകളേബരത്തിന്നൊട്ടാകെത്തന്നെ അന്യാദൃശമായ ഒരു സൌഭാഗ്യവിശേഷത്തെ സമ്പാദിച്ചുകൊടുക്കുകയും ചെയ്യുന്നു.

ആ സമുദ്രം, അവരുടേയും കണ്ണും കരളും കവൎന്നൊടുത്തു:
ധാരാളമായ്ക്കണ്ടുവന്നും നവാഭ, മീ
വാരാശി നൈസൎഗ്ഗികരാമണീയകം!

പശ്ചിമസമുദ്രത്തിൽപ്പോയി മറയുന്ന ദിനമണിഭഗവാന്റെ പാടലകിരണങ്ങൾ നഭസ്തലത്തിൽ വ്യാപിച്ചു; ഈ ആഴിയുടെ അലച്ചാർത്തുകളിൽ കുങ്കുമം പൂശി. വാനിടത്തിൽ ഓരോന്നായി തെളിഞ്ഞുവിളങ്ങിവരുന്ന നക്ഷത്രപംക്തികൾ രത്നാകരത്തിന്റെ മുകൾത്തട്ടിലും ലോഭമെന്നിയേ മുത്തുമണികൾ വാരി വിതറി. രണ്ടു ദിവസം മുമ്പു കാണാതെയായ കുട്ടിത്തിങ്കളെ അഭിമുഖമായിക്കാണുകയാൽ പ്രഹർഷപര്യാകുലമായ പൂർവ്വസമുദ്രം തിരക്കൈകളെ മേല്പോട്ടുയർത്തി നൃത്തം ചവുട്ടി. 'സുകൃതികൾ ചിലർ മാത്രം കണ്ടറിഞ്ഞാസ്വദിയ്ക്കുന്ന 'ഈ പ്രകൃതിയുടെ വിലാസ'ത്തിന്നു നമ്മുടെ പ്രകൃതതരുണന്മാരും പരതന്ത്രന്മാരായിത്തീർന്നു.

എളയതിന്റെയും മാധവന്റെയും മനസ്സുകൾ രണ്ടും ഒന്നു തന്നെയാണെങ്കിലും, ഇതേവരെ യാതൊരു രഹസ്യം പോലും എളയത് മാധവനിൽനിന്നു മറച്ചു വെച്ചിട്ടില്ലെങ്കിലും, എളയതിന്റെ നാവു പല പ്രാവശ്യവും ഏതോ ഒരു പ്രധാനവിഷയത്തെപ്പറ്റി മാധവനോട് എന്തോ പറയുവാൻ പതറിച്ചാടിയെങ്കിലും, എളയത് അതിനെ സ്സംബന്ധിച്ചു യാതൊന്നും തന്നെ തന്റെ സുഹൃത്തിനോടു പറഞ്ഞില്ല: എളയതിന്റെ മനസ്സു തന്നെ ഈ വിഷയത്തിൽ, ലോകാലോകപർവ്വതം പോലെ, പകുതി പ്രകാശവും പകുതി അപ്രകാശവുമാണ്. അല്ലെങ്കിൽ, — കേശവമാധവന്മാരുടെ മനസ്സുകൾ രണ്ടും ഒന്നു തന്നെയാണെന്നു വരുമ്പോൾ, ആ രണ്ടും കൂടിയ ഒരൊറ്റമനസ്സിന്റെ ഒരറ്റം മാത്രമേ പ്രകാശമായിട്ടുള്ളൂ. അതുകൊണ്ടു്, മാധവനോടു പറയുന്നതും തീർച്ച വന്നതിന്നു ശേഷം മാത്രം മതിയെന്ന് എളയത് നിശ്ചയിച്ചു.

അവർ അന്നു ദിവസം തന്നെ മദ്ധ്രാസ്സിൽനിന്നു മലബാറിലെയ്ക്കു പുറപ്പെട്ടു. അങ്ങിനെ മലബാറിലെയ്ക്കു വരുന്നവരായി മററു ചില വിദ്യാൎത്ഥികൾ കൂടി അവരുടെ കൂട്ടത്തിലുണ്ടായിരുന്നതുകൊണ്ടു് എളയത് മുൻകൂട്ടിത്തന്നെ മെയിലിൽ ഒരു മുറി റിസൎവ് ചെയ്യിച്ചു തയാറാക്കിയിരുന്നതിനാൽ മാധവന്നോ എളയതിന്നോ ക്ലാസ്സിനെപ്പററി യാതൊരു തക്കവും പുറപ്പെടുവിയ്ക്കുവാനിട വന്നില്ല. അനേകം ബ്രിഡ്ജുകൾ (= പാലങ്ങൾ.) പിന്നിട്ടു് ആ വണ്ടി, പ്രാതലിന്നു പററിയ സമയത്തു് ഈരോട്ടിൽ വന്നു ചേൎന്നപ്പോഴും, നമ്മുടെ വിദ്യാൎത്ഥികൾക്കു് എഴെട്ടു മണിക്കൂർ മത്സരിച്ചു കളിച്ചിട്ടും ഒരു 'ബ്രിഡ്ജ്' പോലും പിന്നിടുവാൻ കഴിഞ്ഞില്ല. അനന്തരം ആ പാഴ്വേലയിൽനിന്നു് അവർ പിൻമടങ്ങി.

നമ്മുടെ എളയത്, മാധവനെ അനുഗമിച്ചുകൊണ്ടു കോമത്തുവീട്ടിലെയ്ക്കു തന്നെയാണു് ആദ്യം പോയതു്.

അവർ രണ്ടുപേരും പിറേറന്നു തന്നെ കുട്ടൻനമ്പ്യാരോടുകൂടി താമരശ്ശേരിയ്ക്കു പുറപ്പെട്ടു. മാധവൻ അമ്മായിയെക്കാണ്മാൻ ഒന്നാമതായിച്ചെല്ലുകയാണല്ലൊ. കാത്ത്യായനിക്കുട്ടി, ഭൎത്താവിൻെറ ഭാഗിനേയനേയും സുഹൃത്തിനേയും സന്തോഷത്തോടെ സ്വാഗതം പറഞ്ഞു സ്വീകരിച്ചു സൽക്കരിച്ചു. ചതുരവും മധുരവുമായ അവളുടെ സംഭാഷണങ്ങളും, പ്രസന്നവും സ്നിഗ്ദ്ധവുമായ അവളുടെ ഭാവങ്ങളും മററും മാധവനെ അത്യാനന്ദഭരിതനാക്കിത്തീൎക്കുന്നു. എളയതാകട്ടെ, കാത്ത്യായനിക്കുട്ടിയുടെ അത്തരം അനുവൎത്തനങ്ങളെ അല്പമെങ്കിലും അവലോകനം ചെയ്യുന്നില്ലെന്നു മാത്രമല്ല, അദ്ദേഹത്തിൻെറ മനസ്സ്, ദുരവഗാഹമായ

മറേറതോ ഒരു ഗംഭീരവിഷയത്തിൽ വ്യാപരിച്ചു ചുററിത്തിരിയുകയും ചെയ്യുന്നു!

എളയത് ഒരു ദിവസം മാത്രം അവിടെത്താമിച്ച് പിറേറന്നു തന്നെ ഇല്ലത്തെയ്ക്കു പോയി. മാധവന്നു പിന്നെ അമ്മായിയുടെ നിർബ്ബന്ധത്തെ നിരാകരിപ്പാൻ നിവൃത്തിയില്ലല്ലൊ! അതിനാൽ, കുറച്ചു ദിവസം കൂടി അവിടെത്തന്നെ താമസിപ്പാൻ മാധവനുറച്ചു.

---

## ഏഴാമദ്ധ്യായം.



കാത്ത്യായനിക്കുട്ടിയുടെ ജ്യേഷ്ഠത്തിയും (വലിയമ്മയുടെ മകൾ.) വീട്ടിലെത്തറവാട്ടമ്മയുമായി ചാലിൻപറമ്പത്തു്, ജാനകിയമ്മ എന്ന മറെറാരു സ്ത്രീയുണ്ട്. ആ സ്ത്രീയും അവരുടെ അഞ്ചു പെൺകുട്ടികളുമാണ കാത്ത്യായനിക്കുട്ടി കൂടാതെ ചാലിൻപറമ്പത്തുവീട്ടിലെ കുടുംബം. സൌഭാഗ്യവതിയും സുശീലയുമായ ജാനകിയമ്മ ഇന്ന് ഒരു ഭർത്തൃമതിയല്ല: ജാനകിയമ്മയുടെ ഭർത്താവ്, ഒടുക്കത്തെ മകളായ തങ്കമണി ഗർഭസ്ഥയായിരിക്കുമ്പോൾത്തന്നെ, ഭാര്യയെ കൈവെടിഞ്ഞു മറെറാരു ചെറുപ്പക്കാരിയെച്ചെന്നു പരിഗ്രഹിച്ചു:

എന്തിതിൽത്തെററാധീരന്നു?-
ഗനമാരെ സ്വൈരം
ഹന്ത! കൈക്കൊള്ളാം, തള്ളാം:
സ്വതന്ത്രനല്ലോ പുമാൻ!

ഇപ്പോൾ ആ അഞ്ചു ബാലികമാരും, അച്ഛൻ ജീവിച്ചിരിക്കേ അച്ഛനില്ലാത്തവരായി!

അന്തഃകരണതത്ത്വസ്യ
ദമ്പത്യോഃ സ്നേഹസംശ്രയാൽ
ആനന്ദഗ്രന്ഥിരേകോ/യ-
മപത്യമിതി കഥ്യതേ.

ദമ്പതിമാരുടെ പരസ്പരസ്നേഹവിശേഷത്തെ ദൃഢമായിബന്ധിക്കുന്ന പൊന്നുതാഴുകളാകുന്നു കുട്ടികൾ— എന്നാണ്, മേലെഴുതിയ പദ്യംകൊണ്ട്, മനശ്ശാസ്ത്രപാരംഗതനായ മഹാകവി ഭവഭൂതി വെളിവാക്കിയിരിക്കുന്നത്. എന്നാൽ, ബാഹ്യമായ ലാവണ്യത്തേയും അതിന്റെ ഉദ്ദീപകമായ യൌവനവിലാസത്തേയും മാത്രം അവലോകനം ചെയ്യുന്നവരും അഭിലഷിക്കുന്നവരുമായ നികൃഷ്ടകാമുകന്മാരും ഈ ലോകത്തിൽ ദുർല്ലഭമല്ല. അവർ,

..................................കെട്ടു യൌവനം
തുലയുന്നനേരമിളമാൻചലാക്ഷിയെ,
ഫലമാഹരിച്ച പിറകുള്ള വാഴതൻ-
കുലപോലെ ദൂരെയെറിയുന്നു!...............

മനസ്വിനിയായ ജാനകിയമ്മ, നിഷ്കാരണമായി ഭർത്താവു പരിത്യജിച്ചിട്ടും പരിതപിച്ചില്ല; ആ യഥാർത്ഥപതിവ്രത പിന്നീടു മറ്റൊരു ഭർത്താവിനെ വരിപ്പാൻ മനസാ നിനക്കു പോലും ചെയ്യുതുമില്ല.

ഈ ജാനകിയമ്മയുടെ പ്രഥമപുത്രിയാണ് അമ്മിണി. ഇപ്പോൾ അമ്മിണിക്കു പതിനെട്ടു വയസ്സു പ്രായമായിരിക്കുന്നു. എങ്കിലും, കാഴ്ചയിൽ അത്രയൊന്നും തോന്നുകയില്ല. അവൾ പ്രകൃത്യാ തന്നെ ശരീരബലമില്ലാത്തവളും കൃ

ശഗാത്രിയുമാണ്. എന്നു മാത്രമല്ല—പനിയായും തലവേദനയായും വയററിൽവേദനയായും, അവൾക്ക് എപ്പോഴും ഏതെങ്കിലും അസ്വാസ്ഥ്യമുണ്ടായിക്കൊണ്ടിരിക്കും. ഇതാണ് അവളുടെ ശരീരപ്രകൃതി.

ഒരു ദിവസം രാത്രി അമ്മിണിക്ക് അതികലശലായ ഒരു തലവേദനയും ലഘുവായ ഒരു ജ്വരവും പെട്ടെന്നു പിടിപെട്ടു; കൂട്ടത്തിൽ ഗംഭീരമായ ഛർദ്ദിയും! പ്രഭാതമാവുന്നതുവരെ അവൾക്കു യാതൊരു സ്വസ്ഥതയുമുണ്ടായില്ല. രാവിലെ അവളുടെ അമ്മ ജാനകിയമ്മ കുറച്ചു പൊടിയരിക്കഞ്ഞി കൊടുത്തു് അവളെ അല്പമൊന്നാശ്വസിപ്പിച്ചു.

അന്നു മാധവൻ അവിടെയുണ്ടായിരുന്നു. അമ്മിണിയുടെ ഈ കഷ്ടാവസ്ഥ കേട്ടറിഞ്ഞു പരിഭ്രമിച്ചു മാധവൻ കണ്ടറിഞ്ഞു സഹതപിക്കുവാനായി രോഗിണിയുടെ സമീപത്തെയ്ക്കു ചെന്നു. അവൾ മയങ്ങിക്കിടക്കുകയായിരുന്നു. ജാനകിയമ്മ, അവളുടെ മുൻസ്ഥിതികളേയും, ആ നാട്ടിലെന്നല്ല അടുത്തെങ്ങും തന്നെ ഒരു നല്ല വൈദ്യൻ ഇല്ലാത്ത ബുദ്ധിമുട്ടിനേയും പററി പലതും മാധവനോടു വിസ്തരിച്ചു പറഞ്ഞു. ആയാൾ അതെല്ലാം മൂളികേട്ടു.

"ശാരദേ, കുറച്ചു നേരം ജ്യേഷ്ഠത്തിയുടെ അടുത്തിരിക്കു. ഞാൻ പോയി ഇത്തിരി ചന്ദനം അരച്ചു കൊണ്ടുവരട്ടെ. നമ്പ്യാരേ, നിങ്ങളും ഇരിക്കു; ഞാൻ വന്നിട്ടു പോയാൽ മതി." എന്നു പറഞ്ഞു ജാനകിയമ്മ താഴത്തെയ്ക്കിറങ്ങിപ്പോയി. ശാരദ, ശയ്യയിൽത്തന്നെ അമ്മിണിക്കഭിമുഖമായും, മാധവൻ, അമ്മിണി കിടക്കുന്നതിൻെറ ഇടത്തുഭാഗത്തു് ജനാലയുടെ അടുത്തു് ഒരു പെട്ടിയിന്മേൽ താടിക്കു മുട്ടും, കൊടുത്തു് ചിന്താമഗ്നനായും ഇരിക്കുന്നു. അമ്മിണി, മയക്കം

തെളിഞ്ഞുണൎന്നു്, ശാരദയേയും മാധവനേയും ഓരോന്നു നോക്കി, 'ഔവ്വൂ!' എന്നു പറഞ്ഞു് ഇടത്തെ കൈപ്പടം നെററിയ്ക്കു വെച്ചു് മലൎന്നു കണ്ണടച്ചു കിടന്നു.

മാധവൻ— ശാരദേ, താഴത്തു പോയി, അമ്മ ചന്ദനമരയ്ക്കുന്നുണ്ടു്;—കുറച്ചു വാങ്ങിക്കൊണ്ടു വരൂ.

ശാരദ അതിന്നായി താഴത്തെയ്ക്കു പോയി. അനന്തരക്ഷണത്തിൽ അമ്മിണി ഒരു ഭൂതാവിഷ്ടയെപ്പോലെ പിടഞ്ഞെഴുനേററു്, വലിയ 'ഓക്കാന'ശബ്ദത്തോടുകൂടി, അതിഭയങ്കരമാംവണ്ണം പിന്നെയും ഛൎദ്ദിപ്പാൻ തുടങ്ങി! മാധവൻ ശാരദയെ തെരുതെരെ വിളിച്ചു. എന്നാൽ, ശാരദയോ മറേറാ വന്നുകാണുന്നില്ല; മാധവന്നു് ഇരിപ്പുറയ്ക്കുന്നില്ല: ആയാൾ വേഗം എഴുനേററു് അടുത്തു ചെന്നു്, പരമസങ്കടം അനുഭവിയ്ക്കുന്ന ആ കുമാരിയുടെ പുറത്തു കരുണയോടെ തലോടിക്കൊടുത്തു. ആ ഉപചാരം അമ്മിണിയ്ക്കു് അത്യധികം ആശ്വാസപ്രദമായെങ്കിലും, ദുസ്സഹമായ സഞ്ചാരത്തോടുകൂടി, കാലത്തു കഴിച്ച കഞ്ഞി മുഴുകെ ഛൎദ്ദിപ്പാൻ ആ സാധു ഒട്ടധികം കഷ്ടപ്പെട്ടു! ഛൎദ്ദിയുടെ അവസാനത്തോടുകൂടി അമ്മിണി തനിയ്ക്കു തൽക്കാലം അവലംബമായ ആ യുവാവിൻെറ മാറിടത്തിലെയ്ക്കു ദീൎഘനിശ്വാസത്തോടുകൂടി ചാഞ്ഞു, കണ്ണുകളടച്ചു. നാഡി പരിശോധിച്ചതിൽ പ്രജ്ഞ വിട്ടതായിക്കണ്ടു മാധവനും അമ്പരന്നു!

ഛൎദ്ദിയുടെ ഭയങ്കരമായ ശബ്ദവും, വീണ്ടും മാധവൻ ശാരദയെ വിളിയ്ക്കുന്നതും കേട്ടു ബദ്ധപ്പെട്ടു മുകളിൽ ഓടിയെത്തിയ ജാനകിയമ്മ, ഇടത്തെ കൈ ഒരവലംബമായി പിന്നാക്കം കുത്തിയും വലത്തെ കൈകൊണ്ടു് അപ്പോഴും

സശ്രദ്ധം നാഡി പരിശോധിച്ചുകൊണ്ടും കാലുകൾ രണ്ടും പിന്നോക്കം മടക്കിവെച്ചും വിവൎണ്ണമുഖനായും ഇരിയ്ക്കുന്ന നമ്മുടെ മാധവന്റെ വിശാലവക്ഷസ്സിൽ, ഉപ്പിട്ടു വാട്ടിയ ചേമ്പില പോലെ വാടിത്തളൎന്നു പരവശയായിക്കിടക്കുന്ന തന്റെ വാത്സല്യഭാജനത്തെ ഒരു നിമിഷം ഇമ വെട്ടാതെ മിഴിച്ചുനോക്കിക്കണ്ടു്, സംഭ്രമസമാധാനങ്ങളുടേയും സന്താപസന്തോഷങ്ങളുടേയും മദ്ധ്യത്തിൽ ഒരേ പ്രകാരത്തിൽ ഒരേ ക്ഷണത്തിൽ ആണ്ടുപോയി!

ജാനകിയമ്മ — അയ്യോ! അമ്മിണി, കണ്ണു മിഴിയ്ക്കു! നമ്പ്യാരേ, എന്താണിനി വേണ്ടതു്?

മാധവൻ — ഇല്ല; പരിഭ്രമിപ്പാനൊന്നുമില്ല. ഛൎദ്ദിച്ചതുകൊണ്ടുള്ള ക്ഷീണമാണു്.

ജാനകിയമ്മ അലമാറ തുറന്നു പനിനീർക്കുപ്പിയെടുത്തു്, കടലെന്നും കരയെന്നും വിവേകമില്ലാത്ത കാർമേഘനിരയെപ്പോലെ, ആ പനിനീരുകൊണ്ടു് അമ്മിണിയേയും മാധവനേയും ഒരുപോലെ വർഷിച്ചു. എന്നിട്ടു് ആ കൂമ്പിയ താമരപ്പൂവിൽ അങ്ങുമിങ്ങും പററിക്കിടന്നിരുന്ന കരിവണ്ടുകളെല്ലാം മാററിയൊതുക്കി. എന്നാൽ, മാധവന്റെ വാമപാർശ്വത്തിലൂടേ പ്രവഹിച്ചുകൊണ്ടു് ആയാളുടെ അങ്കസ്ഥലത്തിൽച്ചെന്നു ചുരുണ്ടുമടിഞ്ഞുകിടന്നിരുന്ന അമ്മിണിയുടെ അണികുഴൽ അപ്പോഴും അങ്ങിനെ തന്നെ കിടന്നു.

മൂന്നുനാലു മിനിട്ടു കഴിഞ്ഞപ്പോഴയ്ക്കു് അമ്മിണിയുടെ കുവലയദളങ്ങൾ ഒന്നു വികസിച്ചു. യഥാപൂൎവ്വം പ്രജ്ഞയും വന്നു. തല പൊന്തിച്ചു നിവൎന്നിരുന്നു് തലമുടി കെട്ടുവാൻ ഭാവിച്ചുകൊണ്ടു് എന്തോ ജിജ്ഞാസയാൽ പിന്നിലെയ്ക്കു

തിരിഞ്ഞു നോക്കിയപ്പോഴം, തന്റെ ശയ്യയിൽനിന്നു പതു
ക്കെ എഴുന്നേല്ക്കുന്ന മാധവനെ കൺകുളുക്കെക്കാണുകയാൽ
ജാക്കററ് പിടിച്ചു നേരെയാക്കിക്കൊണ്ടു്,

....................ലജ്ജയാൽ
ത്തങ്കൽത്തന്നെ ലയിച്ചുപോയ്തരളയാം
തണ്ടാർമിഴിത്തയ്യലാഴം!

അന്നു പിന്നെ അമ്മിണിയ്ക്കു ചെറിയൊരു തലവേദ
ന മാത്രമല്ലാതെ മററൊരുപദ്രവവും ഉണ്ടായില്ല. 'സ്റ്റെതൊ
സ്കോപ്പും' 'തേർമോമീററം' * കൈവശമുണ്ടായിരുന്ന
തിനാൽ, രോഗിണിയുടെ ശരീരം നല്ലപോലെ ഒന്നു പരി
ശോധിപ്പാൻ മാധവനു സാധിച്ചു. പഠനം തന്നെ പക
തിയായിട്ടില്ലെങ്കിലും ആ വൈദ്യവിദ്യാൎത്ഥി, അബദ്ധമൊ
ന്നും വരാനില്ലെന്ന വിശ്വാസത്തിന്മേരിൽ, ഇദമ്പ്രഥമ
മായി സ്വയമേ ഒരു ചികിത്സ നിശ്ചയിച്ച്, തന്റെ കൂടേ
വന്നിരുന്ന ഭൃത്യനെ മരുന്നു വാങ്ങിക്കൊണ്ടുവരുവാൻ തൃശ്ശൂ
ൎക്കയച്ചു. ബോമ്പയിൽ മാധവന്റെ പ്രൊഫസ്സർമാരിൽ
കൃതഹസ്തനും പ്രവീണനുമായ ഒരു ഡോക്ടരുണ്ടു്. അ
ദ്ദേഹവുമായി ആലോചിച്ചു ചികിത്സ നിശ്ചയിച്ചു മരുന്നു
കഠം വാങ്ങി അയക്കേണമെന്നു്, സകലസംഗതിയും വിസ്ത
രിച്ചു കാണിച്ച് തന്റെ സഹപാഠിയ്ക്കു് ഒരു കത്തും മാധ
വൻ ബോമ്പയ്ക്കയച്ചു.

---

* സ്റ്റെതൊസ്കോപ്പ് (Stethoscope) = ദേഹം പരിശോധിപ്പാനു
ള്ള കുഴൽ.

തേർമോമീററർ (Thermometer) = ഊഷ്മമാപിനി; ചൂടളക്കുന്ന
കുഴൽ.

ദിവസങ്ങൾ പിന്നെയും മൂന്നുനാലു കഴിഞ്ഞു. മാധവന്റെ ചികിത്സ അമ്മിണിക്കു് ആശ്വാസത്തെ നൽകി; താൽക്കാലികമായ അസ്വാസ്ഥ്യമെല്ലാം അവളെ ഒട്ടൊന്നു വിട്ടുമാറി. എന്നാൽ, ജാനകിയമ്മ മാധവനെ ഇപ്പോഴും വിട്ടയച്ചിട്ടില്ല. അമ്മിണിയും മാധവന്റെ സാന്നിധ്യത്തിൽ സാരമേറിയ സമാശ്വാസത്തെ പ്രദർശിപ്പിക്കുന്നു.

ഒരു ദിവസം മാധവൻ ഗാഢമായ എന്തോ ഒരു ചിന്തയിൽ മുഴുകിക്കൊണ്ടു പൂമുഖത്തു് ഒരു ചാരുകസാലയിൽ മലർന്നു കിടക്കുകയായിരുന്നു. ആ അവസരത്തിൽ ചാത്തുനായർ അവിടെക്കു കയറി വന്നു.

ചാത്തുനായർ വളരെക്കാലമായിട്ടു് ചാലിൻപറമ്പത്തുവീട്ടിലെ ഒരു 'മാസ്റ്റ'രാണു്. മാസ്റ്റർ എന്നു വെച്ചാൽ, അവിടെയുള്ള കുട്ടികളെ 'പലതും പഠിപ്പിക്കു'വാൻ സമർത്ഥനായ ഒരാൾ എന്നു വ്യാഖ്യാനിക്കു തന്നെ വേണം. ഈ ചാത്തുനായരെയാണു മൂന്നാമദ്ധ്യായത്തിൽ ദേവകിയമ്മ 'ആശാൻ' എന്നു പറഞ്ഞതു്. ചാത്തുനായരുടെ ആകൃതിയും പ്രകൃതിയും വർണ്ണിക്കത്തക്കവയാണു്: നിറുകയിലായി ഒരുറപ്പികയിൽ കുറച്ചധികം വട്ടത്തിൽ വെച്ചിട്ടുള്ള കുടുമ, ശിരസ്സിൽത്തന്നെ രണ്ടുമൂന്നു മടക്കാക്കി വളച്ചു വെച്ചിരിക്കുന്നു. കുടുമ കഴിഞ്ഞു നെററിവരെയുള്ള ഭാഗം, കുടുമയെപ്പററി വല്ലവർക്കും വല്ല 'റിമാർക്ക്'ം എഴുതുവാനുണ്ടെങ്കിൽ കിടന്നോട്ടെ എന്നു വെച്ചു 'മാർജി'നായി വിട്ടിരിക്കയാണു്. കാതിൽ ഈരണ്ടു ജോടി രുദ്രാക്ഷക്കടുക്കൻ. താടി, ഗോമാങ്ങയുടെ അണ്ടി പോലെ, ചതഞ്ഞു് ഒട്ടിയതാണു്. ഓന്തിന്റെ മുഖം പോലെ ഉന്തിയതും കൂർത്തതുമാണു് ചങ്കിലെ മുഴ. രണ്ടരുക്കാലിൽ ചുരുങ്ങാത്ത പൊ

കമെണ്ട്. വണ്ണം അതിന്നനുസരിച്ചില്ലെങ്കിലും ശരീരത്തിന്നു ലേശവും വളവു വന്നിട്ടില്ല; വളവൊക്കെ ഉള്ളിലാണ്! കണിശവും കാൎയ്യവുമായേ എന്തും പറയൂ എന്ന ആത്മവിശ്വാസം; മേനി ധാരാളം പറയും. ആ അവസരത്തിലൊക്കെ,— ഇനി, താൻ മഹാകേമനാണെന്നു മനസ്സിൽ തോന്നുമ്പോഴായാലും മതി; — നിവൎന്നു ഞെളിഞ്ഞ് ഉടുത്ത മുണ്ടൊന്നഴിച്ചു ചുററും.

ഇത്രയും ദിവസത്തെപ്പരിചയം, മാധവന്നു ചാത്തുനായരിൽ വല്ലാത്ത ഒരു വെറുപ്പാണ് ഉണ്ടാക്കിത്തീൎത്തിട്ടുള്ളതു്. പോരെങ്കിൽ, അപ്പോൾ ചാത്തുനായർ മാധവന്ന് അസാമാന്യമായ അസഹ്യതയെജ്ജനിപ്പിച്ചുകൊണ്ടു പലതും ജല്പിക്കുവാൻ തുടങ്ങി. ആയാളെത്തീരെ മുഷിപ്പിക്കേണ്ടെന്നു വെച്ചു മാത്രം മാധവൻ ചിലതിന്നെല്ലാം ഉത്തരം പറയുന്നുണ്ട്. അങ്ങിനെ ഓരോന്നു പറയുന്നതിന്നിടയിൽ മാധവൻ, 'എലിമെൻററി' എന്ന വാക്ക് എന്തിനോ ഉപയോഗിച്ചു. ചാത്തുനായൎക്കു പെട്ടെന്ന് ഒരു പ്രത്യഭിജ്ഞയുളവായി; എന്നിട്ടു ചോദിച്ചു:— "നമ്പ്യാർ, എനിക്കു വളരെദ്ദിവസായി ഒരു സംശയം തുടങ്ങീട്ട്: ഈ 'എലിമെണ്ട്റി' എന്നു പറയാൻ കാരണമെന്താണ്?"

മാധവൻ— പിന്നെയെന്താ പറയേണ്ടതു്?

ചാത്തുനായർ—അല്ലാ, ആ വാക്ക് മുഴുവനും ഇങ്കിളിഷിൽ തന്നെ പറഞ്ഞൂടേ?

മാധവൻ— ഇംഗ്ലീഷ് തന്നെയല്ലേ?

ചാത്തുനായർ— അതല്ലലോ! 'എലി' എന്നതു മലയാളമല്ലേ? 'മെണ്ട്റി' എന്നു മാത്രമല്ലേ ഇങ്കിളീഷുള്ളു? ശരിയായിട്ട് 'റാററ് മെണ്ട്റി' എന്നല്ലേ പറയേണ്ടതു്?

മാധവൻ പൊട്ടിച്ചിരിച്ചുപോയി! ഇതെല്ലാം കേട്ടു കൊണ്ടു തെക്കിനിയിൽ നിന്നിരുന്ന ശാരദ വായ്ക്കൈ പൊത്തി ശബ്ദം പുറത്തു കേൾക്കാതെ ചിരിച്ചു കുഴയുന്നതും മാധവൻ കണ്ടു. ചാത്തുനായക്കാകട്ടെ, താൻ പറഞ്ഞതു് ഒന്നാന്തരം 'പമ്പരവിഡ്ഢിത്ത'മാണെന്നു മനസ്സിലാവുന്നില്ല; മാധവൻ തന്നെപ്പരിഹസിച്ചു വെറുതേ ചിരിയ്ക്കുയാണെന്നു മാത്രമേ ആയാൾ കരുതുന്നുള്ളു!

പിന്നെയും ദിവസം നാലഞ്ചു കഴിഞ്ഞു. ബോമ്പയിൽനിന്നു മറുപടിയും മരുന്നും വന്നു. അമ്മിണി ഒരു ദീർഘചികിത്സയിലെയ്ക്കു പ്രവേശിച്ചു. മാധവൻ മാങ്കാവിലെയ്ക്കു പുറപ്പെട്ടു.

ജാനകിയമ്മ — മടക്കത്തിൽ ഈ വഴിയേ തന്നെ വരണേ!

മാധവൻ — അങ്ങിനെയാവാം.

മാധവൻ, തൻെറ തുകൽപ്പെട്ടിയിൽനിന്നു് ഒരു മലയാളപുസ്തകമെടുത്തു ശാരദയ്ക്കു വായിപ്പാൻ കൊടുത്തു്, തിരിഞ്ഞു് അമ്മിണിയ്ക്കുഭിമുഖമായി നിന്നു. അമ്മിണി എഴുനേററു കട്ടിലിന്മേൽനിന്നിറങ്ങി, അതിന്മേൽത്തന്നെ വാസ്തവത്തിൽ 'നിന്നുകൊണ്ടിരുന്നു'', ദക്ഷിണകരത്തിൻെറ അംഗുഷ്ഠതർജ്ജനികൾകൊണ്ടു് ചിബുകവും പിടിച്ചു് ആ സ്നിഗ്ദ്ധനീലനയനങ്ങളിൽ ചുടുനീർ നിറച്ചു നിലകൊണ്ടു. "പോയി വരാം!" എന്ന നാലക്ഷരം മാത്രം, ദയനീയയായ ആ യുവതിയോടു്,

യാത്ര ചൊന്നപ്പൊഴാക്കല്യന്നു കൈലേസ്സാൽ
നേത്രം തുടയ്ക്കുക വേണ്ടിവന്നു!

—oo:o:—

# എട്ടാമദ്ധ്യായം.

---

മാധവൻ — ഇതു മാത്രമോ! ഇതു പോലെ അനേകം വിഡ്ഢിത്തമുണ്ടത്രെ! ആ ശാരദ പറയുന്നതു കേൾക്കണം; നല്ല തമാശയുണ്ട്.

എളയത് — ആകട്ടെ; ആയാളുടെ സ്വഭാവമെങ്ങിനെ ?

മാധവൻ — ഒരു പട്ടുവങ്കനാണ്! അല്ലാതെ മറെറാന്നും പറവാൻ കാണുന്നില്ല. എന്നാൽ, എന്തോ? -- ആയാളിൽ എനിയ്ക്കു വല്ലാത്ത ഒരു വെറുപ്പ്!

എളയത് — ശരി! ആയാൾക്കു കുട്ടികളെ വല്ലതും പഠിപ്പിയ്ക്കാനറിയാമോ ?

മാധവൻ — അതും ഞാൻ കണ്ടുവല്ലൊ: ആയാൾക്ക് ഒന്നും തന്നെ അറിഞ്ഞുകൂടെന്നാണു പറയേണ്ടതു്. അഥവാ—അറിയുമെങ്കിൽത്തന്നെ, അതു വെറും വിഡ്ഢിത്തം മാത്രം! ആയാളെസ്സംബന്ധിച്ചേടത്തോളം, കുട്ടികളെപ്പഠിപ്പിയ്ക്കുയല്ലാ ആയാൾ ചെയ്യുന്നതു്; കേവലം ഉപദ്രവിയ്ക്കുയാണ്!

എളയത് — എന്നാൽ ആ കുട്ടികളുടെ സ്ഥിതി ഏററവും ദയനീയമാണല്ലൊ!

മാധവൻ — അതേ; അതിന്നു ഞാനൊരു നിവാരണോപായം കണ്ടിട്ടുണ്ട്.

എളയത് — എന്താണതു് ?

മാധവൻ — മറെറാരു മാസ്റ്ററെ ഏല്പ്പെടുത്തുക തന്നെ. സംസ്കൃതവും മലയാളവും നല്ലവണ്ണം പഠിപ്പിയ്ക്കണം. ഇംഗ്ലീഷും വേണമെങ്കിൽ കുറച്ചാകാം.

എളയത് — ഇതിന്നു തരത്തിൽ ഒരാളെക്കിട്ടുണ്ടോ?; ആരെയാണു കിട്ടുക?

മാധവൻ— ആളെ ഞാൻ കണ്ടുവെച്ചിട്ടുണ്ട്; പാറമോ എന്നു നോക്കാം. നമ്മുടെ ഭാസ്കരമേനോൻ.—

എളയത് — വളരെ നല്ലതു്! എന്റെ ബുദ്ധി ചെട്ടെന്ന ങ്ങോട്ടു പോയില്ല.

മാധവൻ— ഞാൻ ആയാൾക്കു് എഴുതിയിട്ടുണ്ട്; ഇങ്ങോട്ടു വരാനാണു്. ഇന്നോ നാളെയോ വരും.

ഈയവസരത്തിൽ കൊച്ചുണ്ണി വന്നു് ഇവരെ ഉണ്ണാൻ വിളിച്ചു. തൃശ്ശൂരിലോ മറ്റോ ആയിരിക്കുമ്പോൾ എളയതും മാധവനും ഒരിടത്തു തന്നെയിരുന്നാണ് ഊണു കഴിക്കാറ്. ഇന്നു് ഇല്ലത്തായതുകൊണ്ടു് ഇവൎക്കതിന്നു സാധിച്ചില്ല. അതുകൊണ്ടു്, ഊണിന്നു രുചി കൂട്ടുന്ന ഉപദംശങ്ങളിൽവെച്ചു സൎവ്വപ്രധാനമായ സരസസംഭാഷണവും സാധ്യമായില്ല.

ഭോജനാനന്തരം വീണ്ടും ഇവർ സംഭാഷണത്തിൽ ത്തന്നെ ഏൎപ്പെട്ടു.

എളയത് —മാധവ, ഇവിടേയും പലേ രസങ്ങളുമുണ്ടു്.

മാധവൻ— കേൾക്കട്ടെ; എന്തൊക്കെയാണു്?

എളയത് — ഞാൻ ആ താലികെട്ടുകല്യാണം ചെയ്യിനും ഉണ്ടാക്കിയ്ക്കാൻ പുറപ്പെട്ടതുകൊണ്ടു് ഇവിടെ വലിയ കോലാഹലമായിരിക്കുന്നു!; ആളുകൾ വെറുതേ ലഹള കൂട്ടുക!

മാധവൻ—അതത്ര സാരമാക്കാനില്ല.

എളയത് —ഇല്ല; അതു സാരമില്ല. പക്ഷേ, അമ്മയുടെ പിണക്കം ഇപ്പോഴും മാറിയിട്ടില്ല; ഈയിടെയുണ്ടാക്കി

ച്ച ആ പുത്തൻതാലി ഉടച്ചുകളഞ്ഞില്ലേ എന്നാണ് അമ്മയുടെ ആക്ഷേപം.

മാധവൻ — അപ്പോൾ അമ്മയോട് ഇതിനെപ്പററി മുൻകൂട്ടി ഒന്നും പറകയുണ്ടായില്ലേ?

എളയത് — ഇല്ല.

മാധവൻ — എന്തേ അത്?

എളയത് — ചോദിച്ചാൽ, പാടില്ലെന്നല്ലാതെ പറകയില്ല; എനിക്കതു് ഉടക്കാതെയും കഴികയില്ല. അപ്പോൾ പിന്നെ നിഷേധിക്കപ്പെട്ട കാര്യമാണ ചെയ്യേണ്ടിവരിക; ഇപ്പോൾ അതില്ലല്ലോ!

മാധവൻ — അതു ശരിയാണ്. ഇപ്പോൾ, ഇഷ്ടമല്ലാത്തതു ചെയ്തു എന്നേയുള്ളു. ചോദിക്കാൻ പോയാൽ, ഇഷ്ടമല്ലാത്തതും നിഷേധിക്കപ്പെട്ടതുമാണ പിന്നെച്ചെയ്യേണ്ടിവരുന്നതു്. അപ്പോൾ കുററവും രണ്ടായി. ഇമ്മാതിരി ഘട്ടങ്ങളിൽ ചോദിക്കാതിരിക്ക തന്നെയാണ നല്ലതു്. ആകട്ടെ; അച്ഛനെന്തു പറഞ്ഞു?

എളയത് — യാതൊന്നും പറഞ്ഞില്ല; അച്ഛന്ന് അനിഷ്ടമാണെന്നു തോന്നുന്നില്ല.

മാധവൻ — അദ്ദേഹത്തിന്ന് അനിഷ്ടമാകാൻ വഴിയില്ല.

എളയത് — ഇതൊന്നുമല്ലാതെ രസകരമായ മറെറാരു സംഗതിയുണ്ടായി! പറയാം; കേൾക്കുക: ഏട്ടാൻ എന്തോ ഒന്നു കാണിച്ചുകൊടുപ്പാനായി ഞാനൊരിക്കൽ അവളെ കുറച്ചടുത്തു പോയി. അടുത്തു എന്നു വെച്ചാൽ, ഒരു പത്തുപതിനഞ്ചടി ദൂരമുണ്ടായിരുന്നു. പിന്നെയെന്തിനോ ഞാൻ അകത്തെയ്ക്കു കടന്നു പോയപ്പോൾ, "ഏട്ടൻ ഇതാ, അയിത്തായിട്ടു് അകത്തു കടന്നു!" എ

ന്നു കൊച്ചുണ്ണി മുത്തശ്ശിയോടു ചെന്നു പറഞ്ഞുകളഞ്ഞു. തുടങ്ങിയല്ലൊ മുത്തശ്ശിയുടെ ലഹള!—"എന്റെ നാരായണ, ഗുരുവായൂരപ്പ! ഞാനിതൊ - - നും കാണ്ണ്ല്ല്യേ! കണ്ണ് പൊട്ടട്ടെ! ങ്ങ്നെ അയിത്താചുത്തം ല്യാണ്ടായാലോ! ഞാൻ പൂവ്വ്ാണ് വല്ലോടത്തയ്ക്കും കടന്ന്!" മുത്തശ്ശിയുടെ നിലവിളി കേട്ടു ഞാൻ വല്ലാതെ പരിഭ്രമിച്ചു. പിന്നെ, ദേവിയും അമ്മയും പറഞ്ഞ് മുത്തശ്ശിയെ ഒരുവിധം സമാധാനപ്പെടുത്തി.

നോക്കു, മാധവ, ഇത്തരം ദുരാചാരങ്ങൾ നിങ്ങിയാലല്ലാതെ നമ്മുടെ നാടു നന്നാവുകയില്ല! കഷ്ടം!

ബ്രഹ്മർഷിമാർമുഖ്യന്നെ മുക്തവൃത്തി
പെറേറാരു പുണ്യക്ഷിതിമണ്ഡലത്തിൽ,
അഹോ! മനുഷ്യന്നു മനുഷ്യനോടു
സാമീപ്യസമ്പർക്കമധർമ്മമായി!

മാധവൻ—അതെ; മഹാകഷ്ടം തന്നെ!

നരന്നു നരൻടെ കാറെറാന്നു തട്ടിപ്പോയാൽ
പറന്നു പൊയ്പ്പോകും പോൽ കുലശുദ്ധികൾ മുററും!

എളയത്—മാധവ, ഞാൻ ഒന്നു കൂടി നിശ്ചയിച്ചു; ദേവി കാതിൽ ചുററം ഇടുന്നില്ല.

മാധവൻ—പിന്നെ നഗ്നമായിട്ടോ?

എളയത്—അതേ; ആ നഗ്നത നന്നല്ലെന്നു തോന്നുന്നുണ്ടെങ്കിൽ, അഴിച്ചു കെട്ടിയ കേശപാശത്താൽ മറയ്ക്കാം.

മാധവൻ ഉറക്കെച്ചിരിച്ചു.

ഇതിനിടെ, കറുത്തു മെലിഞ്ഞ ഒരു ചെറുക്കൻ അവരുടെ അടുത്തു കയറിച്ചെന്ന്, മടക്കിച്ചുരുട്ടിയ ഒരു കടലാസ്സ് എളയതിന്റെ കൈയിൽ ഇട്ടുകൊടുത്തു. അദ്ദേഹം

അതു വായിച്ചുനോക്കി മന്ദസ്മിതപൂർവ്വമായി, "മാധവ, കല്യാണിയമ്മ, ഇപ്പോൾതന്നെ നമ്മോട് അങ്ങോട്ടു ചെല്ലുവാനാവശ്യപ്പെടുന്നു." എന്നു പറഞ്ഞ് ആ കുറിപ്പു മാധവന്റെ കൈയിൽക്കൊടുത്തു. അവർ ആ മിനിട്ടിൽത്തന്നെ തോട്ടത്തിൽവീട്ടിലെയ്ക്കു പുറപ്പെടുകയും ചെയ്തു.

കല്യാണിയമ്മ — നമ്പ്യാർ ഇന്നു രാവിലെയേ വന്നുള്ളു; അല്ലേ? നിങ്ങൾ ഇന്നു വരും നാളെ വരും എന്നൊക്കെ എളയത് പറഞ്ഞുതുടങ്ങിയിട്ടു കുറേ ദിവസമായല്ലൊ!

മാധവൻ — കാര്യവശാൽ താമരശ്ശേരിയിൽ കുറച്ചു ദിവസം താമസിയ്ക്കേണ്ടിവന്നു.

എളയത് — ഈ നട്ടുച്ചയ്ക്കു നട്ടപ്പുറവെയിലത്തു തന്നെ ഞങ്ങളെ ഇങ്ങോട്ടു നടത്തിയതെന്തിനാണ്?

കല്യാണിയമ്മ — പലതും രസമായിസ്സംസാരിയ്ക്കാമല്ലൊ. പിന്നെ, ദേവിയെപ്പറിപ്പിയ്ക്കാൻ പോകുന്നതിന്നു മുമ്പായി കുറച്ചു ബ്രിഡ്ജ് കളിച്ചാൽക്കൊള്ളാമെന്നുമുണ്ട്.

എളയത് — ഒരാൾ കൂടി വേണ്ടേ?; പണിയ്ക്കരെവിടെ?

കല്യാണിയമ്മ — ഊണു കഴിയ്ക്കുയാണ്. ഞാനും ഊണു കഴിച്ചു വേഗം വന്നുകളയാം. നമ്പ്യാരുടെ ഊണു കഴിഞ്ഞിരിയ്ക്കുമല്ലൊ. രണ്ടാളും കുറച്ച് ഇരിയ്ക്കുവിൻ.

എന്നു പറഞ്ഞ്, മുല കൊടുത്ത് ഉറക്കിയിരുന്ന കുട്ടിയെ ഒരിടത്തു കിടത്തി കല്യാണിയമ്മ ഊണു കഴിപ്പാൻ പോയി.

ഇവരുടെ ഈ സംഭാഷണം സംസ്കൃതത്തിലായിരുന്നു. സംസ്കൃതം അറിയുന്നവരും തന്റെ പരിചിതരുമായ വല്ലവരേയും കണ്ടാൽ കല്യാണിയമ്മയുടെ ജിഹ്വ, വല്ല യന്ത്രശക്തിയാലുമെന്ന പോലെ, പെട്ടെന്നങ്ങോട്ടു സംസ്കൃതത്തി

ൽ പ്രവേശിക്കും. കല്യാണിയമ്മയെപ്പോലെയില്ലെങ്കിലും, എളയതിനും മാധവനും സംസ്കൃതത്തിൽ പരിഷ്കൃതവും പൎയ്യാപ്തവുമായ വ്യുൽപത്തിയുണ്ട്. അവർ സംസ്കൃതമാണ് ആദ്യം ഉപഭാഷയായി എടുത്തിരുന്നത്. ഇന്റർമീഡിയററ് കഴിയുന്നതുവരെ അതുതന്നെ മുറയ്ക്കു പഠിച്ചുവന്നു. മാധവൻ പിന്നെ എം. ബി.-ക്കു പോയപ്പോൾ ആയാളുടെ സംസ്കൃതപാഠം അതോടുകൂടി അവസാനിച്ചുവല്ലൊ. അപ്പോൾ എളയതും അതിൽനിന്നു വിമുഖനായി. എന്നിട്ട് അദ്ദേഹം പിന്നെ ബി. എ.- ക്ലാസ്സിൽ മലയാളമാണെടുത്തതു്. എന്നാലും, ഇവൎക്ക രണ്ടുപേൎക്കും സംസ്കൃതസാഹിത്യത്തിലുള്ള പരിചയവും ആ ഭാഷയിൽ സംഭാഷണംചെയ്യാനുള്ള സാമൎത്ഥ്യവും ക്രമേണ അഭിവൃദ്ധിപ്പെട്ടുവരിക തന്നെയാണ്.

ദേവിയെപ്പഠിപ്പിക്കുവാൻ പോകേണ്ട സമയമായിട്ടും ബ്രിഡ്ജ്കളി അവസാനിപ്പിക്കുവാൻ എളയത് സമ്മതിച്ചില്ല; ഏതാണ്ട സന്ധ്യയായപ്പോഴാണ് അവർ കളിയവസാനിപ്പിച്ചതു്.

ഇല്ലത്തിന്റെ വടക്കുഭാഗം മുഴുവനും ഉയൎന്ന വലിയ കുന്നിൻപുറമാണ്. അതിന്റെ മുകൾത്തട്ട്, അതിരമണീയമായ മൈതാനം പോലെ പരന്നുനീണ്ടുകിടക്കുന്നു. എളയതും മാധവനും ആ കുന്നിൻപുറത്തുകൂടേയാണ് ഇല്ലത്തെയ്ക്കു തിരിച്ചുവരുന്നതു്. ഉണങ്ങിനില്ക്കുന്ന പുല്ലുകളിൽ പൊൻപൂച്ചിടുന്ന തങ്കരശ്മികൾകൊണ്ട്, അങ്ങുമിങ്ങും ഒററയ്ക്കു നില്ക്കുന്ന മാമരങ്ങളുടെ നിറുന്തല തൊട്ടനുഗ്രഹിച്ചു വൃദ്ധസൂൎയ്യൻ വാനേറി മറിഞ്ഞു. സന്ധ്യാരാഗം വാനിടത്തെങ്ങും നിറഞ്ഞു. കുന്നിൻപള്ളങ്ങളിൽ പ്രകാശമെല്ലാം

കുറഞ്ഞു. കൂടണയുവാനായി ബദ്ധപ്പെട്ടു പറന്നുപോകുന്ന പാറവകളുടെ കളകൂജിതം, ആ തരുണന്മാരുടെ കർണ്ണങ്ങളിൽ പീയൂഷയൂഷം കോരിയൊഴിച്ചു. പ്രകൃതിദേവിയുടെ ഏതാദൃശമായ രാമണീയകവിശേഷത്തിന്നു വശംവദന്മാരായ ആ സഹൃദയന്മാർ അവിടെ മന്ദമാരുതനേററു സ്വല്പസമയം നില്ക്കാനുറച്ചു. അവർ ഭാസ്കരനെപ്പററിയാണ് അപ്പോഠം സംസാരിച്ചിരുന്നതു്:

മാധവൻ—ഇത്ര ചെറുപ്പക്കാരനായ ഒരാളെ അവിടെ അദ്ധ്യാപകനാക്കുന്നതിൽ അനൌചിത്യമൊന്നുമില്ലല്ലോ? ഭാസ്കരമേനവന്നു അമ്മിണിയെക്കാഠം പ്രായം കൂടില്ലെന്നാണു തോന്നുന്നതു്.

ഏളയതു്—ഭാസ്കരൻ വയസ്സുകൊണ്ടു മാത്രമാണു ചെറുപ്പക്കാരൻ: ആയാഠംക്കു നല്ല തന്റേടമുണ്ടു്: ഒരു പതറിച്ചയുമില്ല. വിനയമോ, ഒന്നാന്തരം! വിദ്യാഭ്യാസത്തിന്റെ ശരിയായ ഫലം ഇത്രയും ഒത്തതായി ഞാൻ മറെറാരു യുവാവിലും കണ്ടിട്ടില്ല.

മാധവൻ—ഇക്കൊല്ലത്തിലാണു വിദ്വൽപരീക്ഷയ്ക്കു പോയിട്ടുള്ളതു്; അല്ലേ? പഠിപ്പിക്കുവാനുള്ള സാമർത്ഥ്യമെങ്ങിനെ?

ഏളയതു്—പഠിപ്പിക്കുവാൻ നല്ലവണ്ണം അറിയാം: വിദ്യാർത്ഥിദശയിൽത്തന്നെ പലപ്പോഴും ആയാഠം അദ്ധ്യാപകവേലയിൽ പ്രവേശിക്കാറുണ്ടു്.

ശ്ലിഷ്ടാ ക്രിയാ കസ്യചിദാത്മസംസ്ഥാ;
സംക്രാന്തിരന്യസ്യ വിശേഷയുക്താ:
യസ്യോഭയം സാധു, സ ശിക്ഷകാണാം
ധുരി പ്രതിഷ്ഠാപയിതവ്യ ഏവ.

എന്നു കാളിദാസൻ പറഞ്ഞിട്ടുള്ള അദ്ധ്യാപകലക്ഷണം ഭാസ്കരനിൽ സുശ്ലിഷ്ടമായുണ്ടു്.

മാധവൻ—ശമ്പളം എന്തു കൊടുക്കേണ്ടിവരും?

എളയതു്—എന്തായാലും യാതൊരു വിപ്രതിപത്തിയുമുണ്ടാകയില്ല. അപ്പോഴം, ഈ പുതിയ ഏർപ്പാടിന്നു ആ കാരണവർ സമ്മതിയ്ക്കുമോ?

മാധവൻ—നാരായണൻനായരല്ലേ?

എളയതു്—അതേ!

മാധവൻ—അതിന്നു പ്രയാസമില്ല; അമ്മായിയെക്കൊണ്ടു പറയിച്ചാൽ മതി.

എളയതു് നെററിയൊന്നു ചുളിച്ചു; മാധവൻ, പക്ഷേ, അതു കണ്ടില്ല!

അതാ, വടക്കുനിന്നു ഒരാൾ വരുന്നു. വിനീതവേഷനായ ആ ചെറുപ്പക്കാരനാണു് നമ്മുടെ ഭാസ്കരൻ. ദേശ

എളയതു്—മാധവ, എന്തൊരാശ്ചര്യം! അതാ, വടക്കുനിന്നു ഭാസ്കരൻ ഈ സന്ധ്യയ്ക്കുദിച്ചുവരുന്നു!

ഭാസ്കരൻ അവരുടെ അടുത്തെത്തി. എളയതും ഭാസ്കരനും, പരസ്പരം പരീക്ഷയെപ്പററി ചോദിച്ചറിഞ്ഞു. മാധവൻ ഭാസ്കരനെക്കൊണ്ടു് ഉദ്ദേശിയ്ക്കുന്ന കാര്യ്യവും എളയതു് തന്നെ ഭാസ്കരനോടു വിസ്തരിച്ചു പറഞ്ഞു.

പിന്നെയും കുറച്ചു ദിവസത്തെയ്ക്കു കല്യാണിയമ്മ അവരെ മൂന്നുപേരെയും മാങ്കാവിൽനിന്നു വിട്ടയച്ചില്ല:

പ്രത്യക്ഷസൌഖ്യദായിനഃ
പരോക്ഷദുഃഖദുഃസഹാഃ
സജ്ജനസമാഗമാ ഭവന്തി.

രാഷ്ട്രീയമായും സാമുദായികമായും സാഹിത്യപരമായു മുള്ള സരസസംഭാഷണങ്ങളാലും ബ്രിഡ്ജ് കളിയാലും, അവരുടെ ആ ഗ്രൈഷ്മവിരാമകാലം മുമ്പേത്തെക്കാൾ പതിന്മടങ്ങു രസാവഹമായിത്തീൎന്നു.

---

## ഒമ്പതാമദ്ധ്യായം.

---

ജാനകിയമ്മ ആവശ്യപ്പെട്ടിരുന്നപ്രകാരം, മാധവൻ മാങ്കാവിൽനിന്നു മടങ്ങിപ്പോകുമ്പോൾ ചാലിൻപറമ്പത്തു പോയി. മാധവന്റെ മേലന്വേഷണത്തിലുള്ള ചികിത്സ അമ്മിണിയ്ക്കു ഗുണപ്രദമാകുന്നുണ്ട്. മാധവൻ അവിന്നു കോമത്തെയ്ക്കു പുറപ്പെട്ട സമയത്ത്, "ബോമ്പയ്ക്കു പോകുമ്പോൾ കാണില്ലേ?" എന്ന് അമ്മിണിയും ചോദിയ്ക്കാതിരുന്നില്ല. അതനുസരിച്ച്, ബോമ്പയ്ക്കു പോകുന്ന അവസരത്തിൽ മാധവൻ, പിന്നെയും ചാലിൻപറമ്പത്തു കയറി; ഒരു ദിവസം അവിടെത്താമസിച്ചു. അത്തവണ അവിടെനിന്നു മടങ്ങുമ്പോഴും നമ്മുടെ അമ്മിണി, "ദേഹസ്ഥിതിയെപ്പററി ഞാൻ ഇടയ്ക്കിടെ എഴുതാം. മറുപടി അയയ്ക്കില്ലേ?" എന്നു ചോദിപ്പാൻ വിട്ടുപോയില്ല. "മറുപടി അയയ്ക്കില്ലേ?" എന്ന ആ വാക്യം അതേ സ്വരത്തിൽ മാധവൻ ഉരുവിട്ടു!

ഭാസ്കരൻ പരീക്ഷയിൽ പാസ്സായതിന്നു ശേഷമാണ് ചാലിൻപറമ്പത്ത് അദ്ധ്യാപകനായത്. ആയാൾ മിഡൽപരിക്ഷയിൽ ഒന്നാംക്ലാസ്സിൽത്തന്നെ ജയം നേടി.

അമ്മിണി തുടങ്ങിയ നാലു സോദരിമാരാണ ഭാസ്കരൻെറ വിദ്യാൎത്ഥിനികഠം. അമ്മിണിയും ജാനവും പഠനത്തിൽ ഒരേ ക്ലാസ്സ്. ശാരദ മറെറാരു ക്ലാസ്സ്. അമ്മിണിയുടെ മൂന്നാമത്തെ അനുജത്തി ഊൎമ്മിള മൂന്നാമതൊരു ക്ലാസ്സ്. ഭാസ്കരൻ ഇവരെ നാലുപേരെയും മുറയ്ക്കു പഠിപ്പിച്ചു വരുന്നു.

എിളയതും ബി. എ.-പരീക്ഷയിൽ രണ്ടാംക്ലാസ്സിൽ ഒന്നാമനായിജ്ജയിച്ചു. ഉടനേ തൃശ്ശൂർ 'സെൻറ് തോമാസ്' കോളേജിൽ ഒരദ്ധ്യാപകസ്ഥാനവും എിളയതിന്നു ലഭിച്ചു. "എനിയ്ക്കു ഒരു ഉദ്യോഗമാവട്ടെ." എന്നു ദേവിയോടു പണ്ടു പറഞ്ഞിരുന്നതിനെ അദ്ദേഹം അനുസ്മരിച്ചു. ദേവിയുടെ ആ മോഹവും സാധിച്ചു. അവഠം, അതുകൊണ്ടു വിശേഷിച്ചും, നാട്ടുകാരുടെ നാനാതരം നിരൂപണങ്ങഠംക്കു വിഷയമായെങ്കിലും, കല്യാണിയമ്മയുടെ ഉചിതോപദേശങ്ങളാൽ ഒരുവിധത്തിലും ചഞ്ചലിപ്പു പെടാതെ വൎത്തിച്ചു.

കൊച്ചുണ്ണിയുടെ താന്തോന്നിത്തത്തിന്നും 'നെല്ലിപ്പടി' കണ്ടു: എിളയത് തൻെറ സോദരനേയും, കൂടെ തൃശ്ശൂൎക്കു കൊണ്ടുപോയി സ്കൂളിൽ ചേൎത്തി പഠിപ്പിച്ചുതുടങ്ങി.

* * * *

മാധവൻ ഇപ്പോഠം ബോമ്പയിലാണല്ലോ. ആയാഠംക്കു സെപ്റെറമ്പർമാസത്തിലും ഒരു വിരാമമുണ്ട്. അവിടെ ഒഴിവുള്ളപ്പോഴൊക്കെ വീട്ടിലെയ്ക്കു വരണമെന്നു മുത്തശ്ശി കുഞ്ഞുകുട്ടിയമ്മ എപ്പോഴും മാധവനോടു നിൎബ്ബന്ധിച്ചു പറയാറുള്ളതിനാൽ മാധവൻ ഈ വിരാമകാലത്തും നാട്ടിലെയ്ക്കു പുറപ്പെട്ടു.

അമ്മായി ഇപ്പോഠം ചാലിൻപറമ്പത്തില്ലെന്നും,

പ്രസവത്തിന്നായി ഭർത്തൃഗൃഹത്തിലെയ്ക്കു പോയിരിയ്ക്കയാണെന്നും — അങ്ങിനെയാണുണ്ടായതു്! — മാധവൻ നല്ലപോലെ അറിഞ്ഞിരുന്നിട്ടും, ഷൊറണൂരിൽ വന്നപ്പോൾ യാത്ര പടിഞ്ഞാട്ടാണു തിരിച്ചതു്: ആദ്യമേ തന്നെ ചാലിൻപറമ്പത്തു പോയി ജാനകിയമ്മയേയും അവരുടെ മക്കളേയും ഒന്നു കാണുവാനാണു മാധവൻ തീർച്ചപ്പെടുത്തിയതു്. തന്റെ അമ്മയെക്കഴിച്ചാൽ അതു പോലെ തന്നെ ഭാവിപ്പാൻ കൊള്ളുന്നവരും ഭാവിയ്ക്കേണ്ടവരുമായി രണ്ടു സ്ത്രീകളെ മാത്രമേ മാധവൻ കണ്ടിട്ടുള്ളു: ഒന്നു് എളയതിന്റെ അമ്മ; രണ്ടാമതു ജാനകിയമ്മയും. കലർപ്പില്ലാത്ത ഒരുതരം മാതൃസ്നേഹത്തിന്നർഹയായി മാധവന്നു തോന്നിയിട്ടുള്ള ജാനകിയമ്മയെ മാത്രമല്ലാ ഇപ്പോൾ ആയാൾ ലക്ഷ്യം വെച്ചിട്ടുള്ളതും; അമ്മിണിയെ അവലോകനം ചെയ്യാനുള്ള അമിതമായ ഒരഭിലാഷവും മാധവനെ ചാലിൻപറമ്പത്തേയ്ക്കു് ആകർഷിയ്ക്കുന്നുണ്ടു്.

മുന്നറിവു കൊടുക്കാതെയുള്ള, മാധവന്റെ ആ വരവു് ജാനകിയമ്മയ്ക്കു പരമാനന്ദത്തെ ഉളവാക്കി. അമ്മയോടൊന്നിച്ചു ജാനുവും, ആതിഥ്യം ചെയ്യാനും വർത്തമാനങ്ങൾ ചോദിപ്പാനും തുനിഞ്ഞു. അമ്മിണിയാകട്ടെ, ഒരിടത്തു് അടങ്ങിയൊതുങ്ങി നിന്നതേയുള്ളൂ.

"എന്താണിപ്പോൾ അമ്മിണിയ്ക്കു കുറെ സുഖമല്ലേ?" എന്നു് ആരോടെന്നില്ലാത്ത മട്ടിൽ മാധവൻ ചോദിച്ചപ്പോൾ അമ്മിണി കുറച്ചു കൂടി അടുക്കലെയ്ക്കു വന്നു.

ജാനകിയമ്മ — ഇപ്പോൾ മുമ്പത്തെപ്പോലെ ചടപ്പും വിളുപ്പും ഇല്ല; ഉവ്വോ? കുറച്ചു പുഷ്ടിയും വെച്ചിട്ടുണ്ടെന്നാണു തോന്നുന്നതു്.

പ്രസവത്തിന്നായി ഭർത്തൃഗൃഹത്തിലെയ്ക്കു പോയിരിയ്ക്കയാണെന്നും — അങ്ങിനെയാണുണ്ടായതു്! — മാധവൻ നല്ല പോലെ അറിഞ്ഞിരുന്നിട്ടും, ഷൊറണൂരിൽ വന്നപ്പോൾ യാത്ര പടിഞ്ഞാട്ടാണു തിരിച്ചതു്: ആദ്യമേ തന്നെ ചാലിൻപറമ്പത്തു പോയി ജാനകിയമ്മയേയും അവരുടെ മക്കളേയും ഒന്നു കാണുവാനാണു മാധവൻ തീർച്ചപ്പെടുത്തിയതു്. തന്റെ അമ്മയെക്കഴിച്ചാൽ അതു പോലെ തന്നെ ഭാവിപ്പാൻ കൊള്ളുന്നവരും ഭാവിയ്ക്കേണ്ടവരുമായി രണ്ടു സ്ത്രീകളെ മാത്രമേ മാധവൻ കണ്ടിട്ടുള്ളു: ഒന്നു് എളയതിന്റെ അമ്മ; രണ്ടാമതു ജാനകിയമ്മയും. കലർപ്പില്ലാത്ത ഒരുതരം മാതൃസ്നേഹത്തിന്നർഹയായി മാധവന്നു തോന്നിയിട്ടുള്ള ജാനകിയമ്മയെ മാത്രമല്ലാ ഇപ്പോൾ ആയാൾ ലക്ഷ്യം വെച്ചിട്ടുള്ളതും; അമ്മിണിയെ അവലോകനം ചെയ്യാനുള്ള അമിതമായ ഒരഭിലാഷവും മാധവനെ ചാലിൻപറമ്പത്തെയ്ക്കു് ആകർഷിയ്ക്കുന്നുണ്ടു്.

മുന്നറിവു കൊടുക്കാതെയുള്ള, മാധവന്റെ ആ വരവു് ജാനകിയമ്മയ്ക്കു പരമാനന്ദത്തെ ഉളവാക്കി. അമ്മയോടൊന്നിച്ചു ജാനുവും, ആതിഥ്യം ചെയ്യാനും വർത്തമാനങ്ങൾ ചോദിപ്പാനും തുനിഞ്ഞു. അമ്മിണിയാകട്ടെ, ഒരിടത്തു് അടങ്ങിയൊതുങ്ങി നിന്നതേയുള്ളു.

"എന്താണിപ്പോൾ അമ്മിണിയ്ക്കു കുറെ സുഖമല്ലേ?" എന്നു് ആരോടെന്നില്ലാത്ത മട്ടിൽ മാധവൻ ചോദിച്ചപ്പോൾ അമ്മിണി കുറച്ചു കൂടി അടുക്കലെയ്ക്കു വന്നു.

ജാനകിയമ്മ — ഇപ്പോൾ മുമ്പത്തെപ്പോലെ ചടപ്പും വിളർപ്പും ഇല്ല; ഉവ്വോ? കുറച്ചു പുഷ്ടിയും വെച്ചിട്ടുണ്ടെന്നാണു തോന്നുന്നതു്.

മാധവൻ—ആയാൾ ഈ കുട്ടികളെ ഇട്ടു കൊട്ടയാട്ടുന്നതു കണ്ടുകൊണ്ട് ഇത്ര കാലം നിങ്ങളെങ്ങിനെ സഹിച്ചു?

ജാനകിയമ്മ—നാലക്ഷരം വല്ലതും പഠിപ്പിയ്ക്കയല്ലേ എന്നു മാത്രമേ സമാധാനമുണ്ടായിരുന്നുള്ളു.

മാധവൻ— നാലക്ഷരം! ആയാൾക്ക് ഒരക്ഷരവും അറിഞ്ഞുകൂടാ!

ജാനകിയമ്മ— അങ്ങിനെയോ? അമ്മാമയ്ക്കു വലിയ കാര്യമാണ്! മാസ്റ്ററെ വലിയ ബഹുമാനം!

മാധവൻ—നല്ല ബഹുമാനമാണ്! പടുവങ്കൻ! ഇപ്പോഴും ഇവിടെത്തന്നെയുണ്ടോ?

ജാനകിയമ്മ—ഇവിടെനിന്നെങ്ങും പോവില്ല. ഇതാ, കുറച്ചു ദിവസം മുമ്പൊരിയ്ക്കൽ ആയാൾ എന്നോടു മയിററാൻ വന്നു! ഞാൻ, കടന്നുപോകാൻ പറഞ്ഞു.

മാധവൻ—എന്തേ അത്?

ജാനകിയമ്മ—ആയാൾക്കിപ്പോൾ കണ്ടവരുടെയൊക്കെ സംബന്ധം ആലോചിയ്ക്കലും നടത്തിയ്ക്കലുമാണ് ഒരു തൊഴിൽ! അക്കൂട്ടത്തിൽ ഇവിടെയ്ക്കും ഒന്നു വല വീശി നോക്കി: ഏതോ ഒരാൾ നമ്മുടെ അമ്മിണിയെ സംബന്ധം ചെയ്വാൻ വിചാരിയ്ക്കുന്നുണ്ടെന്നും, താൻ അതിനെപ്പററി ചില ആലോചനകളെല്ലാം നടത്തുന്നുണ്ടെന്നും മററും എൻെറ അടുത്തു സേവ പറയാൻ വന്നുവല്ലൊ! ഞാൻ പറഞ്ഞു:—"നിങ്ങൾ വെറുതെ ബുദ്ധിമുട്ടേണ്ട; ആവശ്യക്കാർ അമ്മാമയുമായി നേരിട്ട് ആലോചിച്ചു കൊള്ളും. അമ്മിണിയ്ക്കും ആയാളെപ്പൂർണസമ്മതമാകണം ; എന്നാൽ ഞാൻ കൊടുക്കും; ഇല്ലെങ്കിലില്ല." ആയാൾക്ക് എന്നോടു മുഷിഞ്ഞു എന്നു തോന്നുന്നു: ഇ

പ്പോഠം നാലഞ്ചു ദിവസമായിട്ട് എന്റെ മുമ്പിൽക്കാണാറില്ല.

പിറേറ ദിവസം രാവിലെ അമ്മിണിയും ജാനുവും ഒരു വട്ടമേശയുടെ മുന്നിൽ അഭിമുഖമായി ഇരുന്ന് എന്തോ ഗംഭീരമായ ഒരു വാദം നടത്തുകയാണ്. ജാനു ഒരഞ്ചാറു മിനിട്ടു നേരം ശ്വാസം കളയാതെ ഉച്ചസ്വരത്തിൽ അങ്ങിനെ പറഞ്ഞുതള്ളുന്നു. അതു കഴിഞ്ഞാൽ അമ്മിണി എത്രയും പതുക്കെ ഒന്നുരണ്ടു വാക്യം മാത്രം പറയുന്നു. ജാനു പിന്നെയും തുടങ്ങുകയായി. എന്തു തന്നെയായാലും അമ്മിണി സമ്മതിയ്ക്കുന്നുമില്ല. അമ്മിണിയെപ്പറഞ്ഞു സമ്മതിപ്പിച്ചാലേ പൂർണവിജയമായുള്ളൂ എന്നാണു ജാനുവിന്റെ വിചാരം. മാധവൻ, ഇവരുടെ—അഥവാ, ജാനുവിന്റെ വാദകോലാഹലം കേട്ടു പതുക്കെ മുകളിലെയ്ക്കു കയറിച്ചെന്നു.

ആ കന്യകമാൎക്കു മാധവന്റെ സാന്നിദ്ധ്യമുണ്ടായാലും അവരവരുടെ സ്ഥാനത്തിരിപ്പാൻ വിരോധമൊന്നുമില്ലെങ്കിലും, അടുത്തു തന്നെ മറെറാരു കസാല മാധവനുപയോഗിയ്ക്കത്തക്കവിധത്തിൽ കിടന്നിരുന്നുവെങ്കിലും, അമ്മിണി മാത്രം, മാധവനെക്കണ്ടപ്പോഠം പെട്ടെന്നെഴുന്നേററ്, ആ കസാലയിൽ ഇരിയ്ക്കാം എന്ന അൎത്ഥത്തെ അനക്ഷരമായാവിഷ്കരിച്ചുകൊണ്ടു കുറച്ചങ്ങോട്ടു മാറി നിന്നു. എന്നാൽ, മാധവൻ അതിൽ ഇരിയ്ക്കാതെ, മറേറ കസാല താൻ തന്നെ കുറേക്കൂടി അടുത്തു കൊണ്ടുവന്നിട്ട്, അമ്മിണിയോട് ഇരിയ്ക്കാനാജ്ഞാപിച്ചു താനുമിരുന്നു.

മാധവൻ—എന്താണു നിങ്ങളുടെ തൎക്കം?

ജാനു—അതേ; നമ്പ്യാരുടെ അഭിപ്രായം കൂടി കേഠക്കട്ടെ.

എന്നിട്ടു പിന്നെ മേനവനോടു ചോദിയ്ക്കാം.

'മാസ്റ്റർ' എന്ന പേർ ആദ്യമേ തന്നെ ചാത്തുനായർ അപഹരിച്ചിരുന്നതിനാൽ, കുട്ടികൾ ഭാസ്കരനെ 'മേനവൻ' എന്നാണു വിളിച്ചുവരുന്നത്.

മാധവൻ — എന്താണു വാദവിഷയം?; അതു കേൾക്കട്ടെ.

ജാനു — ഒരു വാക്യത്തിന്റെ തർജമയെപ്പററിയാണ്. "ഞാൻ സ്കൂളിലെയ്ക്കു പോകുമ്പോൾ ഒരാനയെക്കണ്ടു."; ഇത്രയേ ഉള്ളു. എന്തു പറഞ്ഞാലും ജ്യേഷ്ഠത്തി സമ്മതിക്കില്ല!

മാധവൻ — ജാനുവിന്റെ തർജമയെവിടെ?

"ഇതാണു ഞാനെഴുതിയതു്." എന്നു പറഞ്ഞു ജാനു നോട്ടുപുസ്തകം കാട്ടിക്കൊടുത്തു. "മയി പാഠശാലാം ഗച്ഛതി കമപി കരിണമദ്രാക്ഷം." എന്നായിരുന്നു ജാനുവിന്റെ തർജമ.

മാധവൻ — അമ്മിണി എഴുതിയതെവിടെ?

ജാനു — ജ്യേഷ്ഠത്തി എഴുതിയിട്ടു തന്നെയില്ല!

മാധവൻ — എന്താണമ്മിണി പറയുന്നതു്?

ജാനു — ജ്യേഷ്ഠത്തി പറയുന്നതു്, "യദാ അഹം പാഠശാലാമഗമം, തദാ കമപി കരിണമദ്രാക്ഷം." എന്നാണ്.

മാധവൻ — അതു കുറെ ഭേദം; ജാനുവിന്റെ തർജമ തീരേ അബദ്ധം!

ജാനു — എന്തുകൊണ്ടു്? 'പോകുമ്പോൾ' എന്നതിന്നു സതിസപ്തമിയല്ലേ വേണ്ടതു്?

മാധവൻ — ഇവിടെ അങ്ങിനെയല്ല: പോവുക, കാണുക—ഈ രണ്ടു ക്രിയയ്ക്കും കർത്താവു 'ഞാ'നല്ലേ?

ജാനു — അതേ; പക്ഷേ, 'അദ്രാക്ഷം' എന്ന ഉത്തമപുരു

ഷൻകൊണ്ടു തന്നെ കത്താവായ അസ്മച്ഛബ്ദം താനേ കിട്ടുമല്ലോ?

മാധവൻ അങ്ങിനെ കിട്ടുന്ന കത്താവിനെയാണല്ലൊ ജാനു സപ്തമിയാക്കിയിരിക്കുന്നതു്?

ജാനു—ഞാൻ കത്താവിനെപ്പറഞ്ഞിട്ടു തന്നെയില്ലല്ലൊ.

മാധവൻ—ആ വാദം സാധുവല്ല: കത്തൃവാചകപദമായ അസ്മച്ഛബ്ദം ഇവിടെ പ്രയോഗിക്കപ്പെട്ടിരിക്കുന്നു; അതു സപ്തമ്യന്തവുമായിരിക്കുന്നു. ഭാഷാശൈലി ഇതല്ല: സതിസപ്തമി ഉപയോഗിക്കേണമെങ്കിൽ, ആ സപ്തമ്യന്തത്തിൽ ഉള്ളടങ്ങികിടക്കുന്ന ക്രിയയുടെ കാരകം, അതേ വാക്യത്തിൽ മറേറതെങ്കിലും വിഭക്തിയിൽ പ്രയോഗിക്കപ്പെടേണ്ടതായിവരാതിരിക്കണം. അല്ലാത്ത പക്ഷം, ആവൃത്തി എന്ന ദോഷം വന്നു ചേരുന്നതാണു്; അതു തീരെ അസ്വാരസ്യവുമാണു്. അമ്മാതിരി സ്ഥലങ്ങളിൽ വിശേഷണമാക്കിയുംകൊണ്ടുള്ള പ്രയോഗമേ സാധുവാകൂ. അപ്പോഠം ഇവിടെ, "പാഠശാലാം ഗച്ഛന്നഹം...." എന്നാണു തർജ്ജമ ചെയ്യേണ്ടിയിരിക്കുന്നതു്.

ജാനു—അപ്പോഠം ജ്യേഷ്ഠത്തി പറയുന്നതോ?

മാധവൻ—അതിൽ വളച്ചുകെട്ടുണ്ടെന്നല്ലാതെ മറെറാന്നുമില്ല.

"എത്ര നേരമായി അമ്മ ചായ കുടിക്കാൻ വിളിക്കുന്നു! ഇനി അവിടെക്കൊണ്ടുവന്നു വായിലൊഴിച്ചുതരണോ?" എന്നു് ശാരദയുടെ ശാസനം ചുവട്ടിൽനിന്നു കേട്ടു് ആ യുവതികഠം രണ്ടുപേരും താഴത്തെക്കിറങ്ങിപ്പോയി. മാധവൻ അവരുടെ ആ തർജ്ജമയെഴുതുന്ന നോട്ടുപുസ്തകങ്ങഠം രണ്ടും എടുത്തു മറിച്ചു നോക്കിക്കൊണ്ടുമിരുന്നു.

അന്നു ശാരദയല്ല, ജാനുവുമല്ല, അമ്മിണിയാണ് മാധവന്നു ചായയുംകൊണ്ടു പുറപ്പെട്ടതു്.

"ഈ ജാനുവിന്റെ ഉപരിപ്ലവം കലശലാണല്ലേ?" എന്നു മാധവൻ ചോദിച്ചപ്പോൾ അമ്മിണി, ചായയും മറവും മേശപ്പുറത്തു വെയ്ക്കുന്നതോടുകൂടി ആ ചെന്തളിരുകൾ വിടൎത്തി കുന്ദമുകുളങ്ങൾ കുറഞ്ഞൊന്നു പുറത്തു കാണിച്ചു; കൂട്ടത്തിൽ ഒരു നോട്ടവും. ആ പൂപ്പുഞ്ചിരിയുടെ ഉള്ളിൽ നിഗ്രഢമായ ആകൂതം, 'എന്തേ?' എന്ന ഒരു ചോദ്യമാണെന്നു മനസാ കണ്ടറിഞ്ഞ മാധവൻ ഇങ്ങിനെ പറഞ്ഞു:— "അല്ല; ഈ പുസ്തകത്തിലെ വെട്ടും തിരുത്തും കണ്ടാൽ അതു വ്യക്തമാകുന്നുണ്ടു്!" മാധവൻ ഇപ്പറഞ്ഞതിന്റെ ശരിയായ സാരം, തന്നെപ്പറ്റിയുള്ള നല്ല ഒരഭിപ്രായമാണെന്നു് അമ്മിണിയ്ക്കു മനസ്സിലാകാതിരുന്നില്ല. ആ കാരണത്താൽത്തന്നെ അവൾ കിലകിലരവം പുറപ്പെടുവിച്ചുകൊണ്ടു് ഒരു സാധാരണച്ചിരി ചിരിച്ചു. സാധാരണമെങ്കിലും തന്റെ മുന്നിൽ അസാധാരണവും, അതിന്റെ ആ ദുൎല്ലഭതഹേതുവാൽത്തന്നെ തനിയ്ക്കു് അഭിലഷിതവുമായ, അമ്മിണിയുടെ ആ മണിനാദമഞ്ജുഹാസം മാധവന്റെ ഹൃദയശലാകയെ ഒട്ടധികം നേരത്തെയ്ക്കു സ്പന്ദിപ്പിച്ചുകൊണ്ടിരുന്നു!

അന്നു തന്നെ ഉച്ചയ്ക്കു കോമത്തുനിന്നു് ഒരു ഭൃത്യൻ, കാത്യായനിക്കുട്ടി പ്രസവിച്ചു് ആൺകുട്ടിയുണ്ടായിരിയ്ക്കുന്നു എന്ന സന്തോഷവൎത്തമാനവുംകൊണ്ടു ചാലിൻപറമ്പത്തു വന്നു! ഇന്നു ചാലിൻപറമ്പത്തുവീട്ടിലുള്ള യാതൊരാൾക്കും തന്നെ, അവിടെ ഒരാൺകുട്ടിയുണ്ടായാലത്തെ സന്തോഷത്തിന്റെ രുചിയെന്തെന്നു് അറിഞ്ഞുകൂടല്ലോ. അ

ത്തുകൊണ്ടു വിശേഷിച്ചും, ജാനകിയമ്മ മുതലായവർ പരമാ ഹ്ലാദപരതന്ത്രരായിത്തീൎന്നു.

ജാനകിയമ്മ കൂടി കോമമത്തെയ്ക്കു മാധവന്റെ കൂടേ പുറപ്പെട്ടു വരാമെന്നു പറഞ്ഞതുകൊണ്ടു്, അന്നു തന്നെ ബദ്ധപ്പെട്ടു വീട്ടിലെയ്ക്കു പോകാനോ, മദ്ധ്യേ തൃശ്ശൂരിലിറങ്ങി തന്റെ സുഹൃത്തിനെക്കാണ്മാനോ മാധവന്നവകാശം ലഭിച്ചില്ല. പിറേറന്നു്, ജാനകിയമ്മയും അവരുടെ ചെറുകുട്ടികളായ ഉൎമ്മിളയും തങ്കമണിയും മാധവനൊന്നിച്ചു കോമത്തെയ്ക്കു പോയി.

---

# പത്താമദ്ധ്യായം.

---

ദളിതം പദയുഗളേ നിഗളതയാ,
മാൎഗ്ഗിതയാ ലതയാ !

---

കാത്യായനിക്കുട്ടിയ്ക്കു പ്രസവവേദന തുടങ്ങി. എട്ടാം മാംസത്തിൽത്തന്നെ പേറുനോവു തുടങ്ങിക്കണ്ടപ്പോൾ കോമത്തുവീട്ടിലുള്ളവരെല്ലാം പരിഭ്രമിച്ചു. നല്ല ഒരു ഡോക്ടരെ ഉടനേ അയയ്ക്കേണമെന്നു എഴുത്തോടുകൂടി, കുട്ടൻ നമ്പ്യാർ ഒരാളെ വേഗത്തിൽ എളയതിന്റെ അടുക്കലെയ്ക്കയച്ചു. തൃശ്ശൂരിൽ എളയതിന്നു സ്നേഹിതനായിട്ടു് ഒരു ഡോക്ടരുണ്ടു്. എളയതു് ആയാളെത്തന്നെ അയച്ചുകൊടുത്തു. തന്റെ അന്വേഷണത്തിന്നു് അസ്സലായ ഒരു യുക്തിമാൎഗ്ഗം പ്രയാസമെന്നിയെ കണ്ടെത്തിയ കേശവനെളയതു്, ഡോക്ടരോടു് എന്തോ ചില സംഗതികൾ നിഗൂഢമായി ഉപദേശിച്ചിട്ടാണു് ആയാളെ കോമത്തെയ്ക്കയച്ചു

ത്തു്. വിധിവിഹിതമായ ജനനസമയത്തിന്നു കുറച്ചു മുമ്പായിത്തന്നെ തള്ളയേയും പിള്ളയേയും ആ ഡോക്ടർ രണ്ടിടത്താക്കി! മടങ്ങി വന്നു് എന്തോ ഒരു കുടലാസ്സു് എളയതിന്റെ പക്കൽ കൊടുക്കയും ചെയ്തു.

മാധവൻ കോമത്തു ചെന്നു പിറേറ ദിവസം തന്നെ തന്റെ സുഹൃത്തിനെക്കാണ്മാൻ തൃശ്ശൂക്കു് പോയി. അവർ തമ്മിൽ അങ്ങോട്ടുമിങ്ങോട്ടുമയച്ചിട്ടുള്ള എഴുത്തുകളിലെ ചില വിഷയങ്ങളെ ചവിതചവ്ണം ചെയ്തും, പുതിയ പല വത്തമാനങ്ങളും പറഞ്ഞും രസിച്ചുകൊണ്ടു സമയം കുറെയങ്ങിനെ കഴിഞ്ഞു.

മാധവനോടു് എന്തോ ഒന്നു പറവാനായി പണ്ടൊരിക്കൽ പതറിച്ചാടിയ എളയതിന്റെ ജിഹ്വ ഇതാ, ഇന്നു് ആ 'എന്തോ ഒന്നി'നെ മാധവന്റെ മുന്നിൽ തുറന്നു കാട്ടുവാൻ തുടങ്ങുന്നു:

എളയതു് — എന്താ മാധവ, അമ്മായിയുടെ കുട്ടിയെക്കണ്ടില്ലേ ?

മാധവൻ — പിന്നെയോ! നല്ല ചന്തമുള്ള കുട്ടി!

എളയതു് — ആരുടെയാണു ഛായ?

മാധവൻ — ഛായ ഇന്നാളുടെയാണെന്നു് ഇപ്പോഴും നിണ്ണയിപ്പാൻ വയ്യ.

എളയതു് — എങ്കിലും, — ?

മാധവൻ — മുഖച്ഛായ അമ്മായിയുടേതാണെന്നു കഷ്ടിച്ചു പറയാം.

എളയതു് — പത്താമാസമാകുന്നതിന്നു മുമ്പു തന്നെ പ്രസവിച്ചതുകൊണ്ടു കുട്ടിക്കു് തരക്കേടൊന്നുമില്ലല്ലോ ?

മാധവൻ— ഉംഉം; എന്തുദ്ദേശിച്ചുകൊണ്ടാണു താങ്കൾ ചോദിക്കുന്നതു്?

എളയതു്— ആകട്ടെ; കുട്ടിക്കു് എത്ര മാസത്തെ മൂപ്പുണ്ടെന്നാണു കണ്ടിട്ടു തോന്നിയതു്?

മാധവൻ— എന്താണിത്ര ചുഴിഞ്ഞു ചോദിക്കുന്നതു്?; ഉള്ളിൽ വല്ലതുമുണ്ടോ?

എളയതു്— ഇനി ഉള്ളിലൊന്നുമില്ല! എല്ലാം വെളിവിലായിപ്പോയി!

മാധവൻ— എന്താണതു്? അമ്മായിയെപ്പററി വല്ല ദൂഷ്യപ്രസ്താവവുമുണ്ടോ?

എളയതു്— താങ്കൾ ചാലിൻപറമ്പത്തു പലപ്പോഴും പോയിട്ടില്ലേ? അമ്മായിയെപ്പററി വല്ലതും അവിടെക്കേൾക്കുന്നുണ്ടോ?

മാധവൻ— ഞാനൊന്നും കേട്ടിട്ടില്ല. എന്താണുള്ളതു്?; വിസ്തരിച്ചു പറയൂ.

എളയതു്— ചെറിയമ്മാമൻ സംബന്ധം തുടങ്ങിയിട്ടു് എത്ര ദിവസമായി എന്നറിയാമോ?

മാധവൻ— എത്ര ദിവസമെന്നോ?! എട്ടൊമ്പതു മാസമായി.

എളയതു്— സംബന്ധം തുടങ്ങിയിട്ടു് എട്ടാംമാസത്തിൽത്തന്നെ ഭാര്യ പ്രസവിക്കുന്നതിൽ ഒന്നും ആലോചിക്കാനില്ലേ?

മാധവൻ— ഇല്ലെന്നില്ല; എന്നാൽ, ഇങ്ങിനെയൊരു വിഷയം ഇതേവരെയും എന്റെ ആലോചനയിൽ പെടുകയുണ്ടായില്ല: എനിക്കു യാതൊന്നും ശങ്കിപ്പാനിടയാ

യിട്ടില്ലല്ലോ. താങ്കൾ എന്തൊക്കെയാണ ധരിച്ചിട്ടുള്ള ത്ു്?; കേൾക്കട്ടെ.

എളയത്— പറയാം: സാധാരണമായി ഒരു ശിശുവിന്നു ഗൎഭത്തിൽ ചുരുങ്ങിയതു് 270. ദിവസത്തെ വളൎച്ചയല്ലേ ഉള്ളതു്? താങ്കളുടെ അമ്മായിയുടെ കുട്ടിയ്ക്കും, അത്രയും ദിവസത്തെ മൂപ്പു ചെന്നിട്ടുണ്ടു്; ചെറിയമ്മാമൻ സംബന്ധം തുടങ്ങിയിട്ടു് ഇന്നേയ്ക്കു തന്നെ 224. ദിവസമേ ആയിട്ടുള്ളു താനും! ഇതെങ്ങിനെ?

മാധവൻ— ഇതാരു കണ്ടുപിടിച്ചു?

എളയത്— എന്റെ ഉപദേശപ്രകാരം ഡോക്ടർ കണ്ടുപിടിച്ചു.

ഡോക്ടർ കോമത്തുനിന്നു മടങ്ങി വന്നു് എളയതിന്റെ കൈയിൽക്കൊടുത്ത ആ കടലാസ്സ് അദ്ദേഹം മാധവന്നു കാണിച്ചുകൊടുത്തു. എളയതിന്റെ ഊഹത്തിലോ ഡോക്ടരുടെ സൎട്ടിഫിക്കെററിലോ ഉള്ള വിശ്വാസ്യതയെപ്പററി വിതൎക്കിപ്പാനോ വിവദിപ്പാനോ അല്ല, നമ്മുടെ മാധവന്റെ മനസ്സ് ആ അവസരത്തിൽ അഭിയോഗിച്ചതു്; അതു് ആ നിമിഷത്തിൽ പൂൎണമായി താമരശ്ശേരിയിലെത്തി, ചാലിൻപറമ്പത്തുവീട്ടിൽക്കടന്നു്, ആ വീട്ടിലെ ഓരോരോ അംഗങ്ങളുടേയും മുന്നിൽ സന്നിഹിതമായി കിംകൎത്തവ്യതാവിമൂഢതയോടെ ഉഴന്നു പിൻതിരിച്ചു പോന്നു!; മാധവന്നു തന്നെ പിന്നീടു പറയുവാൻ സാധിയ്ക്കാതിരുന്ന ഏതോ ചില വിചാരഗഹ്വരങ്ങളിലും ചിന്താഗൎത്തങ്ങളിലും ശങ്കാദുൎഗ്ഗങ്ങളിലും ആയാളുടെ മനസ്സ്, ആ അഞ്ചാറു നിമിഷത്തിന്നുള്ളിൽ, ചെന്നുപെട്ടു് അതിമാത്രം അസ്വസ്ഥമായി മടങ്ങി! ഈ ശാഖാചംക്രമണത്തിൽ മനസ്സ്, ക

ന്നിൽനിന്നു മറ്റൊന്നിലെയ്ക്കു പകരുമ്പോഴൊക്കെയും വൈദ്യുതവേഗത്തിൽ അമ്മിണിയെ മാത്രം ആവർത്തനപ്രകാരേണ അനുവർത്തിച്ചുവന്നു!

എളയത് — മാധവ, എന്താണു ഗാഢമായിച്ചിന്തിയ്ക്കുന്നതു്?

മാധവൻ — ഈ സ്ഥിതിയ്ക്കു്, നമ്മുടെ ഭാസ്കരമേനവനെപ്പററി കുറച്ചാലോചിയ്ക്കണം; ആ വഴിയ്ക്കു് അവിടെ ആക്കൊക്കെ എന്തൊക്കെ അപവാദങ്ങളാണു വരിക എന്നാരു കണ്ടു!

അമ്മിണിയെപ്പററിയുള്ള സദഭിപ്രായത്തെ മാറേറണ്ടിവരുന്നയ്ക്കുമോ എന്ന ശങ്കയെ മാധവൻ, ഇങ്ങിനെ മറെറാരു പ്രകാരത്തിലാണു്, ഭാസ്കരനെ മുൻനിർത്തിയുംകൊണ്ടാണു്, ഉപക്ഷേപിച്ചതു്!

എളയത് — ഭാസ്കരനെപ്പററി ഭയപ്പെടേണ്ട; ജാനകിയമ്മയുടെ ആ കുട്ടികളെപ്പററിയും ശങ്കിയ്ക്കേണ്ട! ഇതിനെപ്പററിയല്ലല്ലൊ ഒന്നാമതായി ആലോചിയ്ക്കേണ്ടതു്;— ചെറിയമ്മാമൻ ഇനി എന്തു ചെയ്യണം? ഞാൻ പറയുക, തീർച്ചയായും ഉപേക്ഷിയ്ക്കണമെന്നാണു്.

മാധവൻ — ഡോക്ടരുടെ സർട്ടിഫിക്കെററിനെ മാത്രം അവലംബിച്ചു് അമ്മായിയെ നാം കുററപ്പെടുത്തുന്നതും തെററായേയ്ക്കാനിടയുണ്ടു്. അതുകൊണ്ടു്, വേറെയും സൂക്ഷ്മമായ തെളിവു സമ്പാദിപ്പാൻ നോക്കണം; എന്നിട്ടു മതി എന്തെങ്കിലും ചെയ്യുക.

എളയത് — ആ ചാത്തുനായരിൽനിന്നു നല്ല തെളിവു കിട്ടുമെന്നാണു് എന്റെ വിശ്വാസം. ആയാളെ വശത്താക്കണം. ആയാൾ ഈ സംബന്ധത്തിന്നു മുൻനടന്ന പ്ര

വൎത്തിച്ചതായി കേട്ട മാത്രയിൽ തുടങ്ങിയിരിക്കുന്നു എ
ന്നിക്കു സംശയം.

മാധവൻ—സന്ദേഹത്തിന്നു തീരേ വകയില്ലാത്ത മട്ടിൽ വാസ്തവത്തെ വെളിപ്പെടുത്തിയാലും, ചെറിയമ്മാമനെ അറിയിക്കുന്നതു് അമ്മായി പെററെഴുന്നേററു പോയതിന്നു ശേഷം മതിയെന്നാണെന്നിക്കു തോന്നുന്നതു്.

എളയത്—അതു മതി; അതിന്നു സംശയമില്ല. എന്നു മാത്രമല്ല; ഈ സംഗതി നാട്ടിൽ പാട്ടാകാതെയും കഴിയണം. അതാണു് ഇരുകൂട്ടൎക്കും നല്ലതു്.

സ്വല്പസമയം ഇരുവരും മിണ്ടാതിരുന്നതിന്നു ശേഷം മാധവൻ വീണ്ടും, തന്നെസ്സംബന്ധിക്കുന്ന വിഷയത്തെത്തന്നെ പ്രകാരാന്തരേണ പ്രസ്താവിപ്പാനൊരുങ്ങി:

മാധവൻ— ചാലിൻപാമ്പത്തുവീട്ടുകാർ ഇത്തരം ദുരാചാരമുള്ളവരാണെങ്കിൽ, നമ്മുടെ ഭാസ്കരമേനവന്റെ ചാരിത്രത്തിന്നു തന്നെ കെടുതൽ തട്ടിയേക്കയില്ലേ? അതു് ഇരുഭാഗക്കാൎക്കും പോരായ്മയല്ലേ? നമുക്കും ചീത്തപ്പേരിന്നു വകയല്ലേ?

എളയത്—കാത്യായനിക്കുട്ടിയമ്മ ഒരാൾ കുമാൎഗ്ഗചാരിണിയായെന്നു വെച്ച് ആ കുടുംബത്തിലുള്ള മററുള്ളവരെക്കുറിച്ചിൽ പററി! ആ ജാനകിയമ്മയും കുട്ടികളും എല്ലാംകൊണ്ടും നല്ലവരാണെന്നാണു് എന്റെ ചെറിയ പരിചയത്തിൽനിന്നുള്ള അറിവു്. താങ്കൾക്കെന്തു തോന്നുന്നു? കാത്യായനിക്കുട്ടിയമ്മയുടെ ദോഷം, അവരെയാരെയും ബാധിച്ചിട്ടില്ല; ബാധിക്കുന്നില്ല; ബാധിക്കേയുമില്ല. ഭാസ്കരനേയും അതു തീണ്ടുകയില്ല!

മാധവൻ—ശരി; പക്ഷേ, അമ്മായിയെ ഉപേക്ഷിച്ചതിന്നു

ശേഷം നാമൊക്കെ അവിടെപ്പോകുന്നതായാൽ അതു ഭംഗിയായിരിയ്ക്കുമോ?

എളയത്—ഇല്ല; അങ്ങിനെ പോകേണ്ട ആവശ്യം തന്നെയുണ്ടാകയില്ലല്ലൊ.

മാധവൻ—അതൊക്കെയുണ്ടാനേയ്ക്കാം: ജാനകിയമ്മയും മററും ഇടയ്ക്കിടെ എന്നെക്കാണേണമെന്ന് ആവശ്യപ്പെടാതിരിയ്ക്കയില്ല.

എളയത്—ഓ, ശരി തന്നെ! ശ്രീമതി അമ്മിണിയ്ക്ക് ഇപ്പോൾ താങ്കളുടെയാണല്ലൊ ചികിത്സ! അതുകൊണ്ട്, പലപ്പോഴും ചെന്നു കാണേണ്ടിവരും; സംശയമില്ല!

മാധവൻ—അതു തന്നെയാണ ഞാൻ പറഞ്ഞതു്. ഉപേക്ഷിയ്ക്കപ്പെട്ട അമ്മായിയുടെ വീട്ടിൽ നാണമില്ലാതെ ഞാൻ കടന്നുചെല്ലണ്ടേ!

എളയത്—വീട് അമ്മായിയുടെ മാത്രമല്ലല്ലോ. അമ്മായിയെ ഉപേക്ഷിയ്ക്കുന്നതിൻെറ കാരണം അമ്മായിയുടെ ദോഷം; താങ്കൾ അവിടെപ്പോകുന്നതിൻെറ കാരണമോ മററു ചിലരുടെ ഗുണം! എന്നല്ല; ഇനി താങ്കൾക്ക് ആ ജാനകിയമ്മയുടെ പുത്രിമാരിലാരെയെങ്കിലും വിവാഹം ചെയ്യേണ്ടതായിവന്നാൽത്തന്നെ വിരോധമെന്താണ്!?

ഒടുക്കം പറഞ്ഞ വാക്യത്തോടുകൂടി എളയതിൻെറ മുഖത്തു സ്ഫുരിച്ച ഒരു പുഞ്ചിരിപ്പൂനിലാവ്, വാസ്തവത്തിൽ ആ വാക്യം വെറും ഒരു നർമവചനമാണെന്ന തത്വത്തെയാണ വെളിവാക്കിയിരുന്നതെങ്കിലും, മാധവൻെറ മാനസകുമുദത്തെ നല്ലപോലെ ഒന്നു വികസിപ്പിയ്ക്ക തന്നെ ചെയ്തു: ആയാൾ, അമ്മിണിയെപ്പററി എന്തൊക്കെയോ

ആലോചിച്ചിരുന്നതു്, ഇങ്ങിനെ തക്ക അവസരം കിട്ടിയപ്പോൾ, തന്റെ സുഹൃത്തമനെ സുവ്യക്തമായിദ്ധരിപ്പിച്ചു; സുഹൃത്സഞ്ചാരിതരഹസ്യമായ മാധവന്റെ ഹൃദയം ഘനം വിട്ടൊഴിഞ്ഞു നിതരാം നിർമ്മലമായി!

എളയത്—മാധവ, അധികമായൊന്നും ആലോചിച്ചു താങ്കൾ വിഷാദിക്കേണ്ട! ആ ജാനകിയമ്മയിലും അവരുടെ കാമനമക്കളിലും എനിക്കു മുമ്പു തന്നെ നല്ല ഒരഭിപ്രായമാണു സംജാതമായിട്ടുള്ളതു്. അതിനെ ഇനി മാറേണ്ടതായിവരുമെന്നും തോന്നുന്നില്ല. കാത്യായനിക്കുട്ടിയമ്മയുടെ പേരിൽ, നേരെ മറിച്ചു്, എനിക്കുണ്ടായ ആ ദുരഭിപ്രായവും അദ്യാവധി പിഴക്കാതെ പോന്നിട്ടുണ്ടു്. അതും ഇനി അന്യഥാഭവിക്കുമെന്നു തോന്നുന്നില്ല. സൂക്ഷ്മസംഗതികൾ മനസ്സിലാക്കിക്കൊണ്ടു വീണ്ടും അതിനെദൃഢീകരിച്ചു് ചെറിയമ്മാമനെ ഞാൻ തീച്ചയായും,—— ——!

എന്റെ പ്രിയപ്പെട്ട മാധവ, അമ്മായി ഇങ്ങിനെയായല്ലൊ എന്നു വെച്ചും താങ്കൾ വിഷാദിക്കരുതു്. ഈ വിഷയത്തെപ്പററി ആലോചിക്കയേ വേണ്ട; മുന്നേപ്പോലെ തന്നെ വിസ്രബ്ധമായി നടന്നുകൊള്ളുക. നമ്മുടെ അമ്മമാരെപ്പോലെ അവലോകനം ചെയ്യേണ്ട ആ മഹിളാമണിയേയും— ആ ജാനകിയമ്മയേയും, കേവലം നിരപരാധകളും സത്സ്വഭാവകളുമായ അമ്മിണി തുടങ്ങിയ ആ കന്യകമാരേയും എന്റെ സുഹൃദ്വരിഷ്ഠനായ താങ്കൾ യഥാർഹം അനുവർത്തിച്ചുകൊള്ളുക. അപ്പഴപ്പോൾ ആവശ്യകമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നിർദ്ദേശങ്ങളും ഞാൻ തന്നുകൊള്ളാം.

മാധവന്നു പൂൎണ്ണമായ മനസ്സമാധാനം സിദ്ധിച്ചു. ജാനകിയമ്മയെ മാധവൻ ഏതൊരു പ്രകാരത്തിലാണു ഭാവിയ്ക്കുന്നതെന്നു പറകയുണ്ടായല്ലൊ. അമ്മിണിയിൽ മാധവന്നുള്ള വാത്സല്യമസൃണമായ അനുകമ്പാവിശേഷം ഈയിടെയായി അല്പമൊന്നു രൂപാന്തരപ്പെട്ടുതുടങ്ങിയിരിയ്ക്കുന്നു. അവളുടെ അനുജത്തിമാരിലും മാധവന്നു് അത്യുദയാശംസയും സഹോദരസ്നേഹവും സാരമായുണ്ടു്. തനിയ്ക്കു് ഒരുവിധത്തിലുള്ള സോദരിമാരും ഇല്ലാത്തതിനാലാണു് ഇവരെപ്പററി ഈദൃശങ്ങളായ ചില മനോഭാവങ്ങളുളവാകുന്നതെന്നും മാധവൻ വിചാരിയ്ക്കുന്നു.

ബോമ്പയ്ക്കു മടങ്ങിപ്പോകുന്നതിന്നൊരാഴ്ച മുമ്പു് ചാലിൻപറമ്പത്തൊന്നു പോകാൻ മാധവനൊരുങ്ങി. അതിന്റെ ഉദ്ദേശ്യം എളയതിനെ അറിയിയ്ക്കുകയും ചെയ്തു.

അമ്മായിയുടെ ചരിത്രത്തിൽ അഥവാ, ചാരിത്രത്തിൽ—ദൂഷകതാബീജം വല്ലതുമുണ്ടെങ്കിൽ അറിവാൻ വഴിയുണ്ടോ എന്ന പ്രത്യാശയോടെ മാധവൻ, ചാലിൻപറമ്പത്തു് രണ്ടുമൂന്നു ദിവസം പാൎത്തു; പക്ഷേ, താനുദ്ദേശിയ്ക്കുന്ന കാൎയ്യം സാധിപ്പാൻ ഒരു ഉപായമെങ്കിലും ആയാൾ ഇതുവരെ കണ്ടെത്തിയില്ല:

അമ്മായിയുടെ സ്വഭാവത്തേയും മററും പററി ജാനകിയമ്മയോടു തന്നെ ചെന്നു ചോദിച്ചാലോ?—അവിനയം!

അമ്മിണിയോടോ ജാനുവിനോടോ അന്വേഷിച്ചാലോ?—ലാഘവം!

വേറേ പ്രകാരത്തിൽ അന്വേഷിപ്പാൻ ഭാസ്കരമേനവനെ ഏല്പിച്ചാലോ?—പാടില്ല!

ചാത്തുനായരുടെ അടുത്തു തന്നെ ചുഴിഞ്ഞുകൂടിയാലോ?—വേണ്ട!

നാട്ടുകാരുടെ ഇടയിലൊന്നു ചുററിത്തിരിഞ്ഞാലോ?—വിഡ്ഢിത്തം!

ഇങ്ങിനെ മാധവൻ ഓരോ ഉപായത്തേയും ഊററു നോക്കിത്തൊററു കണ്ടു തള്ളിക്കളഞ്ഞു.

വേണ്ട; ഞാനിക്കാര്യത്തിൽ കൈയിടുന്നതായാൽ വേറെയും അബദ്ധങ്ങൾ സംഭവിച്ചേയ്ക്കാനിടയുണ്ട്. അതുകൊണ്ട്, ഏളുയത് തന്നെ ഈ വിഷയത്തിൽ വേണ്ടതു പ്രവൎത്തിച്ചുകൊള്ളട്ടെ. ഇതിനെത്തുടൎന്നുകൊണ്ടു മററു പലേ കുഴപ്പങ്ങളും ഇവിടെ ഇനിമേൽ വന്നേയ്ക്കാവുന്നതുകൊണ്ടും, അവയെക്കേൾപ്പാനും കാണ്മാനും ഞാൻ നില്ക്കുന്നതായാൽ എന്റെ പഠനത്തിനുള്ള സൌകൎയ്യങ്ങൾ കുറഞ്ഞേയ്ക്കാവുന്നതിനാലും, ഇനിയങ്ങോട്ടു പഠനവിഷയത്തിൽ ഞാൻ പൂൎവ്വാധികം ശ്രദ്ധിയ്ക്കേണ്ടിയിരിയ്ക്കുന്നതുകൊണ്ടും, കോഴ്സ് മുഴുവനും കഴിച്ചു പരിക്ഷയിൽ പാസ്സായതിന്നു ശേഷമേ നാട്ടിലെയ്ക്കു തന്നെ വരികയുള്ളു എന്നു വെയ്ക്കുന്നതാണു സൎവ്വഥാ സമുചിതമായിത്തോന്നുന്നത്.——

അനേകവിധത്തിലുള്ള ആലോചനകളും കഴിഞ്ഞപ്പുറത്തു കടന്ന് ഒടുവിൽ ഇങ്ങിനെയാണു മാധവൻ തീൎച്ചപ്പെടുത്തിയതു്. ഈ തീൎപ്പിന്നിടയിൽ അനേകം അസ്വാരസ്യങ്ങൾ ആപതിയ്ക്കുന്നതായി മാധവൻ കാണായ്കയില്ല; പക്ഷെ, പകുതിയായിട്ടുള്ള പഠിപ്പിനെപ്പൂൎണ്ണമാക്കുക എന്നതാണു പരമോദ്ദേശ്യമായി നിൎണ്ണയം ചെയ്തതു്.

അന്നത്തെ ഉച്ചവണ്ടിയ്ക്കു മാധവൻ കോളേജിലേയ്ക്കു മടങ്ങുവാനുറച്ചിരിയ്ക്കുന്നു. ഇനി രണ്ടരക്കൊല്ലം കഴിഞ്ഞല്ലാതെ ബോംബയിൽനിന്നു നാട്ടിലെയ്ക്കു വരുന്നതല്ലെന്നു

താൻ നിശ്ചയിച്ചിരിക്കുന്നതായി ആയാൾ തലേന്നു തന്നെ ജാനകിയമ്മയോടു വിവരിച്ചു പറകയും ചെയ്തിരിക്കുന്നു.

നേരം പ്രഭാതമായി. പറവകളുടെ പ്രഭാതഗീതം കേട്ടുകൊണ്ടു മാധവൻ ഉണൎന്നു. മുഖപ്രക്ഷാളനവും ചെയ്തു്, മേശപ്പുറത്തു വെച്ചിരിക്കുന്ന ഒരു വലിയ മുഖക്കണ്ണാടിയുടെ മുന്നിൽച്ചെന്നിരുന്നു തലമുടി ചീകി മിനുക്കുവാൻ തുടങ്ങി. വെള്ളിച്ചീപ്പുകൊണ്ടു് ആദ്യമേ മുടിയെല്ലാം മുന്നോട്ടു മാടി. പിന്നെ നേരെ നടു വകഞ്ഞു് ഇടത്തെപ്പകുതിയെ ചീപ്പുകൊണ്ടുതന്നെ ഇടത്തോട്ടു് ഒതുക്കി. അങ്ങിനെ ഒതുക്കുമ്പോൾ, കാർമേഘനിരയുടെ അടുത്തുകൂടേ വരിയൊത്തു പറന്നുപോകുന്ന വെള്ളിൽക്കൂട്ടമെന്നപോലെ ആ വെള്ളിച്ചീപ്പു വിളയാടി! അതാ, ഒരു മിന്നൽപ്പിണർ പിന്നിൽനിന്നു പുറപ്പെടുന്നു! നമ്മുടെ അമ്മിണി ഇപ്പോൾ എന്തിന്നുവേണ്ടി, ഏകാകിയായിരിക്കുന്ന ഈ മാധവന്റെ അടുക്കലെയ്ക്കു കടന്നു വരുന്നു?—അമ്മിണിയുടെ കോമളകളേബരം കണ്ണാടിയിൽ പ്രതിഫലിച്ചു് മാധവന്റെ മിഴികൾക്കു ലക്ഷ്യമായി!

കിമിന്ദുഃ, കിം പദ്മം, കിമു മുകുരബിംബം, കിമു മുഖം?
കിമബ്ജേ, കിം മീനൌ, കിമു മദനബാണൌ, കിമു ദൃശൌ?
ഖഗൌ വാ, ഗുച്ഛൌ വാ, കനകകലശൌ വാ, കിമു കുചൌ?
തഡിദ്വാ, താരാ വാ, കനകലതികാ വാ കിമബലാ?—

എന്നീ ശ്ലോകത്തിന്റെ അൎത്ഥത്തെ ക്രമമെന്നിയേ അരക്ഷണംകൊണ്ടു മനസാ അഭിനയിച്ചു് കുറഞ്ഞൊരു സംഭ്രമത്തോടെ പെട്ടെന്നു പിൻതിരിഞ്ഞു നോക്കിയപ്പോൾ, ഉമ്മറത്തുനിന്നു് അകത്തെയ്ക്കു കടക്കുവാനായി എടുത്ത

പദമൂഴിയിലൂന്നിടാതെ' അപ്പടിയേ അനങ്ങാതെ അഭിമുഖമായി നില്ക്കുന്ന അമ്മിണിയെ അത്യാശ്ചര്യത്തോടെ അവലോകനംചെയ്തു! —

വിൺമലർത്തോപ്പിലെപ്പൊൻപനിനീർപ്പൂവോ,
തന്മുന്നിൽക്കാൺമൂ കിനാവു പോലെ!

അല്പമൊന്നഴഞ്ഞ അമ്മിണിയുടെ കാർകൂന്തൽക്കെട്ട്, കാതുകളേയും കടന്ന് കവിൾക്കണ്ണാടികളുടെ മിക്ക ഭാഗത്തേയും മൂടിയിരിക്കുന്നു. ആ കചഭാരത്തിൽനിന്നു പുറത്തെക്കു പുറപ്പെട്ടു തിളങ്ങിക്കൊണ്ടുന്ന, ഇടത്തെക്കാതിലെ കമ്മൽ, കാർകൊണ്ടലിന്നിടയിലൂടേ എത്തിനോക്കുന്ന ശുക്രനക്ഷത്രത്തെപ്പോലെ പ്രശോഭിക്കുന്നു. വിലോചനാസേചനകമായ ആ ഓമനമുഖം, എന്തോ? — സ്വല്പം ക്ലാന്തമായിരിക്കുന്നു. കുവലയദളഗളഗ്രാഹികളായ ആ നേത്രങ്ങൾ, കാന്തിയും ദീപ്തിയും മങ്ങിക്കലങ്ങി തലേദിവസത്തെ പ്രജാഗരത്തെ പ്രസ്പഷ്ടമാക്കുന്നു. അധരം നിഃശ്വാസോഷ്മാവിനാൽ വരണ്ടുമിരിക്കുന്നു.

അമ്മിണി തന്റെ പോർകൊങ്കകളെ കേവലം നേരിയ ഒരു വെള്ളജാക്കററ് കൊണ്ടു മാത്രം മറച്ചിരിക്കുന്നു. ഉള്ളിൽ റൌക്കിയില്ല; പുറമേ സാരിയുമില്ല! യൌവനത്തള്ളിച്ചയാൽ പ്രതിക്ഷണമെന്ന പോലെ തള്ളിപ്പെരുകുന്ന ആ തങ്കസ്തനങ്ങൾക്ക് ആ ആ ജാക്കററിനെ പുല്ലിനു പോലും കൂസലുമില്ല!!

മാധവൻ വെമ്പലോടുകൂടി ഇങ്ങിനെ ചോദിച്ചു:—

"എന്താ, അമ്മിണി, വിശേഷിച്ച സുഖക്കേടു വല്ലതുമുണ്ടോ?"

'ഒന്നുമില്ല!' എന്നു മാത്രം സാധാരണമട്ടിൽ മറുപടി പറഞ്ഞു മാധവൻെറ കുറച്ചടുത്തു ചെന്നു നിന്നു.

മാധവൻ—അതല്ല; എന്തോ വിശേഷമുണ്ട്!—

അമ്മിണി—ഇന്നു പോകയായി എന്നല്ലേ പറഞ്ഞത്?

മാധവൻ—അതേ; അതിന്ന്,—?

അമ്മിണി—ഇനി എപ്പോഴാണു കാണുക?

മാധവൻ—ഞാനുദ്ദേശിയ്ക്കുന്ന പ്രകാരമാണെങ്കിൽ രണ്ടര കൊല്ലത്തെത്താമസമുണ്ടാകും!

അമ്മിണി ഒരു നെടുവീർപ്പിടുക മാത്രം ചെയ്തു കണ്ണിൽ വെള്ളം നിറച്ചു!; മാധവൻെറ ഹൃദയം അനുകമ്പകൊണ്ടലിഞ്ഞു!

മാധവൻ—ഞാൻ ഭവതിയെ സ്മരിയ്ക്കാതിരിയ്ക്കയില്ല! ഇടയ്ക്കിടെ ഞാൻ കത്തയച്ചുകൊള്ളാം. ദേഹസ്ഥിതിയെപ്പററി എൻെറ ചോദ്യങ്ങൾക്കു ശരിയായ മറുപടി അയച്ചാൽ മതി. എൻെറ കത്തൊന്നും കിട്ടാത്ത അവസരങ്ങളിൽ, യാതൊരു വിശേഷവുമില്ലെന്നും വിശ്വസിച്ചു കൊള്ളുക. ഇതൊക്കെ ഞാനിന്നലെ അമ്മയോടു വിസ്തരിച്ചു പറഞ്ഞുവല്ലൊ. ഇനിയെന്താ?

അമ്മിണി—അമ്മയോട് അങ്ങിനെ വിസ്തരിച്ചു പറയുമ്പോൾത്തന്നെയാണ്, എന്തോ ഒരു സംഗതി ഭവാൻെറ ഹൃദയത്തെ കലശലായി വിഷമിപ്പിയ്ക്കുന്നുണ്ടെന്ന് എനിയ്ക്കു തോന്നിയത്.

മാധവൻ—എന്നു വെച്ചാൽ,—?

"ഈ വീട്ടിലുള്ള വല്ലവരുടേയും പേരിൽ വല്ല ശങ്കകളും തോന്നാനിട വന്നിട്ടുണ്ടെങ്കിൽ, ഞങ്ങളേയും അക്കൂട്ടത്തിൽ ഗണിയ്ക്കരുതെന്നേ അപേക്ഷയുള്ളു!" എന്ന്, അമ്മി

ണി, തന്റെ ഉള്ളിൽ തിങ്ങിവിങ്ങിയിരുന്ന വിചാരപരമ്പരകളുടെ ഒരു സംഗൃഹീതസപത്രപത്തെ, ഒട്ടേറെത്താമസിച്ച്, ഒരുവിധത്തിൽ, വെളിവാക്കി! 'തേടിയ വള്ളി കാലിൽച്ചുററി!' എന്നു വിചാരിച്ചു സന്തോഷിച്ചു മാധവനും ആ വഴിയേ തുടന്നു ചോദിപ്പാൻ തുടങ്ങി:

മാധവൻ— ആരെപ്പററിയാണ് അമ്മിണി പറയുന്നതെന്നു മനസ്സിലാകുന്നില്ലല്ലൊ!

അമ്മിണി— 'ഈ വീട്ടിലുള്ള വല്ലവരും' എന്നു വെച്ചാൽ ഇപ്പോൾ ഈ വീട്ടിലില്ലാത്ത ആരും തന്നെ!

മാധവൻ— ആങ്ഹാ! അമ്മായിയുടെ സ്വഭാവത്തിന്ന് അത്തരം വല്ല മാലിന്യവുമുണ്ടോ?

അമ്മിണി— ഉണ്ടെന്നറിഞ്ഞ പോലെയാണല്ലൊ ഇന്നലെ സ്സംസാരിച്ചിരുന്നതു്!

മാധവൻ— ശരി! അമ്മിണിക്കു് അതിനെപ്പററി എന്തറിയാം?

അമ്മിണി— ഞങ്ങളുടെ മരിച്ചുപോയ വലിയമ്മാമയുടെ മകൻ കുമാരേട്ടൻ, കല്ലിങ്ങൽ കുമാരൻനായർ,...

മാധവൻ— ശരി, ശരി! "പരസ്മാൽ ജ്ഞായത ഏവ." ആയാൾ ഇപ്പോഴെവിടെ?

അമ്മിണി— ഇവിടെ ഇല്ല; എവിടെയ്ക്കോ 'ചാടിപ്പോയി'ട്ടു് ഏഴെട്ടു മാസമായി.

മാധവൻ— കാരണം,—?

അമ്മിണി— അറിഞ്ഞുകൂടാ.

മാധവൻ— ആകട്ടെ, ഈ സംഗതി ഇവിടെ പിന്നെ ആൎക്കൊക്കെ അറിയാം?

അമ്മിണി— ആൎക്കും അറിഞ്ഞുകൂടാ!

മാധവൻ— അമ്മയ്ക്കും,—?

അമ്മിണി— ഇല്ലെന്നാണ് എന്റെ വിശ്വാസം.

മാധവൻ— ജാനുവിന്നോ?

അമ്മിണി—തീച്ചയായും ഇല്ല!

മാധവൻ— ചാത്തുനായർ.......

"എന്റെ മാസ്റ്ററെപ്പററി എന്നെക്കൊണ്ടൊന്നും പറയിയ്ക്കരുതു്!" എന്നു്, അമ്മിണിയുടെ ഗുരുഭക്തി മാധവനെ മദ്ധ്യേ തടുത്തു.

"ഇതു് എന്നോടു പറഞ്ഞതു് ഏതായാലും നന്നായി. എന്നാൽ, ഇനി ആരോടും പറഞ്ഞുപോകരുതെന്നു് അപേക്ഷയുണ്ടു്: അതു ഭവതിയ്ക്കു തന്നെ കേടായേയ്ക്കും!" എന്നു മാധവൻ ഗൌരവത്തോടെ ഉപദേശിച്ചു; അമ്മിണി അതിനെ പ്രണാമപൂർവ്വം ശിരസാ വഹിയ്ക്കയും ചെയ്തു.

അമ്മിണി_ ചെറിയമ്മയെപ്പററിയുണ്ടായ ഈ യഥാത്ഥദുരഭിപ്രായം ഭവാനെ സ്വല്പമൊന്നു വിഷമിപ്പിയ്ക്കുന്നുണ്ടെന്നും, അതുകൊണ്ടു തന്നെ മററ ചിലരെച്ചൊല്ലിയും ഭവാനിൽ ചില വൈരാഗ്യങ്ങൾ ജനിയ്ക്കുന്നുണ്ടെന്നും ഞാൻ ഇന്നലെ വിശിഷ്യ കണ്ടറിഞ്ഞു. എന്നാൽ, അത്തരത്തിലുള്ള ഏതെങ്കിലും മനോഭാവം— *ഞങ്ങളെപ്പററി* ഉളവാകയോ മറേറാ ചെയ്യുന്നതായാൽ മഹാകഷ്ടമാണ്! വാസ്തവത്തിൽ അങ്ങിനെ ഒന്നുണ്ടാവാൻ ന്യായമുണ്ടു്; ന്യായ്യമായ ആ മനോഭാവത്തെ, ഇങ്ങു വന്നു തീണ്ടാത്ത മട്ടിൽ തീരെ അകററിക്കളയേണമെന്ന അഭിലാഷത്തോടെയാണ് ഞാനിപ്പോൾ ആരുമേതുമറിയാതെ ഇവിടെയ്ക്കു തനിയേ വന്നതു്. എന്നു മാത്രമല്ല; ഈ വീട്ടിൽ എനിയ്ക്കു മാത്രം അറിയാവുന്ന, ഭവാൻ അവശ്യം

അറിഞ്ഞിരിക്കേണ്ട ഒരു സംഗതി ഭവാനെ അറിയിപ്പാൻ ഇനിയും ദീഘിപ്പിച്ചാൽ—തമ്മിൽ കാണുവാൻ അധികം താമസിക്കുമെന്നല്ല പറയുന്നത്?—, അതു തിച്ചയായും അക്ഷന്തവ്യമായ ഒരപരാധമായിത്തീരുമെന്നും എനിക്കു തോന്നി. എൻെറ ഇപ്പോഴത്തെ ഈ പ്രവൃത്തിയിൽ അവിനയമായിത്തോന്നുന്നതെല്ലാം പൊറുക്കേണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.

തെല്ലിട മൌനം ദീക്ഷിച്ച ശേഷം ഒരു ദീഘനിശ്വാസമാകുന്ന മുഖവുരയോടുകൂടി അമ്മിണി തുടൎന്നു പറഞ്ഞു:- "എന്നു മാത്രമല്ല; ഞാൻ—ഇന്നേവരെ ഒരു സോദരനെക്കാണ്മാനുള്ള ഭാഗ്യം സിദ്ധിക്കാത്ത ഈയുള്ളവൾ, —അന്നുമുതൽ ഭവാനെ ഒരു ജ്യേഷ്ഠനായി............." ബാഷ്പനിരുദ്ധകണ്ഠിയായ ആ ബാലിക വാക്യശേഷത്തെ, അശ്രുബിന്ദുക്കളാകുന്ന അക്ഷരങ്ങൾകൊണ്ടാണു ഗ്രഥിച്ചതു്! മാധവൻ അവിടെനിന്നെഴുന്നേററു്, മടിത്തുമ്പുകൊണ്ടു കണ്ണുനീർ തുടക്കുന്ന ആ കന്യകയുടെ വലംകൈ മൃദുകെപ്പിടിച്ചു്, താൻ പുതച്ചിരുന്ന വേഷ്ടിയുടെ മൃദുവായ തലപ്പുകൊണ്ടു് അവളുടെ അശ്രുക്കൾ തുടച്ചു!

'ഛീ! കരയാതേ! ഒരു സോദരിയില്ലാത്ത ഞാനും ഭവതിയെ, അമ്മിണി,...........' മാധവനും ഗദ്ഗദത്താൽ ഇങ്ങിനെ മദ്ധ്യേ വിരമത്തി, അനന്തരഭാഗം കണ്ണുനീർ പൊഴിച്ചു വിശദമാക്കി!

ഭാരമൊഴിഞ്ഞു ലഘുവായിത്തീൎന്ന ഹൃദയത്തോടെ അമ്മിണി മടങ്ങിപ്പോയി.

---

# പതിനൊന്നാമധ്യായം

കുമാരൻനായർ കാത്യായനിക്കുട്ടിയോടൊപ്പം കളിച്ചു വളൎന്ന ഒരാളാണ്. പ്രായം കാത്യായനിക്കുട്ടിയെക്കാൾ രണ്ടുമൂന്നു വയസ്സു കൂടും. നായർ, തടിച്ചു കൊഴുത്തു വെളുത്ത ഒരു സുന്ദരനാണ്. ഒരു ഇംഗ്ലിഷ് ഹൈസ്കൂളിൽ എട്ടുപത്തു കൊല്ലം ഹാജരായി, വാസനാനുരൂപമായിച്ചിലതെല്ലാം പഠിച്ചു പിൻമടങ്ങി, കാരണവന്മാരുടെ കൈയിൽനിന്നും വഴുതിച്ചാടി, ഒരു മൂരിക്കുട്ടനെപ്പോലെ കളിച്ചു പുളച്ചു നടന്നുതുടങ്ങിയിട്ടു കാലം കുറച്ചൊന്നായി. കാത്യായനിക്കുട്ടിയ്ക്കു കുമാരൻനായർ അമ്മാമന്റെ മകനും ചെറപ്പം മുതല്ക്കുള്ള ചെങ്ങാതിയും ആണെന്നു മാത്രമല്ല, ചാത്തുനായരാൽ മാത്രം വല്ലതും പഠിപ്പിക്കപ്പെട്ട ആ തരുണി മനഃസംസ്കാരവിഷയത്തിലും ആ തരുണന്നു സമാനയാണ്. ഇവർ രണ്ടുപേരും ഒരേഴെട്ടു കൊല്ലം മുമ്പു തന്നെ അവരവരുടെ മൈത്രിയെ അനുരാഗമാക്കി മാററി അതിന്നൊത്തപടി തോന്നിയ പോലെ വിഹരിച്ചുവന്നു. എന്നാൽ, ഇവൎക്കു രണ്ടുപേൎക്കും പരസ്പരം വിവാഹം ചെയ്യുകളവാനാകട്ടെ, സാധിച്ചതുമില്ല: കുമാരൻനായർ ചാലിൻപറമ്പത്തുകാൎക്കു തിരേ ജാതിമഹത്ത്വം പോരാത്ത ആളാണു പോലും! ജാതിയിലും ജാതി! അതിലും അവാന്തരജാതികൾ അനേകം! ഇങ്ങിനെയുണ്ടോ ഒരു ജാതിപ്പിശാച്! അൎത്ഥരഹിതവും ആപൽക്കരവുമായ ഈ സാമുദായികാചാരം — ജാതിവൈജാത്യദുർഭൂതം —, ഇവരുടെ വിവാഹത്തിന്നു ഒരു പ്രത്യൂഹപ്പെരുംകോട്ടയായി നിന്നുവെങ്കിലും, അത്യാരൂഢമായ അ

നരാഗവും അതിൻെറ കാൎയ്യമായ സമാഗമവും, അപാൎന്ന ശങ്ക കൂടാതെ, ആരുമേതുമറിയാതെ, നിൎവിഘ്നം നിലനിന്നു പോന്നു!

ഇതിനിടെ കാത്യായനിക്കുട്ടിയ്ക്കു് ഒരവസരത്തിൽ'ന ാം തെററി'! അശിക്ഷിതപടുവായ ആ യുവതി, താൻ ആ ഹിതഗൎഭയായെന്നു് ഉടനേ മനസ്സിലാക്കി. കുമാരൻനായ തന്നെ ശരണം പ്രാപിച്ചു. രണ്ടുപേരും കൂടി കുറച്ചു ദ ൃ ഗൂഢാലോചന നടത്തി. അതിൻെറ ഫലം, അവ ഉദ്ദേശ്യത്തെ അതികഷ്ടമായ ഒരു മാൎഗ്ഗത്തിലെയ്ക്കു ന ച്ചു; അവമാനാസഹിഷ്ണുവും ഭീരുവുമായ അവരുടെ ഹൃദ യം, ഒരു ഭ്രൂണഹത്യാചരണത്തിന്നു മാത്രം കഠോരമായ ത്തീൎന്നു! അതിന്നവർ ഒരുങ്ങി; അവരുടെ മന്ത്രം, 'ആര കൎണ്ണങ്ങളും പുക്കു ഭേദിച്ചു'പോയി: സംഗതി ചാത്തുനായ രുടെ ചെവിയിൽ ചെന്നുപെട്ടു. ഭൂതാനുകമ്പയാലല്ല; പാ പജുഗുപ്സയാലല്ല; ശിഷ്യവാത്സല്യത്താലുമല്ല!—സ്വാൎത്ഥ മാത്രത്താൽത്തന്നെ പ്രേരിതനായ ചാത്തുനായർ, കാത്യാ യനികുമാരന്മാരെ ആ അവിനയത്തിൽനിന്നു നിവൎത്തിപ്പി ച്ചു്, അവൎക്കു പിണഞ്ഞിട്ടുള്ള അബദ്ധത്തിന്നു മറെറാരു നി വാരണോപായത്തെ ഉപദേശിച്ചു. രണ്ടുപേരും ആ ഉപ ദേശത്തിന്നു വഴിപ്പെടുകയും ചെയ്തു. കാത്യായനിക്കുട്ടിയി ൽനിന്നു 'ഗുരുദക്ഷിണ'യും വാങ്ങി ചാത്തുനായർ ഇറങ്ങി പ്പോവുകയും ചെയ്തു. ആയാളുടെ വാഗ്ധോരണിവിൽ കോമത്തു രാമൻനമ്പ്യാരും, കാത്യായനിക്കുട്ടിയുടെ സൌന്ദൎയ്യധോരണി യിൽ കോമത്തു കുട്ടൻനമ്പ്യാരും അകപ്പെട്ടു! 'ശുഭസ്യ ശീ ഘ്രം' എന്നും മററുമുള്ള 'ആശായ്യ'കൾ എടുത്തു വിളമ്പി, 'ചതാ!' എന്നു പറഞ്ഞ ക്ഷണംകൊണ്ടു ചാത്തുനായർ

സംബന്ധം നടത്തിച്ചു! ഇങ്ങിനെ, 'മല പോലെ വന്നതു മലർ പോലെ പോയി'!!

ഇതിന്നു മുമ്പു നാം കണ്ട, കാത്യായനിക്കുട്ടിയുടെ ചേഷ്ടകളത്രയും വെറും അഭിനയമായിരുന്നുവെന്ന് ഇപ്പോഴും സുവ്യക്തമാവുന്നില്ലേ?: പയർ പൂത്തു നില്ക്കുന്നു; പശുവിനെ തൊഴുത്തിൽ കെട്ടിയിട്ടിരിക്കുന്നു. പുല്ലുവട്ടിയിൽ എത്ര തന്നെയുണ്ടായാലും ആ പശുവിന്ന് അവിടെ വല്ല സന്തോഷത്തിന്നോ സന്തൃപ്തിക്കോ വകയുണ്ടോ?!

കാത്യായനിക്കുട്ടിയുടെ പ്രതിനവപ്രവാസത്താൽ കുമാരൻനായരും വല്ലാത്ത വിരഹവ്യഥക്കു വശഗനായിത്തീന്നു. അച്ഛന്റെ മരുമകളാണെന്ന വേഴ്ചയും പറഞ്ഞു കോമത്തേക്കു ചെല്ലാനാണെങ്കിൽ അതിന്നു ഭീരുതപമൊട്ടു സമ്മതിക്കുന്നതുമില്ല!

ഇങ്ങിനെയിരിക്കേ ഒരുദിവസം, ഈയിടെ ചാലിൻ പറമ്പത്തേക്കു തിരിഞ്ഞുനോക്കുക പോലും ചെയ്യാറില്ലാത്ത കുമാരൻനായർ യദൃച്ഛയാ ചാത്തുനായരെക്കണ്ടുമുട്ടി. തന്റെ പ്രയത്നത്തിന്നു തക്കതായ ഒരു പ്രതിഫലം കുമാരൻനായരിൽനിന്നു കൂടി കരസ്ഥമാക്കേണമെന്നു കരുതിയിരുന്ന ചാത്തുനായർ, (രണ്ടിലും പെടാതെ), രണ്ടാംമുണ്ടെടുത്ത് അരയിൽക്കെട്ടുംപോലെ മുലക്കു നേരെ മാറത്തു കെട്ടി. "ഉം! എന്താ, ഇപ്പോഴ് കണ്ടാലറിയാതെയുമായി; അല്ലേ? ഞാൻ അന്നതിന്നു ചാടിപ്പുറപ്പെട്ടിരുന്നില്ലെങ്കിൽ ഇപ്പൊഴൊക്കെക്കൊണാമായിരുന്നു!" എന്നു പറഞ്ഞു ചാത്തുനായർ മുണ്ടൊന്നഴിച്ചു ചുററി കേമത്തം നടിച്ചു!

കുമാരൻ—എന്താണെന്റെ മാസ്റ്ററേ, പരിഭവം പറയുന്നത്!

ചാത്തു—ഏയ്! പരിഭവം പറയ് അല്ല. ഈയുള്ളാനെപ്പറ്റി നിങ്ങളൊന്നും വിചാരിയ്ക്കുണില്ല! ഞാനന്ന് എത്ര കഷ്ടപ്പെട്ടുന്നുണ്ടോ!

കുമാരൻ—അതൊക്കെ ഞാൻ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ട്. വല്ലതും ചെയ്യാമെന്നു വെച്ചാൽ അതിന്നു സാധിയ്ക്കുണ്ടേ?

ചാത്തു— വളപ്പിലെക്കുരങ്ങൻ ഇനിയും പോയിട്ടില്ലാ, ടപ്പാ!

ൻ—ഉ-ം?; എന്താണത്?

ചാത്തു—എന്നെക്കൊണ്ടു ഇനി ഇതിലൊന്നും മാരിചവേഷം കെട്ടാനാവില്ല!

കുമാരൻ—മാസ്റ്ററേ, സംഗതികൾ തുറന്നു പറയൂ; ഒന്നും മനസ്സിലാവുന്നില്ലല്ലൊ!

ചാത്തു—"പാലം കടന്നാൽ പിന്നെ കൂരായണ!" എന്ന തരക്കാരാണു നിങ്ങളൊക്കെ! പിന്നെ എന്തിന് പറയുണു? എനിയ്ക്കു ബുദ്ധിമുട്ടു മാത്രം മെച്ചം!

കുമാരൻ—മാസ്റ്റർ അങ്ങിനെ വിചാരിയ്ക്കരുത്! എന്നെക്കൊണ്ടു കഴിയുന്നതു ചെയ്യാൻ ഞാനെപ്പോഴും തെയ്യാറാണ്. സംഗതിയെന്താ?; പറയൂ; കേൾക്കട്ടെ.

ചാത്തു—കുറച്ചു ദിവസം മുമ്പ് അവർ എനിയ്ക്കൊരെഴുത്തയച്ചിട്ടുണ്ട്.

കുമാരൻ—ആര്?

ചാത്തു—നമ്പ്യാര് കാർത്ത്യായിനിക്കുട്ടിയെപ്പററി ചില സംശയങ്ങളെല്ലാം ജെനിച്ചിരിയ്ക്കുണു! (കുമാരൻനായരുടെ ഉള്ളൊന്നു കാളി!) അതിനെപ്പററിയാണ് എഴുത്ത്. അ

തിന്നു തക്കതായ ഒരു മറുപടി അയച്ചില്ലെങ്കിൽ എനിയ്ക്കു പലേ ദോഷങ്ങളും വരാനുണ്ട്!

കുമാരൻനായർ, വെളിച്ചം കണ്ട പെരുച്ചാഴിയെപ്പോലെ മിഴിച്ചു നില്ക്കുന്നു! ചാത്തുനായർ തുടൎന്നു പറയുന്നു:—"നിങ്ങളെപ്പററിത്തന്നെയാണു കുട്ടൻനമ്പ്യാൎക്കു ശങ്ക! (കുമാരൻനായരുടെ, തുടകൾ, വിറയ്ക്കുന്നു, ദേഹം വിയൎക്കുന്നു!) ഞാൻ എന്തു് അന്നെ പറഞ്ഞാലും കുട്ടൻനമ്പ്യാർ വിശ്വസിയ്ക്കും! (ചാത്തുനായർ മുണ്ടൊന്നഴിച്ചു ചുററുന്നു.) പക്ഷേ,——"

'മാസ്റ്ററേ, എന്നെക്കുടുക്കരുതേ!' എന്നു്, ആലോചനാസാമൎത്ഥ്യമില്ലാത്തവനും സ്വഭാവഭീരുവുമായ കുമാരൻനായർ കിഴിഞ്ഞു യാചിച്ചു! ചാത്തുനായർ, പത്തു പടി മേല്പോട്ടു കയറി, കാൎയ്യലബ്ധിയിൽ മനസാ സന്തോഷിച്ചു!

ചാത്തു—അപ്പോൾ, ഞാനെന്തു ചെയ്യണം ന്നാണു നിങ്ങൾ പറയണതു്?

കുമാരൻ—അതെല്ലാം മാസ്റ്ററോടു പ്രത്യേകിച്ചു പറയണോ? ഞാൻ മാസ്റ്റൎക്കു് എന്തു വേണമെങ്കിലും ചെയ്യാം!

ചാത്തു—ഞാൻ ഇതെല്ലാം തച്ചു കെടുത്താം. എന്നാലെ നിയ്യെന്തു തരും?

ഹാ!—അനാത്മജ്ഞരും ഭീരുക്കളുമായ മനുഷ്യരല്ലേ വഞ്ചകരുടെ വലയിൽച്ചെന്നു ചാടുന്നതു്! അവനവന്റെ നിലയെന്തെന്നു് ആലോചിച്ചുനോക്കുവാൻപോലും സാധിയ്ക്കാത്ത സാധുക്കൾ, ഒരുപ്രകാരത്തിലും നിറവേററുവാൻ കഴിയാത്ത വലിയ വലിയ വാഗ്ദാനങ്ങൾ ചെയ്യുതള്ളുന്നു!; കുമാരൻനായർ ചാത്തുനായൎക്കു വലിയ ഒരു തുക തന്നെ പ്രതിഫലമായിക്കൊടുത്തുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്തു!

ചാത്തു—എന്നാണെ തര്അ എന്നു കൂടി ഉറപ്പിച്ചു പറയണം.

കുമാരൻനായർ അതിന്നും, ആലോചന കൂടാതെ, 'ഇന്നെയ്ക്കു് എട്ടാം ദിവസം!' എന്ന് അവധിയും പറഞ്ഞു കളഞ്ഞു!

ചാത്തു—ആ ദിവസം തെറ്റ്യാലോ?

"എന്നാൽ ഇങ്ങിനെ വിളിച്ചോളു!" എന്നു പറഞ്ഞു കുമാരൻനായർ മൂക്കിന്നു നേരെ രണ്ടു പ്രാവശ്യം കൈ ഞൊടിച്ചു!

ചാത്തു—അതുകൊണ്ടായോ? അവധി തെറ്റ്യാൽ പിന്നെ എന്റെ ഇഷ്ടം പോലെ മറുപടി അയയ്ക്കാലോ?

'ഓ ഹോ—ാ!' എന്നു പറഞ്ഞു, അമ്മാനക്കാരനായിട്ടല്ലാതെ തന്നെ കുമാരൻനായർ അമ്മാനമാടി!

ചാത്തുനായർ തന്റെ കപടവിദ്യയെ, പൊടിപ്പും തൊങ്ങലും വെച്ച് വീണ്ടും വീണ്ടും വിസ്തരിച്ചു. അതുമുതൽക്കു കുമാരൻനായർ പേടിച്ചു്രണ്ടു വാഗ്ദാനത്തെ ദൃഢീകരിച്ചു. ഒരാൾ സന്തുഷ്ടനായി കിഴക്കോട്ടും, മററയാൾ ചിന്താമഗ്നനായി പടിഞ്ഞാട്ടും നടന്നു.

"എന്റെ പൊടിക്കയ്യു പററി! ആയാൾ പേടിച്ചു പോയി! ഇക്കൂട്ടരോട് ഇതല്ലാതെ പാററില്ല!" എന്നും മററും വിചാരിച്ചും, ഇടയ്ക്കു മുണ്ടഴിച്ചു ചുററിയും ചാത്തുനായര് ആഹ്ലാദഭരിതനായി നട കൊണ്ടു.

കുമാരൻനായർ വല്ലാതെ പേടിച്ചിരിയ്ക്കുന്നുവല്ലൊ. ചാത്തുനായരോടു വാഗ്ദാനം ചെയ്ത പ്രകാരം എട്ടാംദിവസം സംഖ്യ കൊടുക്കാതിരുന്നാൽ ആ 'വികടൻ' പിന്നെയെന്തൊക്കെയൊണാവോ ചെയ്യുക എന്നു വിചാരിച്ചു പി

ന്നെയും പേടിച്ചു!! എട്ടാംദിവസമെന്നല്ല, എട്ടാംവൎഷമാ യാലും കുമാരൻനായർ പ്രതിജ്ഞാനിൎവ്വഹണത്തിന്നു ശക്ത നാകയില്ല തന്നെ! എന്തിനധികം പറയുന്നു: ആ എട്ടാം ദിവസവും പുലൎന്നു! ചാത്തുനായർ, ഒരു കടക്കാരനെപ്പോ ലെ, കുമാരൻനായരുടെ മുന്നിൽ സന്നിഹിതനായി. കു മാരൻനായൎക്കു് എന്താണു പറവാനുള്ളതു്! അവധി നീട്ടി ക്കിട്ടിയാൽ വേണ്ടില്ലെന്നു മാത്രം ആയാൾ ദയനീയമായി വൃഥാ അപേക്ഷിച്ചു. ചാത്തുനായർ ആ അപേക്ഷയെ ത്തീരേ ഉപേക്ഷിച്ചു എന്നു മാത്രമല്ല, തന്റെ സാമൎത്ഥ്യങ്ങ ളേയും മററും പററി വലിയ ഒരു പ്രസംഗവും ചെയ്തു. അ ക്കൂട്ടത്തിൽ,അന്നു് ആ ഭ്രൂണഹത്യയ്ക്കൊരുങ്ങിയ രഹസ്യം കൂ ടി താൻ പരസ്യമാക്കിശ്ശിക്ഷിപ്പിയ്ക്കുമെന്നും മററും ചാത്തു നായർ ഘോഷിച്ചുകളഞ്ഞു!

കുമാരൻനായർ പൂൎവ്വാധികം പരുങ്ങലിലായി! ഇ മ്മാതിരി വിഷമഘട്ടങ്ങളിൽ ഇതികൎത്തവ്യതാവിമൂഢന്മാ രായിത്തീരുന്ന യുവാക്കന്മാരുടെ ഗതി കെട്ട കൎത്തവ്യത്തെ ത്തന്നെ, ഗത്യന്തരാഭാവത്താൽ ഒടുവിൽ കുമാരൻനായ രും ശരണീകരിച്ചു! ആയാൾ എങ്ങോട്ടെന്നില്ലാതെ നാടു വിട്ടു പോയതായിക്കേട്ടു് ചാത്തുനായർ 'ഇളിഭ്യ'നായി!

പശുവിന്നു തൊഴുത്തിൽനിന്നു പുറത്തു ചാടുവാനവ സരം കിട്ടി; 'പറമ്പിൽ' ചെന്നു നോക്കിയപ്പോൾ, പൂത്തു നിന്നിരുന്ന പയറൊന്നും അവിടെക്കണ്ടില്ല; കഷ്ടം! അ തൊക്കെ ആരോ ഉഴുതു പിഴുതു കളഞ്ഞിരിയ്ക്കുന്നു; പശു ആ ശൂദ്ധശൂന്യത കണ്ടു പരിഭ്രമിച്ചു പരവശയായി: നമ്മുടെ കാത്യായനിക്കുട്ടി അന്നു ചാലിൻപറമ്പത്തു മടങ്ങിച്ചെന്ന പ്പോൾ, അവിടെ കുമാരൻനായരുടെ ഗന്ധം പോലുമുണ്ടാ

യിരുന്നില്ല! ഒന്നുരണ്ടു ദിവസം കാത്തു; കണ്ടില്ല! ശ്രദ്ധമായി ചില അന്വേഷണങ്ങൾ നടത്തി; ഫലമുണ്ടായില്ല! ഒടുവിലെങ്ങിനെയോ അവൾ, കുമാരൻനായർ 'ചാടിപ്പോയ'തായി അറിഞ്ഞു; കാരണം മനസ്സിലാവാതെ കുഴങ്ങി; വളരെസ്സന്തപിച്ചു! കുമാരൻനായരുടെ ഈ അജ്ഞാതപ്രവാസം, ആയാളുടെ വീട്ടിലോ നാട്ടിലോ അത്ര വലിയ ഒച്ചപ്പാടൊന്നുമുണ്ടാക്കിയില്ല; എന്നാൽ, കാത്യായനിക്കുട്ടിയുടെ ഹൃദയത്തിൽ വല്ലാത്ത കോലാഹലമുണ്ടാക്കുക തന്നെ ചെയ്തു: അവൾ അതിമാത്രം അസ്വസ്ഥയായി!

ഒരാൾ ഇട വിടാതെ എന്തെങ്കിലും ചപലകർമ്മം ചെയ്തുവരുന്നുവെന്നിരിയ്ക്കട്ടെ: മററുള്ളവർ ഉപദേശിയ്ക്കുന്നതായാൽക്കൂടിയും ആ ആൾക്ക തന്റെ ആ ദുരാചാരത്തിൽ അല്പവും ജുഗുപ്സ തോന്നിയേയ്ക്കുയില്ല! എന്നാൽ,—കാരണവശാൽ അതിന്നു വല്ല വിഘ്നവും നേരിടുമ്പോഴാകട്ടെ, സ്വപ്രവൃത്തിയെപ്പററി പശ്ചാലോചിയ്ക്കുന്നു; പരിതപിയ്ക്കുന്നു! ഇതാണ്, "ഏവമാത്മകൃതം ചാപലം പ്രതിഹതം ദഹതി!" എന്നതിന്റെ ശരിയായ സാരം. ഇതു തന്നെയാണ് ഇന്നു കാത്യായനിക്കുട്ടിയ്ക്കും വന്നുചേന്ന ദശാപരിണതി! തനിയ്ക്കു പണ്ടു തന്നെ ഏതൊരു സ്വരൂപത്തിലുള്ള സൌന്ദര്യസൌഭാഗ്യങ്ങളാണോ ഏററവും ഹൃദയാഭിരുചിതമായിട്ടുള്ളത്, പ്രായേണ തത്സദൃശമായ സൌന്ദര്യസൌഭാഗ്യങ്ങളുടെ സമ്മേളനത്താലും കുലീനത ധനികത്വം തുടങ്ങിയ മററു പുരുഷഗുണങ്ങളാലും അനുഗൃഹീതനായ കുട്ടൻനമ്പ്യാരിൽ പയ്യാപ്തമായി രമിയ്ക്കാമായിരുന്നെങ്കിലും, കുമാരൻനായരുടെ വിരഹം, കാത്യായനിക്കുട്ടിയുടെ ഇപ്പോഴ

ത്തെസ്സുഖജീവിതമാകുന്ന കനകശൃംഖലയുടെ കണ്ണികളിൽ കൽച്ചളി തളിയ്ക്കയാണുണ്ടായതു്!

ഒരു ദിവസം അവശ തന്റെ പ്രിയപ്പെട്ട 'കുമാരേട്ട'നെപ്പററി 'മാസ്റ്റ'രോടു തന്നെ ചോദിപ്പാനൊരുങ്ങി. സ്വാത്ഥവിഹീനതശങ്കിയായ ചാത്തുനായർ, കുമാരൻനായരെ നാടു വിട്ടോടിച്ച തന്റെ കുസൃതിയെത്തീരേ മറച്ചുകളഞ്ഞു! എന്നിട്ടു് ഇതു മാത്രം ആയാശ കാത്ത്യായനിക്കുട്ടിയെദ്ധരിപ്പിച്ചു:—"ഞാൻ ആ യാളെ എവിടെയൊക്കെ അന്വേഷിച്ചുന്നുണ്ടോ! കുന്തം പോയാൽ കുടത്തിലും തിരഞ്ഞു നോക്കണ്ടേ! എന്റെ കാത്ത്യായിനിക്കുട്ടി, ഇപ്പോഴല്ലേ കാര്യമൊക്കെ മനസ്സിലാവണതു്! ആയാശ മദിരാശിയിൽ ദണ്ണം പിടിച്ചു കിടന്നു മരിച്ചുപോയത്രെ! മഹാ-ാ കഷ്ടം!!"

കാത്ത്യായനിക്കുട്ടിയുടെ സർവ്വേന്ദ്രിയങ്ങളും സ്തംഭിച്ചുപോയി! എങ്കിലും, അവശ തന്റെ തളന്നുപോയ ജിഹ്വയാൽ വൈക്ലബ്യത്തോടെയും ഗദ്ഗദത്തോടെയും ചോദിച്ചു.—"എന്തു് !?!— ഇതു ശരിയോ, മാസ്റ്ററേ? ആരു പറഞ്ഞു?"

ചാത്തു — ഇതാ, രണ്ടു ദിവസം മുമ്പു മദിരാശിയിൽനിന്നു വന്ന ശേഖരമേനോനാണു പറഞ്ഞതു്. ആയാശ നുണ പറയില്ല. ഏതായാലും വലിയ കഷ്ടമായിപ്പോയി!

കാത്ത്യായനിക്കുട്ടിയുടെ ആശാപാശം അത്രയും ഭഗ്നമായിപ്പോയെന്നു പറഞ്ഞുകൂടാ: സ്നേഹം എന്ന ദിവ്യവസ്തു പലപ്പോഴും മത്ത്യലോകത്തിൽ ഒരു കച്ചവടസ്സാമാനമായി വിപര്യയപ്പെട്ടുപോകുന്നു! ———— ദിവസങ്ങശ ഓരോന്നും കഴിഞ്ഞുപോകുന്തോറും, കാത്ത്യായനിക്കുട്ടിയുടെ

വിരഹസന്താപവും കെട്ടാറുകയും, ആ അസാധാരണപ്രേമം ഇന്നത്തെ നൂതനഭർത്താവിൽത്തന്നെ വിശ്രാന്തമായിപ്പരിതൃപ്തമാകയും ചെയ്യുന്നു!

* * * *

കാത്യായനിക്കുട്ടിയുടെ അന്യാദൃശമായ ഗോപനപാടവം പോലും, നമ്മുടെ അമ്മിണിയുടെ ഗൃധ്രനേത്രങ്ങളെ മാത്രം വഞ്ചിപ്പാൻ സമർത്ഥമായിത്തീന്നില്ല!

---

## പന്ത്രണ്ടാമദ്ധ്യായം



തൃശ്ശൂർ,

സുഹൃത്തേ, 14-8-1921.

ഞാൻ ഇതിന്നു മുമ്പയച്ച കത്തിൽനിന്നു്, ഇവിടെ നടന്ന ലഹളയുടെ ഒരു ചുരുങ്ങിയ വിവരണമെങ്കിലും മനസ്സിലായിരിക്കുമല്ലോ. ഈ ലഹളയെപ്പററിയ അധികംവിവരം പത്രങ്ങളിൽനിന്നു മനസ്സിലാകുവാൻ സാധിക്കുമെങ്കിലും, ആ പത്രങ്ങളിൽ യാഥാർത്ഥ്യം ചുരുങ്ങിയിരിക്കുമെന്നാണു് അനുഭവസഹോദരമായ എൻെറ വിശ്വാസം. അതുകൊണ്ടു്, ഞാൻ തന്നെ വിസ്തരിച്ചെഴുതിയാലേ സംഗതികൾ ശരിയായും പൂർണ്ണമായും താങ്കൾക്കു മനസ്സിലാകുവാൻ സാധിക്കുകയുള്ളു. എന്നാൽ, അതിന്നു് ഇപ്പോൾ ഉദ്യമിക്കുന്നില്ല; ഈ ആവശ്യത്തിലെയ്ക്കുവേണ്ടിത്തന്നെ മറെറാരു കത്തു് ചരിത്രരൂപേണ അടുത്ത അവസരത്തിൽ എഴുതി അയയ്ക്കാം.

ഇപ്പോൾ ഇവിടെ ഈ ലഹളയുടെ ഫലമായി, ഹി

ന്നുകൂടെ നസ്രാണിമാരോടു സഹകരണത്യാഗം അനുഷ്ഠിച്ചു തുടങ്ങിയിരിക്കുന്നു! ഈ പ്രസ്ഥാനം ഇവിടെ എത്രമാത്രം ഗുണപ്പെട്ടേക്കുമെന്നു ഇപ്പോൾ പറഞ്ഞുകൂടുന്നതല്ല: നയജ്ഞനായ ഒരു നേതാവില്ലാത്ത പ്രസ്ഥാനമാണിതു്. ഏതായാലും, ഞാനും ഈ കോളേജ് വിടുവാൻ തന്നെ തീച്ചപ്പെട്ടുന്തി. എനിക്കു വാസ്തവത്തിൽ മഹാത്മജിയുടെ നിർദ്ദേശപ്രകാരമുള്ള സഹകരണത്യാഗം തന്നെ മുറക്കു് അനുഷ്ഠിച്ചാൽക്കൊള്ളാമെന്നുണ്ടു്. എന്നാൽ, തക്കതായ ഒരു തൊഴിലില്ലാതെ ജീവിക്കുയെന്നതു ഗർഹിതമാണല്ലോ. അതിനാൽ, രാഷ്ട്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന പത്രമാപ്പീസ്സുകളിലോ, അല്ലെങ്കിൽ, അത്തരം മററു വല്ല സ്ഥലങ്ങളിലോ ചെറിയ ഒരു തൊഴിലെങ്കിലും കിട്ടുന്നതായാൽ അത്ര മാത്രംകൊണ്ടു തൃപ്തിപ്പെട്ടു്, കഴിയുന്നതു മാതൃഭൂമിയെ ശുശ്രൂഷിപ്പാൻ ഞാനൊരുക്കമാണു്. അതുകട്ടെ; അതിനെപ്പററി വഴിയേ ആലോചിക്കാം.

എന്റെ അനുജൻ കൊച്ചുണ്ണിയുടെ വിദ്യാഭ്യാസത്തെപ്പററിയും ഇപ്പോൾ കുറച്ചൊന്നു ആലോചിക്കേണ്ടതായിവന്നിരിക്കുന്നു. അവനെ ഞാൻ വല്ല ദേശീയപാഠശാലയിലെക്കും അയച്ചെങ്കിലോ എന്നാലോചിക്കുന്നു. അല്ലാതെ, വെറും ഉദ്യോഗസ്ഥയന്ത്രങ്ങളെ നിർമ്മിക്കുന്നതായ ഈ വിദ്യാഭ്യാസംകൊണ്ടു് എന്തൊരു ഗുണമാണുണ്ടാവാനുള്ളതെന്നു ഞാൻ കാണുന്നില്ല. ദേശീയപാഠശാലകളിൽ ഏതാണധികം നല്ലതെന്നു് അന്വേഷിച്ചു മറുപടി അയക്കുക.

ഇനി, താങ്കളുടെ അമ്മായിയെപ്പററിയാണു് അല്പമൊന്നു പ്രസ്താവിപ്പാനുള്ളതു്: അന്നു താങ്കൾ എടുന്നാട്ടു

പറഞ്ഞ വൎത്തമാനങ്ങളെല്ലാം ഞാൻ ഇന്നും മറക്കാതെ സൂക്ഷിച്ചിട്ടുണ്ട്. എന്നാൽ, ആ വൎത്തമാനങ്ങൾ അങ്ങിനെ തന്നെ പറയുന്നതായാൽ ചെറിയമ്മാമൻ അവയെ അത്ര വിശ്വസിച്ചേയ്ക്കയില്ലെന്നും, അതിനാൽ, കഴിയുമെങ്കിൽ കുമാരൻനായരെക്കണ്ടുപിടിപ്പാൻ തന്നെ ഒന്നു ശ്രമിച്ചുനോക്കണമെന്നും മററും ഞാനന്നു തന്നെ പറകയുണ്ടായല്ലോ. ഞാൻ അതുപ്രകാരം ചില അന്വേഷണങ്ങൾ നടത്തി. എന്റെ അന്വേഷണത്തിൽനിന്ന്, ആയാൾ മദ്രാസ്സിലുള്ള ജെനറൽ ഹോസ്പിററലിൽക്കിടന്നു മരിച്ചുപോയിരിക്കുന്നുവെന്ന് ഈയിടെ എനിക്കറിവു കിട്ടുകയുണ്ടായി. അതിനെപ്പററി കൂടുതൽ അന്വേഷണം നടത്തുവാൻ തൽക്കാലം തുനിയാതെ ഞാൻ പിന്നെ ചാത്തുനായരിൽനിന്നു തന്നെ തെളിവെടുക്കുവാൻ ശ്രമിച്ചു. കുമാരൻനായർ നാടു വിട്ടു പോവാനുള്ള കാരണവും മററും വ്യക്തമായി എഴുതി അറിയിക്കുന്നതായാൽ പൎയ്യാപ്തമായ ഒരു പ്രതിഫലം തരാമെന്നു കാണിച്ചുകൊണ്ട്, ഞാൻ ആയാൾക്കൊരു കത്തയച്ചു; ആ സാധു അത്യാഗ്രഹി, കാത്ത്യായനികുമാരന്മാരുടെ പൂൎവ്വചരിത്രവും മററും ഒന്നൊഴിയാതെ എനിക്ക് എഴുതി അയച്ചുതരികയും ചെയ്തു!

കാത്ത്യായനിക്കുട്ടിയമ്മ, ഇതാ, ഈയിടെയാണ ചാലിൻപറമ്പത്തെയ്ക്കു പോയത്. അതിന്നു ശേഷം ഞാൻ ഒരു ദിവസം വീട്ടിൽപ്പോയിരുന്നു. എന്റെ അന്വേഷണഫലങ്ങളും മററും ഞാൻ രഹസ്യമായി അമ്മയെയാണറിയിച്ചത്. അമ്മ പറകയാണ്:—"അങ്ങിനെ വരട്ടെ! ആ മൂധേവിയെപ്പററി എന്തോ ചിലതൊക്കെ, അവളെക്കണ്ട മുതല്ക്ക് എനിക്കു തോന്നിത്തുടങ്ങിയിരിക്കുന്നു! കഷ്ടം! കു

ന്ന് ഈ വിഡ്ഢിത്തം പററിലോ! ഇതിൽ ആരെയും കുററം പറഞ്ഞിട്ടു കാര്യം ല്ല്യ! ഇന്നന്നെ കുട്ടൻ ആ 'യക്ഷി'യെ ഉപേക്ഷിയ്ക്കണം; സംശയൊന്നുല്ല്യ!" ഞാനും ആദ്യം കരുതിയിരുന്നതു് ഇങ്ങിനെ തന്നെയായിരുന്നുവല്ലോ. എന്നാൽ, ഇപ്പോഠം ഞാൻ വിചാരിയ്ക്കുന്നതു്, അമ്മ പറയുന്നതു പോലെ പെട്ടെന്നങ്ങിനെ ചെയ്യാൽ ആ ജാനകിയമ്മയ്ക്കും കുട്ടികഠക്കും വലിയ വേദനയാണെയ്ക്കും; അതുകൊണ്ടു്, ചെറിയമ്മാമൻ കാത്ത്യായനിക്കുട്ടിയമ്മയെ തൽക്കാലം കൈവിട്ടിരിയ്ക്കുന്നതായും, അതിൻെറ കാരണം തന്നെ അന്ന്യസ്ത്രീയിൽ ആസക്തനായിത്തീന്നിരിയ്ക്കുന്നതായും മററുള്ളവർ മനസ്സിലാക്കുംപ്രകാരത്തിൽ ചതുരമായി ചെരുമാറണമെന്നാണു്. കാലക്രമേണ അതു് ആത്യന്തികമായ പരിത്യാഗമായിത്തീന്നുകൊള്ളും. എന്താ, അതല്ലേ നല്ലതു്? ചെറിയമ്മാമനോടു ഞാൻ ആവിധമാണു് ഇപ്പോഠം പറഞ്ഞുറപ്പിച്ചിട്ടുള്ളതു്.

ശ്രീമതിയുടെ കത്തുണ്ടോ? താങ്കളുടെ മറുപടികഠ, പ്രശാന്തഗംഭീരവും അന്ന്യൂനാതിരിക്തവുമായിരിയ്ക്കണം.

ഞാൻ നാളെത്തന്നെ നാട്ടിലെയ്ക്കു പോകുന്നു. അവിടെച്ചെന്നു വിസ്തരിച്ചെഴുതാം. എന്നു്,

സ്വന്തം സുഹൃത്തു് —

യു. കെ. എളയതു്.

*   *   *   *

കല്യാണിയമ്മ — ഈ സംഗതിയൊക്കെ ഇല്ലത്തുള്ളവരെ അറിയിച്ചിട്ടുണ്ടോ?

എളയതു് — ഇല്ല; തൃശ്ശൂരിൽനിന്നു വിട്ടു എന്നു മാത്രമേ ഇപ്പോഠം പറഞ്ഞിട്ടുള്ളു.

കല്യാണിയമ്മ — നിങ്ങൾ ഈ വഴിക്കു തിരിയുന്നതായാൽ അനുജനെ എന്തു ചെയ്യാൻ വിചാരിക്കുന്നു?

എളയത് — അവനെ വടക്കെ ഇന്ത്യയിലുള്ള വല്ല ദേശീയപാഠശാലയിലെക്കും അയക്കണം. അതിന്ന് അമ്മയും മററും സമ്മതിക്കുമോ എന്നാണു സംശയം. ഇല്ലെങ്കിൽ, നിങ്ങൾ പറഞ്ഞു സമ്മതിപ്പിക്കണം.

കല്യാണിയമ്മ — ആരും സമ്മതിക്കാതിരിക്കയില്ല: അതല്ലേ അനുജന്റെ പ്രായം! ടാഗോർ പറയുന്നതു നോക്കുക: "ഒരു കുട്ടിയുടെ പത്തുപതിന്നാലു വയസ്സായ ഒരു കാലം തീരെ ചമൽക്കാരരഹിതമാകുന്നു: അവൻ കുട്ടിയെപ്പോലെ കൊഞ്ചിപ്പറഞ്ഞാൽ പരിഹാസ്യനായി; മുതിന്നവനെപ്പോലെ കാൎയ്യമായിപ്പറഞ്ഞാൽ അധികപ്രസംഗിയായി! ഭവനത്തിന്നലങ്കാരം എന്ന നില വിട്ടു; ഉപയോഗപ്രദനുമായിട്ടില്ല! ദിവസം തോറും ഉടുപ്പുകൾ പാകമല്ലാതെയാവുന്നു; ശബ്ദം പരുഷമായിത്തീരുന്നു; മുഖത്തിന്റെ കോമളതാ പൊയ്പോകുന്നു; ബാല്യസുലഭങ്ങളായ തെററുകൾ അക്ഷന്തവ്യങ്ങളായിത്തീരുന്നു!—" അതിനാൽ, ഈ പ്രായത്തിലുള്ള ഒരു കുട്ടിയെ അന്യദേശത്തെക്കയക്കുവാൻ, അതും പഠിക്കുവാൻ വേണ്ടി—അമ്മയച്ഛന്മാരോ മററോ ഒരു വിധത്തിലും വൈമനസ്യപ്പെടുകയില്ല! എന്നു മാത്രമല്ല; കുട്ടികൾക്ക്, തങ്ങളെ ആരെങ്കിലും ആദരിക്കയും സ്നേഹിക്കയും ചെയ്യാൽക്കൊള്ളാമെന്ന അഭിലാഷം അന്തരംഗത്തിന്റെ അടിത്തട്ടിൽ അങ്കുരിക്കുന്നതും, അത്തരം സ്നേഹാദരങ്ങളെ അവർ പ്രതിമാനിച്ച പ്രവൎത്തിക്കുന്നതും ഈ പ്രായത്തിലാകയാൽ, ദേശാന്തരങ്ങളിൽ പോവാനുള്ള

ഉത്സാഹവും അവിടെ പ്രതിഷ്ഠ ലഭിപ്പാനുള്ള ഉപായവും താദൃശബാലന്മാരിൽ താനേ ഉളവാകുന്നു. അതുകൊണ്ടു്, അനുജനെപ്പററി വേണ്ടതു് ഉടനേ പ്രവൎത്തിക്കുക. എന്നാൽക്കഴിയുന്ന സാഹായ്യസഹകരണങ്ങളെല്ലാം ഞാൻ ചെയ്തുകൊള്ളാം.

എളയതു് — ശരി! കൊച്ചുണ്ണി ഇപ്പോഠം പണ്ടത്തെ കൊച്ചുണ്ണിയല്ല; എൻെറ രക്ഷാശിക്ഷകളിൽ എട്ടൊമ്പതു മാസമേ അവൻ വളൎന്നുള്ളുവെങ്കിലും വളരെ വളരെഭേദപ്പെട്ടിരിക്കുന്നുവെന്നു് അഭിമാനം തന്നെ പറയാം.

കല്യാണിയമ്മ — അനുജനെ അങ്ങിനെ ആ വഴിക്കു തിരിച്ചുവിടുക. നിങ്ങളും ഇവിടെത്തന്നെ സ്ഥിരതാമസമാക്കുക. എന്നാൽ ഈ നാട്ടുകാൎക്കു പല ഗുണങ്ങളും ചെയ്വാൻ സാധിക്കും. അല്ലാതെ, ലഘുവായ ധനലാഭത്തെ മാത്രം കരുതി, സ്വാതന്ത്ര്യത്തേയും സ്വാത്മാഭിമാനത്തേയും വിററു തിന്നു്, ഉള്ള സാഹിത്യസമ്പത്തിനേയും ജരിപ്പിച്ചു്, ഓജസ്സും തേജസ്സും നശിച്ചു്, നാട്ടിന്നും വീട്ടിന്നും കൊള്ളരുതാതെയായിത്തീരുന്നതു കഷ്ടാൽക്കഷ്ടതരമല്ലേയോ?

എളയതു് — ഞാനും ഇതൊക്കെ ആലോചിക്കാറുണ്ടു്. ഇപ്പോഴത്തെ എൻെറ അദ്ധ്യാപകപ്രവൃത്തിക്കു്, ഇന്നെനിക്കുള്ള ചെറിയ അറിവിൻെറ നാലിലൊരംശം പോലും ആവശ്യകമല്ല; മററുള്ളവയെക്കാഠം കുറച്ചു ഭേദപ്പെട്ട ഈ ജോലിയിലും ഞാൻ ഗുണം കാണുന്നില്ല! എന്നാൽ, പണിക്കരുടെ അഭിപ്രായമെന്തോ?

കല്യാണിയമ്മ — ആ ശങ്ക വേണ്ട; നിങ്ങളുടെ ഇഷ്ടത്തി

ന്നു വിപരീതമായി ഒന്നും വിചാരിക്കു പോലുമില്ല; എ ങ്കിൽ ഞാനൊന്നു തീൎത്തുംകൊള്ളാം.

എളയത് — ഞാൻ ഒരു പുസ്തകമെഴുതാൻ വിചാരിക്കുന്നുണ്ടു്. അതിന്നുള്ള ചില കരുക്കൾ സമ്പാദിപ്പാനായി കുറച്ചു നാൾ കൊച്ചിശ്ശീമയിൽ അങ്ങുമിങ്ങും സൎക്കീട്ടു ചെയ്യണം. ഒററപ്പാലം കോൺഫ്രൻസ് കഴിഞ്ഞാൽ ഇവിടെത്തന്നെ താമസമുറപ്പിക്കാം.

കല്യാണിയമ്മ — എന്തു പുസ്തകമാണു ?

എളയത് — ഒരു ചരിത്രപുസ്തകം; എളയത്സമുദായത്തിൻെറ പൂൎണ്ണമായ ഒരു ചരിത്രം. ആ പുസ്തകം പ്രസിദ്ധപ്പെട്ടത്തിയതിന്നു മേൽ വേണം, എളയത്സമുദായത്തിൻെറ പരിഷ്കരണങ്ങളിൽ പദമൂന്നുവാൻ. ആ പുസ്തകത്തിൽ, വിദ്വാൻ മച്ചാട്ടെളയത്, എളയത്പേഷ്കാർ, കുഴപ്പിള്ളി എളയത് —ഇങ്ങിനെ ചിലരെപ്പററി വിശേഷിച്ചും പറയേണ്ടതായിട്ടുണ്ടു്.

കല്യാണിയമ്മ — ഈ കുഴപ്പിള്ളി എളയത് എന്നാൽ ആരായിരുന്നു?

എളയത് — അദ്ദേഹം അത്ര പ്രസിദ്ധനല്ലെങ്കിലും, മലയാളഭാഷയിലെ നാനാൎത്ഥപദങ്ങൾക്കു ഒരു നിഘണ്ടുവെഴുതിയ സരസനാണു്.

കല്യാണിയമ്മ — നാനാൎത്ഥനിഘണ്ടുവോ?

എളയത് — അതേ; അതിലെ ചില വരികൾ കേൾപ്പാൻ നല്ല രസമുണ്ടു്:

1) 'പോണ്ടി' സ്യാന്നഗരേ, മേളേ,
പ്രീഹിഭേദേ, കുനാരിഷു.

2) കതിനായാ രവേ,/ പാന-
ശബ്ദ, നർമണി വാ 'വെടി'.
3) നാരിണാമാർതവേ, വൈരേ,
രോചാഫലരസേ 'കറ'.

കല്യാണിയമ്മ—ഭേഷ്! ഇതു മുഴുവനും തോന്നുമോ?

ഏളയത്—ഇല്ല! ചില വരികൾ കൂടി മറവ ചിലക്കു തോന്നും. മുഴുവനും ഒരാൾക്കും അറിഞ്ഞുകൂടാ; ഗ്രന്ഥവുമില്ല!

കല്യാണിയമ്മ—കഷ്ടം തന്നെ! അതു സൂക്ഷിക്കാതെ കഴിഞ്ഞതു വലിയ തെറ്റായിപ്പോയി!

* * * * * *



ഇരിങ്ങാലക്കുട

സ്വാമി! 5-5-192

കോൺഫ്രൻസെല്ലാം കഴിഞ്ഞു. മലബാ
ചരിത്രത്തിൽ സൗവർണലിപികളാൽ രേഖപ്പെ
മെന്നു ബ്രിട്ടീഷ്ഗവമെന്റ് കരുതുന്ന ആ ക്
കൊള്ളിക്കുംകഷ്ടസംഭവങ്ങൾ ഭവതി പണി
കേട്ടറിഞ്ഞിരിക്കുമെന്നു വിശ്വസിച്ച് ഇവിടെ
രിക്കുന്നില്ല! കഷ്ടം, കഷ്ടം! ——

ഒന്നു ഞാൻ തിച്ചപ്പെട്ടതിക്കഴിഞ്ഞ
ണി കിടന്നു മരിച്ചുവെന്നല്ലാതെ, ഇ
യോ ഇ ഗവമെന്റിന്റെ ആശ്രിത
ത്തിലും ഇയുള്ളവൻ ആശ്രയിച്ചുവെ
പ്പാലത്തെ ആ സംഭവങ്ങൾ എന്നെ
നാക്കിയിരിക്കുന്നു.

എന്റെ പുസ്തകത്തിലെയ്ക്കു
കൾ ഇനിയും കിട്ടികഴിഞ്ഞിട്ടില്ല

1.
റിെ
ത്രത്തേ
ാൾമ
ക്കരിൽന
ഞാൻ
ക: ഇനി.
ഗവമെന്
ായോ ഒരു
ാ വരുന്നതല്ല
അതുക്കു ദ്ധ
വേണ്ട ചില
ത്തതിനാൽ ക

സം കൂടി ഇവിടങ്ങളിൽത്തന്നെ സഞ്ചരിയ്ക്കേണ്ടിയിരിയ്ക്കുന്നു. സഞ്ചാരണഫലം പരിപൂർണ്ണമായാൽ ഉടനേ ഞാനങ്ങോട്ടു മടങ്ങി വരാം. ദേവിയേയും മററും സദയം വൎത്തമാനമറിയിയ്ക്കുക. എന്ന്,

ശ്രീമതി കല്യാണിയമ്മയ്ക്കു—

യു. കെ. എളയത്.

*　　*　　*　　*　　*　　*

എളയത്—ഹര,ഹര! അതു മുഴുവനും ഞാനെൻെറ കണ്ണുകൊണ്ടു കണ്ടു! സ്മരിപ്പാൻ കൂടി വയ്യാത്ത ക്രൂരകൃത്യങ്ങൾ!! മൃഗീയകൃത്യങ്ങൾ!!!—നിങ്ങൾ രണ്ടാംദിവസം തന്നെ മടങ്ങിയതു നന്നായേ ഉള്ളൂ!

കല്യാണിയമ്മ—നമ്മുടെ സഹോദരന്മാരെ ഈവിധം മർദിയ്ക്കുന്നതിൽ നമുക്കു വല്ല പരിതാപവുമുണ്ടെങ്കിൽ, അതിൻെറ പ്രതിവിധി ഇപ്പോൾ സഹകരണത്യാഗാനുഷ്ഠാനം ഒന്നു മാത്രമാണ്.

എളയത്—സംശയിപ്പാനുണ്ടോ! ഞാനതിന്ന് ഒരുങ്ങിക്കഴിഞ്ഞു.

കല്യാണിയമ്മ—ഇല്ലത്തുള്ളവർ എന്തു പറയുന്നു?

എളയത്—അവർ എന്നെ ഇതിൽനിന്നു പല പ്രകാരത്തിലും നിവാരണം ചെയ്യുന്നുണ്ട്. എന്നു മാത്രമല്ല; കൊച്ചുണ്ണിയെ ലാഹോറിലെയ്ക്കയപ്പാനും ഇപ്പോൾ ആരും സമ്മതിയ്ക്കുന്നില്ല! വേണ്ട; അവനും ഇവിടെത്തന്നെ പഠിയ്ക്കയും എന്നെ സ്സഹായിയ്ക്കയും ചെയ്യട്ടെ.

കല്യാണിയമ്മ—നിങ്ങൾ എതെല്ലാം പ്രകാരങ്ങളിലാണ് സഹകരണത്യാഗത്തെ അനുഷ്ഠിപ്പാൻ വിചാരിയ്ക്കുന്നതു്?

എളയത്—കദറിന്നു പ്രചാരാധിക്യം വരുത്തുക; അതിന്നായി കുറെ ചക്കുകഠം ശേഖരിച്ച് ഉത്സാഹികളായ കുട്ടികളെക്കൊണ്ടു പ്രവൃത്തിയെടുപ്പിച്ച നൂലുണ്ടാക്കുക; കോൺഗ്രസ്സിന്റെ ഒരു ശാഖ ഇവിടേയും ഏർപ്പെടുത്തി, കഴിയുന്നത്ര അംഗങ്ങളെ അതിൽ ചേൎക്കുക; വെള്ളക്കാരുടെ ഭരണത്തിൽ വെറുപ്പും കോൺഗ്രസ്സിന്റെ നയത്തിൽ ഉറപ്പും ഉണ്ടാവാനുപകരിക്കുന്ന ഉപന്യാസങ്ങഠം എഴുതി പ്രസിദ്ധിപ്പെടുത്തുക; ഒരു ഹിന്ദിമാസ്റ്ററെ വരുത്തി നാമൊക്കെ ഹിന്ദി പഠിക്കുക; നമ്മുടെ പ്രാപ്തിമുള്ള കുട്ടികളെ, ദേശീയപാഠശാലകളിലെന്ന പോലെ ഇവിടെവെച്ചു വിദ്യാഭ്യാസം ചെയ്യിക്കുക; 'അയിത്തം' എന്ന ദുരാചാരത്തെ ഉച്ചാടനം ചെയ്യാനുതകുന്ന പരിശ്രമങ്ങഠം ചെയ്യുക: ഇവയൊക്കെയാണ് എന്റെ ഇപ്പോഴത്തെ ഉദ്ദേശ്യങ്ങഠം.

കല്യാണിയമ്മ—ഇവയെല്ലാം, പരിപാവനങ്ങളും ശ്രേഷ്ഠങ്ങളും വിശിഷ്യ ഭാരതീയരായ നമ്മുടെ അവശ്യകർത്തവ്യങ്ങളിൽ സർവ്വഥാ പ്രധാനങ്ങളുമത്രെ. ഈ സ്ഥിതിക്ക് നിങ്ങളുടെ അനുജനെക്കൊണ്ട് ഇവിടെത്തന്നെ ധാരാളം ആവശ്യമുണ്ടല്ലൊ.

എളയത്—ഉണ്ട്. എന്നാൽ, എന്റെ ഈ പ്രവൃത്തികളൊക്കെച്ചെയ്യാൻ പററിയ ഒരു സ്ഥലം എവിടെയാണെന്നാണു ഞാനാലോചിക്കുന്നതു്.

കല്യാണിയമ്മ—ഇവിടത്തെക്കളപ്പുരയുടെ ഒരു ഭാഗമായാൽ പോരേ?

എളയത്—ധാരാളം മതി.

കല്യാണിയമ്മ—എന്നാലങ്ങിനെയാവാം. നിങ്ങളുടെ ഉദ്യമത്തിൽ സർവ്വവിജയങ്ങളും സിദ്ധിയ്ക്കുമാറാകട്ടെ!

*   *   *   *   *   *   *

ബോംബേ,
24-7-1921.

സുഹൃത്തെ,

ഈ എഴുത്ത് എങ്ങിനെയാണ് എഴുതിത്തുടങ്ങേണ്ടതെന്ന് ഞാൻ ഇരുന്നാലോചിച്ചുതുടങ്ങിയിട്ടു സമയം കുറെയായി! ഇങ്ങിനെയൊരു ചിന്താജാഡ്യം ഇതിന്നു മുമ്പ് എൻെറ മനസ്സിന്നു് ഉണ്ടായിട്ടേ ഇല്ല! അഹോ! എൻെറ മനസ്സ് അതിമാത്രം അസ്വാസ്ഥമായിരിയ്ക്കുന്നു!!

ചെറിയമ്മാമന്നു കുശലമല്ലേ? അദ്ദേഹം താങ്കളുടെ ഉപദേശങ്ങളെ യഥാർഹം അനുവർത്തിയ്ക്കുന്നുണ്ടല്ലോ? അവർക്ക് ഒരുവിധത്തിലും മനഃക്ലേശമുണ്ടാകാതെ സൂക്ഷിയ്ക്കണമെന്നു വിശിഷ്യ പറയേണ്ടതില്ലല്ലോ.

താങ്കൾക്കവിടെ ഇപ്പോൾ പുതിയ പ്രസ്ഥാനത്തെസ്സംബന്ധിയ്ക്കുന്നതായി പണിത്തിരക്കു ധാരാളമുണ്ടെങ്കിലും, ഇടയ്ക്കിടെ വീട്ടിൽപ്പോയി അമ്മയേയും വൃത്തശ്ശിയേയും കാണേണമെന്നു ഞാനപേക്ഷിച്ചുകൊള്ളുന്നു. ഓരോ പ്രവൃത്തിയുടേയും ഫലങ്ങൾ അപ്പഴപ്പോൾ അറിയിപ്പാനുമപേക്ഷ.

അമ്മിണി ഇടയ്ക്കിടെ കത്തയയ്ക്കാറുണ്ട്. ഞാൻ അതിന്നൊക്കെ മിതമായ മറുപടിയും എഴുതാറുണ്ട്. കാത്ത്യായനിക്കുട്ടിയമ്മ അങ്ങിനെ ഒരുവളായിത്തീർന്നതുകൊണ്ട്, ജാനകിയമ്മയും തൽപുത്രിമാരുമായി എനിയ്ക്കുള്ള സ്നേഹബന്ധത്തെ, ഈ രണ്ടരക്കൊല്ലത്തെ വിശ്ലേഷംകൊണ്ടു വിട്ടുതിക്കളയേണമെന്നു തന്നെയാണ് ഇതാ, ഇപ്പോഴും എ

ൻെറ ആന്തരമായ അഭിസന്ധി. എന്നാൽ, ആ അമ്മിണിയെപ്പററി ഇത്രേ എനിയ്ക്കു പറയുവാനുള്ളു:

മറയ്ക്കുംതോറും താനേ വെളിപ്പെട്ടിടും 'പ്രേമം',
മറക്കാൻനോക്കുംതോറും മനസ്സിൽ സ്മരിച്ചീടും!

ഹാർദത്തിനോത്താൽ-
ബ്ഭംഗത്തിന്നല്ല്യ,ലകിൽ വിരഹം,
തുംഗതയ്ക്കേ നിമിത്തം!

എന്നതിൻെറ യഥാൎത്ഥതത്വം ഇന്നിതാ, ഞാനനുഭവിച്ചറിയുന്നു! അമ്മിണിയെ എനിയ്ക്കങ്ങിനെ വിട്ടുകളവാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല!

ആ കന്യക ഈയിടെ എനിയ്ക്കയച്ച ഒരെഴുത്തു് ഇതാ, ഇതോടൊന്നിച്ചയയ്ക്കുന്നു. ഞാൻ ഇതിന്നു മറുപടി അയച്ചിട്ടില്ല. താങ്കളുടെ അഭിപ്രായം എന്തെന്നറിഞ്ഞതിന്നു മേൽ മറുപടി അയയ്ക്കാമെന്നാണു വിചാരിയ്ക്കുന്നതു്. സദയം വിസ്തരിച്ചൊരു കത്തയയ്ക്കുക. താങ്കളുടെ ആ കത്തു് എൻെറ മാനസികജഡതയെക്കൂടി നശിപ്പിയ്ക്കുമെന്നു ഞാനാശിയ്ക്കുന്നു. എന്നു്,

സ്വന്തം മാധവൻ.

---

മാങ്കാവു്,
31-7-1921.

പ്രിയപ്പെട്ട മാധവ,

താങ്കളുടെ കത്തു കണ്ടു. ശ്രീമതി താങ്കൾക്കയച്ചിട്ടുള്ള എഴുത്തും ഞാൻ മനസ്സിരുത്തി നാലഞ്ചു പ്രാവശ്യം വായിച്ചു. ശ്രീമതിയുടെ ആ കത്തിൽ, നിൎവ്വ്യാജമായ സ്നേഹം നിലയ്ക്കു നിന്നു വിളയാടുന്നു; അസാമാന്യമായ അഭിജാതത എവിടേയും തിളങ്ങിക്കാണുന്നു; മനസ്സിൻെറ പരി

പകൃത മഹനീയമായി സ്ഫുരിയ്ക്കുന്നു; പ്രതിമാനിയ്ക്കുത്തക്ക പ്രാൎത്ഥന പ്രസ്പഷ്ടമായി പ്രകാശിയ്ക്കുന്നു! മാധവ, ഈ എഴുത്തിന്നു സമുചിതമായ ഒരു മറുപടി തീൎച്ചയായും അയയ്ക്കണം. ഇന്ന പ്രകാരത്തിലാണ വേണ്ടതെന്നു ഞാൻ ഉപദേശിയ്ക്കേണ്ടതില്ലല്ലൊ? യാതൊരു പ്രകാരത്തിലും ആ മാന്യകന്യകയെ വ്യാകുലപ്പെടുത്തേണ്ട. അത് അനൎത്ഥകാരിയായിപ്പരിണമിച്ചേയ്ക്കും!

താങ്കൾക്ക ശ്രീമതി അമ്മിണിയിലുള്ള ആ അന്യാദൃശപ്രേമം പരിത്യാജ്യമായേയ്ക്കയില്ല! അതിനെ, ഒരു പക്ഷെ, ദാമ്പത്യത്താൽത്തന്നെ സഫലമാക്കേണ്ടിയും വന്നേയ്ക്കാമെന്നാണ്, ശ്രീമതിയുടെ ഈ കത്തിൽനിന്ന് ഊഹിയ്ക്കേണ്ടിയിരിയ്ക്കുന്നത്! അതുകട്ടെ; മറുപടികളിൽ ഒരുവിധത്തിലുള്ള പ്രാതികൂല്യത്തേയും പ്രകാശിപ്പിയ്ക്കരുത്; ആ സാധ്വിയ്ക്കു പരിതാപകരമായ ഒരക്ഷരം പോലും അവയിൽ എഴുതിപ്പോകരുത്: എഴുതുന്നതെല്ലാം അനുകൂലമായിരിയ്ക്കട്ടെ. അടുത്ത വെക്കേഷനിൽ വന്നു കണ്ടുകൊള്ളാമെന്നു തന്നെ എഴുതുക; അങ്ങിനെ പ്രവൎത്തിയ്ക്കുകയും ചെയ്യു! ലാഘുതരമായ ഈയൊരു കാൎയ്യത്തെപ്പററി ചുഴിഞ്ഞാലോചിച്ചു കഴിഞ്ഞുപോകാൻ മനസ്സിനെ വിട്ടുതെളിയ്ക്കരുതേ! പൂൎണ്ണമായ മനഃസ്ഥൈൎയ്യത്തോടെ പഠനത്തിൽ ശ്രദ്ധിയ്ക്കുക.

ചെറിയമ്മാമനേയും മററും പററി ഒന്നും വിചാരിയ്ക്കുകയേ വേണ്ട; എല്ലാം ഞാൻ വേണ്ട മട്ടിൽ നിൎവ്വഹിച്ചുകൊള്ളാം.

ആ കാനീന * ശിശു, ഈയിടെ, തന്റെ യഥാൎത്ഥ പിതാവിനെ അനുഗമിച്ചു പരലോകം പൂകിയത്രെ!

---

* കാനീനൻ = കന്യകാജാതൻ.

എട്ടുപത്തു കുട്ടികൾ ചക്കെളിൽ നൂലുണ്ടാക്കുന്നുണ്ട്. കല്യാണിയമ്മയും ദേവിയും ഞാനും ഒരുമാതിരി നല്ല നൂലുണ്ടാക്കുവാൻ പഠിച്ചു. ഞങ്ങൾ മൂന്നുപേരും തനിക്കദർ തന്നെ ഉപയോഗിയ്ക്കുന്നു.

ഇപ്പോൾ ഒരു ഹിന്ദിമാസ്റ്റർ വന്നിട്ടുണ്ട്. കല്യാണിയമ്മയും ഞാനും മാത്രമേ ഇപ്പോൾ ഹിന്ദി പഠിച്ചുതുടങ്ങിയിട്ടുള്ളു. എന്ന്,

സ്വന്തം സുഹൃത്ത് —
യു. കെ. എളയത്,

---

## പതിമൂന്നാമദ്ധ്യായം

ചിങ്ങമാസത്തിലെ മുപ്പെട്ടുതിങ്കളാഴ്ചയായിരുന്ന അന്ന്,
വരശുഭവിഭവോന്നതിയ്ക്കു സർവോ-
ത്തരമുതകുന്നൊരു തിങ്കളാഴ്ചനോമ്പാൽ,

കോമത്തു വീട്ടിന്റെ അടുത്തു തെക്കുഭാഗത്തുള്ള ശിവക്ഷേത്രത്തിൽ, പുതുക്കോട്ടുവില്ലേജിലുള്ള കന്യകമാരെല്ലാം 'ഹരഭജനവിധി'ക്കായി വന്നിരിയ്ക്കുന്നു. നമ്മുടെ കുട്ടൻനമ്പ്യാരും അന്നേദിവസം ആ സന്ധ്യാസമയത്തു ശിവദർശനത്തിന്നായി യദൃച്ഛയാ അമ്പലത്തിൽപ്പോയി. ശിവഭക്തന്മാരായ ചില വൃദ്ധന്മാരാൽ അനുഗമിയ്ക്കപ്പെട്ടുകൊണ്ടു കുട്ടൻനമ്പ്യാർ പ്രദക്ഷിണം വെച്ചുതുടങ്ങി. നമ്പ്യാരുടെ മുന്നിലായി പ്രദക്ഷിണം വെച്ചുകൊണ്ടിരുന്ന ഒരു തരുണീസംഘം, കഴിഞ്ഞ് നമ്പ്യാർക്കു വഴി മാറിക്കൊടുത്തു. നമ്പ്യാർ അവരെ ആലോകമാത്രംകൊണ്ടു സംഭാവനം ചെയ്തു കടന്നുപോകുമ്പോൾ, അവരിലൊരു കന്യകയുടെ മുഖത്തു ന

മ്പ്യാരുടെ ദൃഷ്ടി വെറുതെയൊന്നു തടഞ്ഞു; അവളും നമ്രമുഖിയായി! ആ തരുണീമണി, അകൃത്രിമമായ സൌന്ദൎയ്യസമ്പത്തുകൊണ്ടും സൌഭാഗ്യസമൃദ്ധിയാലും തന്റെ സഹചാരിണികളിൽനിന്നു തുലോം വ്യത്യസ്തയാണെന്നു്, അവളുടെ ആ ആകൃതിവിശേഷം അഭിവ്യഞ്ജിപ്പിച്ചു! ——

ഹരിണമിഴി ചുരുണ്ട തുമ്പു കെട്ടി-
പ്പുരിചൊട്ട പിൻവശമിട്ട കേശപാശം,
പെരികെ വിലസി, നൽക്കളിന്ദജോൎമ്മി-
പ്പുരിഷ കണക്കു നിതംബസൈകതത്തിൽ.

നളിനവദനതൻജപം നിമിത്തം
ലളിതചലന്മൃദുലാധരാന്തരത്തിൽ,
തെളിരദനിര ദൃശ്യമായിരുന്നു:
തളിരിടയിൽച്ചില മുല്ലമൊട്ടു പോലെ.

ആ കന്യകാരത്നത്തെ പിന്നെയും ഒന്നു നല്ലവണ്ണം നോക്കിക്കാണേണമെന്ന കൌതുഹലം കുട്ടൻനമ്പ്യാൎക്കു ധാരാളമായുണ്ടായി എങ്കിലും, 'ഗൌരവച്യുതിഭയ'ത്താൽ അദ്ദേഹം പിൻതിരിഞ്ഞു നോക്കാൻ പോയില്ല; പിന്നെയെന്തു ചെയ്തു?—നടയ്ക്കു നേരെ നിന്നു കൈ കൂപ്പിത്തൊഴുതു് തെക്കോട്ടു തിരിഞ്ഞു നടക്കുന്നതിന്നു മുമ്പായി വടക്കോട്ടു് ഒരൊളികണ്ണു വിടും. അങ്ങിനെ ഒന്നുരണ്ടു തവണ അവരുടെ ദൃഷ്ടികൾ തമ്മിൽക്കൂട്ടിമുട്ടി.

ചുരലണിവസനത്തിനുള്ളിൽ വിങ്ങും
സുമഹിതവാൎമുലയും നിതംബവായ്പും

ആ ആനയാനയുടെ മന്ദയാനത്തെ ഒന്നു കൂടി മന്ദമാക്കിയിരുന്നില്ലെങ്കിൽ,

കമലസുഷമ,മി വരാംഗിയാളിൻ
വിമലമുഖം മമ കണ്ണുകൾക്കു പുണ്യം!

എന്നു തന്നെ ഉരുവിട്ടിരുന്ന കുട്ടൻനമ്പ്യാൎക്കു് അധികം നേരം നടയ്ക്കു നേരെ തൊഴുതു നില്ക്കേണ്ടിവരികയില്ലായിരുന്നു. ഒരാറേഴു പ്രദക്ഷിണംകൊണ്ടു്, നമ്പ്യാരുടെ കണ്ണും കരളും തൽക്കാലം ഒട്ടൊന്നു തൃപ്തിപ്പെട്ടുവെന്നു തന്നെ പറയട്ടെ.

ഈ നമ്പ്യാരുടെ മനസ്സിനെ ഇങ്ങിനെ അപഹരിച്ച മാധവിയെന്ന ആ യുവതി യഥാൎത്ഥത്തിൽ ആ നാട്ടുകാരിയല്ലെങ്കിലും, അവൾ ജനിച്ചതും വളൎന്നതും ആ നാട്ടിൽത്തന്നെയാണു്. 'പുതുക്കാട്ടുവില്ലേജിൽ പണ്ടു കുറെക്കാലം 'മേനവ'നായിരുന്ന ഗോപാലമേനവനും ആ നാട്ടുകാരനല്ല. ആയാൾ 'മേനോൻ'പണി നോക്കിയിരുന്ന കാലത്തു്, അവിടെ സ്വന്തമായി ഒരു പറമ്പു വാങ്ങി, ചെറുതെങ്കിലും വൃത്തിയും ഭംഗിയുമുള്ള ഒരു ഭവനം പണിയിച്ചു്, തൻെറ ഭാൎയ്യയെ അതിൽ കൊണ്ടുവന്നു താമസിപ്പിച്ചു. ഗോപാലമേനവൻേറയും കുഞ്ചിയമ്മയുടേയും ഏകസന്തതിയാണു് ഈ മാധവി.

കുഞ്ചിയമ്മ ആലുവായിലോ മറ്റോ ഉള്ള ഒരു കുലീനകുടുംബത്തിലെ ഒരംഗമായിരുന്നു. എന്നാൽ, ഭൎത്താവായ ഗോപാലമേനോൻ ഭാൎയ്യയുടെ ഭാഗം, വീട്ടിൽനിന്നു വ്യവഹരിച്ചു വാങ്ങിയിരിയ്ക്കുന്നതിനാൽ, ഇന്നു കുഞ്ചിയമ്മയ്ക്കോ മകൾ മാധവിയ്ക്കോ സ്വന്തം കുടുംബത്തിൽ യാതൊരവകാശവുമില്ല. ഭാൎയ്യയ്ക്കു ഭാഗത്തിൽക്കിട്ടിയ സ്വത്തു കൂടിയും മേനവൻ തൻെറ കറുപ്പു്, കള്ളു്, കഞ്ചാവു്—എന്നീ ത്രിമൂൎത്തികൾക്കായി ഭക്തിപൂൎവ്വം നിവേദിച്ചു! ഇന്നു് ഈ മൂന്നുപേൎക്കും ഉള്ള ഒരു സ്വത്തു്, പണ്ടു വില്ലേജ് കച്ചേരി കൂടി

യായിരുന്നതിനാൽ ഇന്നും 'കച്ചേരി' എന്ന പേരിൽത്തന്നെ പതിഞ്ഞുകിടക്കുന്ന വീട്ടും, പറമ്പും മാത്രമാണ്. അവയിന്മേൽത്തന്നെ ചില കടങ്ങളെല്ലാമുണ്ടു താനും. മേനവൻെറ 'മേനോൻ'പണി തന്നെ 'കമ്പിളി'ലായതു ത്രിമൂത്തിസേവയുടെ 'പ്രസാദം'കൊണ്ടത്രെ. ഇപ്പോൾ കച്ചേരി വീട്ടിലുള്ളവക്കു കഞ്ഞിയെങ്കിലും കുടിച്ചു ജീവിയ്ക്കാനുള്ള വഴി തന്നെ കഷ്ടിയാണ്!

കുഞ്ചിയമ്മ ഗോപാലമേനവനു ചേന്ന ഒരു ഭായ്യ തന്നെയാണ്: ആയമ്മയുടെ ജനനവും ബാല്യവും ഒരു കുലീനകുടുംബത്തിലായിരുന്നുവെങ്കിലും, സ്വഭാവം ലേശവും കുലീനമല്ല! പാതിവ്രത്യവിഷയത്തിൽ ആ സ്ത്രീ പണ്ടു തന്നെ വളരെപ്പിന്നോക്കമാണ്! എന്നല്ല; മേനവൻെറ തിററയും കുടിയും വലിയും നിമിത്തം വന്നുചേന്ന നിതാന്തദാരിദ്ര്യം, 'കുരങ്ങന്നു കരേണി'യെന്നപോലെ അവളുടെ കുമാഗ്ഗസഞ്ചരണത്തിന്നു, 'ഒഴുകുന്ന തോണിയ്ക്കു ഒരു ഉന്ത്'മായി! മാധവിയുടെ മാതാവു് ഇങ്ങിനെ ഇപ്പോൾ നാട്ടുകാക്കു് ഒരു 'കുലടക്കുഞ്ചി'യുമായിരിയ്ക്കുന്നു!

മാധവിയ്ക്കു് ഇക്കാലത്തു വയസ്സു പതിനേഴായിരിയ്ക്കുന്നു. എന്നാലും, അവൾ ഇന്നും ഒരു കന്യക തന്നെയാണ്: ചാരിത്രം വിററു വയർ പോററുന്ന ഒരുവളുടെ മകളെ, മാനവും മയ്യാദയുമുള്ള വല്ലവരും തിരിഞ്ഞു നോക്കുമോ? എന്നാൽ, അനായ്യങ്ങളായ ചില പ്രണയപ്രാത്ഥനകൾ യുവതിയായ മാധവിയുടെ നേരെ ചില വിടാഗ്രേസരന്മാർ പ്രയോഗിയ്ക്കാറുണ്ടു്. അവയ്ക്കനുസരിച്ചു നടക്കേണമെന്നു കുഞ്ചി അവളെ അടിയ്ക്കടി നിബ്ബന്ധിയ്ക്കാറുമുണ്ടു്! എന്നാലും, ആകൃതിയ്ക്കൊത്ത സദ്ഗുണങ്ങൾക്കു വിളനിലം

മായ മാധവി ഇതുവരെയും തന്റെ ചാരിത്രത്തെ അണു മാത്രമെങ്കിലും ധ്വംസനം ചെയ്യിട്ടില്ല: 'ന ഹ്യാകൃതിർവൃത്തി ചരതി ശീലം!'

കുട്ടൻനമ്പ്യാർ മാനവും മര്യാദയുമില്ലാത്ത ഒരുവനാണോ? ഒരിക്കലുമല്ല! എന്നാൽ പിന്നെയെന്തേ, കുഞ്ചിയുടെ മകളിൽ ദൃഷ്ടിരാഗമുണ്ടാവാൻ?— "ന കാമവൃത്തിർവ്വചനിയമീക്ഷതേ!" ദൃഷ്ടിരാഗം മാത്രമോ!; മാധവിക്കും നമ്പ്യാർക്കും തമ്മിൽ യഥാർത്ഥമായ മാനസികരാഗവും വേണ്ടുന്നത്ര സംജാതമായിരിക്കുന്നു! 'ഉമാമഹേശ്വര'ന്റെ മുന്നിൽ അന്നു രണ്ടുപേരും നടത്തിയ പ്രാർത്ഥനകൾ കാലേ ഫലിച്ചുവെന്ന്, പിറേറന്നു തന്നെ അവർക്കറിവാനിട വന്നു!

കോമത്തുവീട്ടിലെ ഒരു നമ്പ്യാരെ തന്റെ പുത്രിയുടെ വരനായിക്കിട്ടുക എന്നതു കുഞ്ചിക്കു സ്വപ്നത്തിൽപ്പോലും വിശ്വസിപ്പാൻ വയ്യാത്ത ഒന്നായിരുന്നു. മാധവിയെയെന്നല്ല, തന്നേയും തന്റെ ഭർത്താവിനേയും കൂടി കുഞ്ചി കുട്ടൻനമ്പ്യാരുടെ കൈയിൽ സമർപ്പിച്ചു. ആ മൂന്നുപേരുടേയും സകലചെലവുകളും കുട്ടൻനമ്പ്യാർ തന്നെ നടത്തുവാനുമേററു.

നമ്പ്യാർ ഈ സംഗതിയെല്ലാം എളയതിനെ ധരിപ്പിച്ചു: മാധവിയുടെ മാതാപിതാക്കളെ വിചാരിച്ച് ഇനിയും എന്നെ നിയന്ത്രിച്ചു നിരാശനാക്കരുത്; അവരെ ഞാൻ എന്റെ ചൊല്പടിയിൽ നിർത്തി നല്ല വഴിക്കു നടത്തിക്കൊള്ളാം; എന്തു തന്നെയായാലും, മാധവിയെ സ്വീകരിക്കരുതെന്നു മാത്രം എന്നോടു നിർബ്ബന്ധിക്കരുത്; മററ് ഏതു ഉപദേശത്തേയും ഞാൻ അനുസരിച്ചുകൊള്ളാം: എന്നും മററും എളയതിന്റെ ആ 'പാവ'— പാവം!—അദ്ദേഹ

ത്തോടു ദയനീയമായപേക്ഷിച്ചു! വാസ്തവത്തിൽ, നമ്പ്യാരുടെ നിയന്ത്രണങ്ങളാൽ, ഇപ്പോൾ കുഞ്ചിയും ഗോപാലമേനവനും പ്രായേണ പരിഹാസ്യമല്ലാത്ത ഒരു മാൎഗ്ഗത്തിലെയ്ക്കു പ്രവേശിപ്പിയ്ക്കപ്പെട്ടിട്ടുണ്ട്: കുഞ്ചി 'ചൊട്ടയിലെശ്ശീലം' തീരെ പരിത്യജിച്ചുവെന്നു പറവാൻ പാടില്ല; എന്നാൽ, "ദൈവദുൎയ്യോഗത്താൽ ദുരാചാരവതിയായിത്തീൎന്ന ആ സ്ത്രീ, കാലം പ്രസാദിച്ചപ്പോൾ തന്റെ ശീലത്തേയും തെളിയിച്ചു നന്നാക്കി!" എന്നീ അൎത്ഥത്തിൽ നമ്പ്യാൎക്കു പുകഴ്ത്താവുന്ന മട്ടിൽ അവൾ തന്റെ ദുസ്സ്വഭാവത്തേയും ദുരാചാരത്തേയും അതിചാതുൎയ്യത്തോടെ ഗോപനം ചെയ്യുിരിയ്ക്കുന്നു! മേനവനും ഇപ്പോൾ, തന്റെ ത്രിമൂൎത്തിസേവയുടെ മാത്ര സ്വല്പമൊന്നു കുറച്ചിട്ടുണ്ട്; നമ്പ്യാരുടെ അഭിപ്രായപ്രകാരമാണെങ്കിൽ, ആയതു തീരെ നിന്നിരിയ്ക്കുന്നു എന്നു തന്നെ വേണം പറവാൻ!

---

## പതിന്നാലാമദ്ധ്യായം.

---

എളയതിന്റെ അനുമതി എന്നല്ല, ആവശ്യം തന്നെ പ്രമാണിച്ച്, സെപ്റ്റെമ്പറിലെ വിരാമകാലത്തു വന്നു കണ്ടുകൊള്ളാമെന്ന് അമ്മിണിയ്ക്കു എഴുതിയിരുന്നപ്രകാരം അനുഷ്ഠിപ്പാനായും, അമ്മയേയും മററും കാണുവാനായും മാധവൻ നാട്ടിലെയ്ക്കു പുറപ്പെട്ടു. ഇത്തവണ നേരെ വീട്ടിലെയ്ക്കു തന്നെയാണ് ആയാൾ ആദ്യം പോയത്. "മാധവാ, ഞാനന്നന്നെ പറഞ്ഞില്ല്യേ; രണ്ടുരക്കൊല്ലോം മററും ഇങ്ങോട്ടൊന്നു വരാതെ കഴിച്ചുകൂട്ടാൻ നിണക്ക് അന്നെ സാ

ധിയ്ക്കില്ല്യ!" എന്നു ദേവകിയമ്മ, തന്റെ ദീൎഘാലോചനയെ വാത്സല്യപൂൎവ്വകമായ ശാസനയുടെ രൂപത്തിൽപ്പറഞ്ഞു വിട്ടപ്പോഠം അതിന്റെ അൎത്ഥം മറെറാരു മാൎഗ്ഗത്തിലൂടേയും പ്രസരിയ്ക്കുന്നതായിക്കണ്ടു മാധവൻ ഒന്നു മന്ദഹസിയ്ക്കു മാത്രം ചെയ്തു.

കുട്ടൻനമ്പ്യാരേയും മററും പററി ദേവകിയമ്മയ്ക്കു മാധവനോടു പലതും പ്രസംഗിയ്ക്കുവാനുണ്ടായിരുന്നു; ആയമ്മ, കാത്ത്യായനിക്കുട്ടിയെ വളരെ അധിക്ഷേപിച്ചു; കുട്ടൻനമ്പ്യാരെ അത്ത്യധികം അനുശോചിച്ചു!—. "എന്തോ! 'അവളെക്കളഞ്ഞു് ഇവളെക്കൊണ്ടന്നാൽ പ്ലാവു കേറിച്ചക്കയിടും!' എത്രയായാലും മാധവി ആ കുലടക്കഞ്ഞിടെ മകളല്ലേ! ഇതു കുട്ടനു നന്നാവും ന്നെനിയ്ക്കു തോന്ന്ണില്ല്യ! നമ്മുടെ എളയതും ഇതിൽ കുട്ടനു് അരു നിന്നതല്ലേ ഏററെ ത്തെററിതു്!" എന്നും മററും ദേവകിയമ്മ മാധവനോടു് ആവലാതി പറഞ്ഞപ്പോഠം, "അമ്മേ, അതൊന്നും സാരമില്ല. ചെറിയമ്മാമന്റെ ഇഷ്ടം പോലെ ആയ്ക്കൊള്ളട്ടെ. പിന്നെ, ചെറിയമ്മാമനെക്കൊണ്ടു് ഒരു കുടുംബം നേരെയാവുകയാണെങ്കിൽ അതും വലിയ ഒരു പുണ്ണ്യമല്ലേ?" എന്നൊക്കെയാണു്, മാധവൻ അമ്മയെപ്പറഞ്ഞു സമാധാനിപ്പിച്ചതു്.

മാധവനു യാത്രാക്ലേശം തീരുവാൻ പോലും ക്ഷമയുണ്ടായില്ല; വീട്ടിൽ വന്നതിന്റെ മൂന്നാംദിവസം തന്നെ ആയാഠം ബ്രിട്ടിഷ്മലബാറിലെയ്ക്കു പുറപ്പെട്ടു.

ദേവകിയമ്മ—മാധവ, എങ്ങോട്ടാ നീ പോണതു്?

മാധവൻ—മാങ്കാവിലെയ്ക്കു്; എളയതിനെക്കാണാനാണു്. ചാലിൻപറമ്പത്തും ഒന്നു പോവണം

ദേവകിയമ്മ — അതെന്തിനാ?

മാധവൻ — വെറുതെ!

ദേവകിയമ്മ — അതു വേണ്ട; നിയ്ക്ക് ആ ധൃളിടെ അടുക്കലയ്ക്കു പോണ്ട!

മാധവൻ — അതല്ല; അമ്മേ, ആ ജാനകിയമ്മ എന്നെക്കാണാതെകണ്ടു സമ്മതിയ്ക്കയില്ല! ഞാൻ അവിടെയൊന്നു കയറി അപ്പോൾത്തന്നെ മാങ്കാവിലെയ്ക്കു പോവാനാണു വിചാരിയ്ക്കുന്നതു്.

ദേവകിയമ്മ — അത് അന്നെ അബദ്ധാണ്! ഇപ്പൊ ഒന്നിനും പോണ്ടലോ! വെറുതെ ഇരുന്നാല്പ്പോരേ?

മാധവൻ — ജാനകിയമ്മയെ ഒന്നു കാണാതെ നിവൃത്തിയില്ല; അമ്മ തടസ്ഥമൊന്നും പറയരുതു്!

ദേവകിയമ്മ — ഇതാ, ഞാനിപ്പോത്തന്നെ പറഞ്ഞിരിയ്ക്കുണു! — നിണക്ക് അവരായിട്ടുള്ള കൂട്ടുകെട്ട് കൊള്ളില്യേ!

കാത്ത്യായനിക്കുട്ടിയുടെ കുട്ടിയെക്കാണ്മാനായി അന്നു ജാനകിയമ്മ കോമത്തെയ്ക്കു വന്നിരുന്നപ്പോൾ, മാധവന്റെ ഗുണഗണങ്ങളെ വർണ്ണിച്ചും ശ്ലാഘിച്ചും ദേവകിയമ്മയോടു പലതും പറകയുണ്ടായിട്ടുണ്ട്. അതിൽനിന്നു്, മാധവനും അമ്മിണിയുമായുള്ള സ്നേഹബന്ധത്തിന്റെ സ്വാരൂപവും ദേവകിയമ്മ ഏതാണ്ടു മനസ്സിലാക്കിയിട്ടുണ്ട്. അതാണ്, മാധവനെ ഇപ്പോൾ ഇങ്ങിനെ നിയന്ത്രിയ്ക്കുന്നതു്. ഈ തത്വമൊക്കെ മാധവനും അറിയാതിരിയ്ക്കുന്നില്ല. "അബദ്ധമൊന്നും വരാനില്ല; അമ്മ, ഞാൻ നല്ലവണ്ണം കരുതിക്കൊള്ളാം!" എന്നും പറഞ്ഞ് ആയാൾ ഇറങ്ങി നടന്നു. മാധവന്റെ ആ പോക്ക് ദേവകിയമ്മയ്ക്കു തീരെ അസുഖോൽപാദകമായി: "കഷ്ടം! അവന്റെ അച്ഛനുണ്ടാ

യിരുന്നെങ്കിൽ, ഇപ്പോൾ ഇവൻ ഇങ്ങിനെ താമസിയാതെ വന്നിത്താ കാണിച്ച് ഇറങ്ങിപ്പോകുമോ!" എന്നും മററും ആ സാധുസ്ത്രീ സന്തപിച്ചു!

നമ്മുടെ അമ്മിണിയാകട്ടെ, മാധവൻെറ വരവിനെ പ്രതീക്ഷിച്ചുതുടങ്ങിയിട്ട ദിവസം രണ്ടുമൂന്നായി. ആദ്യത്തെ ദിവസം, വരേണ്ട സമയം തെററിക്കണ്ടപ്പോൾ, പിറേറന്നു തീച്ചയായും വരാതിരിക്കയില്ലെന്നു സമാധാനിച്ചു. അന്നും വന്നുകാണാതിരുന്നപ്പോൾ കരളടങ്ങാതായി:

വീട്ടിലെയ്ക്കു തന്നെ നേരിട്ടു പോയിരിക്കാം. അവിടെ ചെന്ന് ഈ സംഗതികളെല്ലാം വ്യക്തമായറികയും, ചിലരുടെ നിയന്ത്രണങ്ങൾ ഉണ്ടാകയും ചെയ്യുമ്പോൾ മറിച്ചു വിചാരിച്ചിരിക്കുമോ?— ഇല്ല; മനസ്സിന്ന് അത്ര ചാഞ്ചല്യമുള്ള ഒരാളാണെന്ന് എനിക്കിതേവരെത്തോന്നിയിട്ടില്ല! അല്ലാ, ഇനി, അമ്മയുടേയാ മററും നിർബ്ബന്ധത്തെത്തട്ടി നടക്കാനും ശക്തിയില്ലെന്നു വരാമല്ലോ! ഹാ!—താദൃശമായ വല്ല തീവ്രനിർബ്ബന്ധവും വരികയാണെങ്കിൽപ്പിന്നെ എൻെറ സ്ഥിതി എന്തായി! ഒടുക്കത്തതാണെന്നു തന്നെ സങ്കല്പിച്ചുകൊണ്ട് ഒന്നു കാണുവാനെങ്കിലും കഴിഞ്ഞെയ്ക്കയില്ലേ!?! ഹാ! ജഗദീശ്വരി, അങ്ങിനെയൊന്നും ഈയുള്ളവൾക്കു വന്നുചേരരുതേ!

ഈവിധത്തിലുള്ള ചിന്താശതങ്ങളാൽ ക്ഷുഭിതവും കലുഷവുമായിത്തീന്ന ഹൃദയത്തെത്താങ്ങുവാൻ കഴിയാതെ ആ തമ്പിമണി ശയ്യയിൽച്ചെന്നു വീണു! വളരെക്കാലമായി തീരേ വിട്ടുപോയെന്നു വിചാരിച്ചിരുന്ന തലവേദന വീണ്ടും അമ്മിണിയെബ്ബാധിച്ചതായിക്കണ്ടു് അവളുടെ അമ്മ അനല്പമായിപ്പരിതപിച്ചു!

മാധവന്റെ ആഗമനത്തോടുകൂടി അമ്മിണിയുടെ തലവേദന പറന്നേ പോയി! അല്പവിളംബിതമായ ആ 'മനോരഥ'ത്തിന്, അവൾ പുഞ്ചിരി തൂകിക്കൊണ്ടു സുമധുരമായ സ്വാഗതം പറഞ്ഞു. മാധവനും, സങ്കല്പത്താൽ മാത്രം ആസ്വദിച്ചുവന്നിരുന്ന, പ്രണയമസൃണവും മനോജ്ഞവുമായ ആ മുഖത്തെ കണ്ണുകൾകൊണ്ടു തൃപ്തിയടയുംവരെ പാനം ചെയ്തു.

സാധാരണമായ അന്യോന്യസംഭാഷണം അപ്പോൾ തന്നെ അവർക്ക് അവിടെവെച്ചു നിർവിഘ്നമായി നടന്നു. എന്നാൽ, അതുകൊണ്ടു മാത്രം രണ്ടുപേരും തൃപ്തിപ്പെട്ടില്ല. ഒരു കൊല്ലം മുമ്പ് ഒരു ദിവസം രാവിലെ ഏതൊരു സ്ഥലം ആ യുവാക്കൾക്ക് വിസ്രംഭസംഭാഷണത്തിനു കിട്ടിയോ, ഇതാ, ഇന്ന്, ദിവസത്തിന്റെ പരിണാമരാമണീയകത്തെ ഉദാഹരിക്കുന്ന സന്ധ്യാസമയത്ത്, ആ സ്ഥലം തന്നെ, അവർക്കു രണ്ടുപേർക്കും എന്തും തുറന്നുപറവാനുള്ള സൌകര്യത്തെസ്സമ്പാദിച്ചുകൊടുത്തു:

മാധവൻ—അമ്മിണി അയച്ചിരുന്ന രണ്ടുമൂന്നെഴുത്തുകളിലെ താൽപര്യം എനിക്കു മനസ്സിലായില്ലല്ലൊ!

അമ്മിണി—താൽപര്യം മനസ്സിലാവാതെ തന്നെ ശരിയായ മറുപടികൾ അയച്ചുവല്ലൊ!

മാധവൻ—ശരിയായ മറുപടികൾ തന്നെയാണോ?

അമ്മിണി—അതേ; എന്റെ ആഗ്രഹപ്രകാരമൊക്കെ മറുപടികളും കിട്ടിയിരുന്നു.

മാധവൻ— ഇനിയും അങ്ങിനെ ആഗ്രഹപ്രകാരമൊക്കെ സ്സാധിക്കുമെന്നു തന്നെയാണോ അമ്മിണിയുടെ വിശ്വാസം?

അമ്മിണി—അതു്, സാധിപ്പിച്ചുതരുന്ന ആൾക്കു് ആലോചിപ്പാനുള്ളതല്ലേ? ഞാൻ ആഗ്രഹിയ്ക്കു മാത്രം ചെയ്യും; ഫലപ്രാപ്തിയ്ക്കു പററുന്ന പ്രവൃത്തികളുമെടുക്കും. ഫലം ദൈവായത്തമല്ലേ?

മാധവൻ—ദൈവത്തെപ്പൂർണ്ണമായി വിശ്വസിയ്ക്കുന്നുവോ?

അമ്മിണി—പൌരുഷം പൂർണ്ണമാണെങ്കിൽ ദൈവത്തെ വിശ്വസിയ്ക്കാം.

മാധവൻ—എന്നാൽ, ആ ദൈവം ഇന്നു് അമ്മിണിയ്ക്കു പ്രതികൂലമാണെന്നാണു തോന്നുന്നതു്: ഫലസിദ്ധിയിൽ സംശയിയ്ക്കേണ്ടിയിരിയ്ക്കുന്നു!

അമ്മിണി—എന്താ ചെയ്യുക!; അനുഭവിയ്ക്കു തന്നെ! അതൊക്കെപ്പോകട്ടെ: എനിയ്ക്കൊരപേക്ഷയുണ്ടു്; അതിന്റെ മറുപടിയെങ്കിലും അനുകൂലമായിരിയ്ക്കുമോ?

മാധവൻ—എനിയ്ക്കും ഒരഭ്യർത്ഥനയുണ്ടു്; അതുപ്രകാരം എനിയ്ക്കനുകൂലമായി അമ്മിണി അനുഷ്ഠിയ്ക്കുമോ?

അമ്മിണി—തീർച്ചയായും അനുഷ്ഠിയ്ക്കുമെന്നാണെനിയ്ക്കു തോന്നുന്നതു്. ആ വിഷയത്തിലും ദൈവം എനിയ്ക്കു പ്രതികൂലമാണെങ്കിൽ പിന്നെ ഞാനെന്തു ചെയ്യും!!

മാധവൻ—ഇതിൽ ദൈവത്തിന്റെ അപേക്ഷയില്ല! പറയാം; കേട്ടോളു — കാത്യായനിക്കുട്ടിയമ്മയും ചെറിയമ്മാമനുമായുള്ള ബന്ധം ഇന്നു് ഏതൊരു നിലയിൽ പരിണമിച്ചിരിയ്ക്കുന്നുവെന്നു്, അമ്മിണിയ്ക്കു്, തികച്ചും മനസ്സിലായിട്ടുണ്ടല്ലോ!

അമ്മിണി—ഉവ്വു്, അതിനു്?

മാധവൻ—ക്ഷമിയ്ക്കു; പറഞ്ഞു മുഴുവനാക്കട്ടെ. കോമത്തുകാരും ചാലിൽപറമ്പത്തുകാരുമായുള്ള ചാർച്ച ഇൗറ്റി

ധം അനാശാസ്യമായിപ്പരിണമിക്കുന്ന സ്ഥിതിക്ക്, ഞാനിവിടെ വരുന്നതു് നമുക്കു രണ്ടു കൂട്ടർക്കും നന്നായിരിക്കയില്ല!; എൻെറ അമ്മ, ഏകപുത്രനായ എന്നെ അതിന്നു് അല്പവും അനുകൂലിക്കയുമില്ല! എന്തു പറയുന്നു? ————. അതുകൊണ്ടു്, നമ്മുടെ സഹോദരസ്നേഹം ഒരുവിധത്തിലും കോട്ടം തട്ടാതെ എന്നെന്നും നിലനില്ക്കുമാറു്, നമ്മുടെ പരസ്പരാൻവൎത്തനം കേവലം ലേഖസംവ്യവഹാരത്തിൽ വിശ്രാന്തമാകേണമെന്നു ഞാൻ ഭേതിയെസ്സൌഹാർദപുരസ്സരം അറിയിച്ചുകൊള്ളുന്നു!

തൻെറ ഹൃദയാന്തർഭാഗത്തിൽ രൂഢമൂലമായിക്കിടക്കുന്ന ഏതോ ഒരു പ്രബലവികാരത്തെ തി--രേ മറച്ചുകൊണ്ടു മാധവൻ, അമ്മേയയും അതുപോലെയുള്ള മററു ചിലരേയും വിചാരിച്ചു മാത്രം, ഇത്രയും പറഞ്ഞുതീർത്തപ്പോഴേക്കു്, ആ തരുണീമണിയുടെ, മനോഹരവദനം വിളർത്തു; ചെഞ്ചുണ്ടു വരണ്ടു; കണ്ണുകളിൽ ചുടുനീർ നിറഞ്ഞു! ഒരഞ്ചാറു നിമിഷത്തേക്കു,

നാനാവികാരപരിവാരിതയാം കുമാരി
മൌനാതിലംഘനവിധിക്കു സമൎത്ഥയായി!

അനന്തരം അമ്മിണി വല്ലാത്ത തൊണ്ടയിടർച്ചയമർത്തിക്കൊണ്ടു പറഞ്ഞു:

ഇനി, എൻെറ അഭ്യൎത്ഥന കേവലം നിഷ്പ്രയോജനമാണു്! എങ്കിലും, പറയാതിരിക്കുന്നില്ല: അന്നു്,——— ഞാൻ ഛർദിച്ചു മോഹാലസ്യപ്പെട്ട ആ ദിവസം ——— എൻെറ ദേഹത്തിന്നും ജീവന്നും ഏതൊരു പുണ്യാത്മാവിനെയാണോ ഞാൻ അവലംബമായിക്കണ്ടതു്, അദ്ദേഹത്തെ——————————. അന്നു ഞാൻ മനസാ

ചെയ്യിട്ടുള്ള നിശ്ചയത്തെ പ്രാണൻ പോകിലും ലംഘിക്കുന്നതല്ല; തീച്ച തന്നെ! ഇജ്ജന്മത്തിൽ, എനിക്കു്, എൻെറ ജീവിതത്തിന്നു്, ഏകാവലംബമായ പുരുഷൻ മററാരുമല്ലെന്നു ഞാനിതാ, ഭവാനെസ്സാക്ഷിയാക്കി നിത്തിക്കൊണ്ടു തന്നെ പ്രതിജ്ഞ ചെയ്യുന്നു! സത്ത്യം!!

ഇനി മാധവനെന്താണു ചെയ്യുക! ആയാൾ കുറച്ചു നേരത്തെയ്ക്കു ചിന്തയാലന്ധനായിട്ടിരുന്നു!

മാധവൻ — അമ്മിണി, ഭവതിയുടെ ഈ നിശ്ചയത്തെസ്സഫലമാക്കാൻ എനിക്കു സാധിച്ചില്ലെങ്കിലോ?

അമ്മിണി — വേണ്ട; അതുകൊണ്ടു യാതൊരു ദോഷവും വരാനില്ലല്ലോ: ഞാൻ നിത്യകന്യകയായിരുന്നുകൊള്ളാം! അതിന്നും ദൈവം അനുകൂലമാകയില്ലെന്നോ!!

മാധവൻ പൂർവ്വാധികം ചിന്താപരതന്ത്രനായി! അഹോ! ആയാൾ അമ്മയ്ക്കോ അമ്മിണിയ്ക്കോ വിരോധമായി പ്രവൎത്തിയ്ക്കേണ്ടതു്! രണ്ടും വയ്യ; രണ്ടും പാടില്ല! മാധവൻ ഇങ്ങിനെ ഒരു ധർമസങ്കടത്തിൽപ്പെട്ടുവാനില്ല! എന്തിനു്: കുറേ നേരത്തെ ആലോചനയുടെ ഫലമായി മാധവനും, അമ്മിണിയുടെ വൈവശ്യത്തിൽ മനസ്സലിഞ്ഞു്, ഇങ്ങിനെ ഒരു പ്രതിജ്ഞ ചെയ്തു:

അമ്മിണി, ഭവതി ഒരുവിധത്തിലും ഖേദിയ്ക്കേണ്ട: അമ്മിണിയ്ക്കു ഒരു ഭത്താവുണ്ടാവുന്ന സമയം ഏതോ, ആ മിനിട്ടുവരെ ഈ മാധവനു് ഒരു ഭാര്യയില്ലെന്നു് ഏററവും ഉറപ്പോടെ വിശ്വസിച്ചുകൊള്ളുക! മനുഷ്യൻെറ മനോഗതിയ്ക്കു ഗോചരമല്ലാത്ത ഭാവിയെപ്പററി ഒരു മനു

ഷ്യൻ ഇതിൽക്കവിഞ്ഞു വല്ലതും പറയുന്നതു് വല്ലാത്ത ഒരവിവേകമാകുമല്ലൊ!

രണ്ടുപേരും പരസ്പരപ്രതിജ്ഞയാൽ കൃതാൎത്ഥരായി!

---

## പതിനഞ്ചാമദ്ധ്യായം.

---

തത്താദൃശക്ലേശസഹിഷ്ണുഭാവം
സത്വാധികന്മാൎക്കു നിസൎഗ്ഗസിദ്ധം!

---

1921. ആഗസ്റ്റ് മാസത്തിലെ മൂന്നാമത്തെ ആഴ്ചവട്ടം, മലബാർചരിത്രത്തിൽ പ്രധാനമായ ഒരദ്ധ്യായം ആരംഭിക്കുന്ന കാലമായിരുന്നു: ആ ദിവസങ്ങളിലാണു്, ഭാരതഭൂമിയുടെ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടിപ്പരിശ്രമിക്കുന്ന കോൺഗ്രസ്സിന്റേയും അതിനോടു സംബന്ധമായ കിലാഫത്തിന്റേയും പരിപാവനാശയങ്ങളിലും നടത്തിപ്പിലും, കേവലം ഉത്താനബുദ്ധികളായ പലൎക്കും അവിശ്വാസത്തെ അഖണ്ഡമായുളവാക്കിയ 'മലബാർമാപ്പിളലഹള' തുടങ്ങിയതു്. കഷ്ടതരമായ ഈ ലഹളയുടെ കാരണത്തെപ്പററി കൂലങ്കഷമായ ചൎച്ച ചെയ്തു് ഒരു തീൎപ്പു കല്പിക്കുന്നതു്, ഈ സന്ദൎഭത്തിന്റെ സ്വാരസ്യത്തിനോ സാരസ്യത്തിനോ അത്രമാത്രം ഉചിതമായോ ഉപയുക്തമായോ തോന്നുന്നില്ല. എന്നാൽ, ഒന്നുമാത്രം പറയേണ്ടിയിരിക്കുന്നു: ഈ ലഹളക്കാലത്തു്, സംഗതി കൂടാതെ സംഗീതവുമില്ലാതെ നഗ്നമായും നിരങ്കുശമായും നൃത്തം ചവിട്ടുവാനുള്ള സമ്പൂൎണ്ണസൌകൎയ്യം, പൈശാചികങ്ങളായ അനേകം രംഗപരിപാടികളിൽ വെച്ചു പ്രാധാന്യത്തെ അൎഹിക്കുന്ന നിൎദ്ദയമായ മൎദ്ദനനായ

ത്തിന്നു നിഷ്പ്രയാസം കരഗതമായെന്ന വസ്തുതത്വം ഒരു വിധത്തിലും മൂടി വെയ്ക്കേണ്ട ഒന്നല്ല തന്നെ!

തീവെട്ടിക്കൊള്ളകളും കൂട്ടക്കൊലകളും കൂടി ഹേതുഭൂതമായ ഈ ലഹളയുടെ ജ്വാല, പൊന്നാനിത്താലൂക്കിന്റെ കിഴക്കുതെക്കുചേരിയെ അത്യാഹിതാപാദകമാം വണ്ണം അങ്ങിനെ തീണ്ടുകയുണ്ടായില്ല. അതുകൊണ്ടു്, താമരശ്ശേരിക്കാൎക്കും മാങ്കാവുകാൎക്കും പലപ്പോഴം കേവലം ഭീതരാവുക മാത്രമേ വേണ്ടിവന്നുള്ളു; അല്ലാതെ, ഭയദ്രുതരായിശ്ശരണാന്തരത്തെത്തേടേണ്ടിവന്നില്ല! എങ്കിലും, അവരൊക്കെ മൂന്നുനാലു മാസം മുഴുവൻ, ആയുസ്സു കൂടിയും ഭാണ്ഡംകെട്ടി, എപ്പോഴെന്നാലപ്പോൾ ഓടുവാൻ തയ്യാറായിരിക്കുകയായിരുന്നു!

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചപ്രകാരം മാധവൻ താമരശ്ശേരിയിൽ വന്ന കാലത്തു്, ലഹള ഒന്നു് ശമിച്ചിക്കത്തിയടങ്ങിയിരുന്നു. എന്നാലും, നാട്ടുകാരുടെ ഭീതിയ്ക്കു യാതൊരു കുറവുമുണ്ടായിരുന്നില്ല! മാധവൻ എളയതിനേയും വന്നു കണ്ടു്, താനും അമ്മിണിയുമായി നടത്തിയ പ്രതിജ്ഞയെപ്പററിയും മററും വിസ്തരിച്ചു പറഞ്ഞു് പിരിഞ്ഞു പോകുമ്പോൾ, ലഹളയുടെ ആക്രമണം നിമിത്തം വല്ലപ്പോഴും ജംഘാബലത്തെത്തന്നെ പരീക്ഷിയ്ക്കേണ്ടതായിവന്നാൽ അമ്മിണി മുതലായവരെക്കൂടി നോക്കിക്കൊള്ളണം എന്നു് എളയതിനെപ്പറഞ്ഞേല്പിച്ചു. അധികം താമസിയാതെ തന്നെ ആയാൾ ബോമ്പയ്ക്കു മടങ്ങിപ്പോകയും ചെയ്തു.

തുലാമാസം കാലം. നമ്മുടെ കേശവനെളയതു്, സങ്കോചമോ അധൈൎയ്യമോ ഭയമോ കൂടാതെ സ്വപ്രവൃത്തികൾ മുടങ്ങാതെ നടത്തിവരുന്നു. അന്നു കരുണാകരപ്പണിയ്ക്കർ വീട്ടിലില്ല. എളയതു്, തോട്ടത്തിൽവീട്ടിലെ കള

പ്പുരയുടെ ഒററത്തുള്ള ഒരു ചെറുമുറിയിൽ,—താൻ കുറെ നാളായിട്ട് കോൺഗ്രസ്സാപ്പീസ്സായി ഉപയോഗിച്ചുവരുന്ന ആ മുറിയിൽ—എന്തോ എഴുതിക്കൊണ്ടിരിക്കുകയാണ്. അതിൻെറ മുൻഭാഗത്തു തന്നെയാണ് കുട്ടികൾ ഇരുന്നു ചക്രം തിരിക്കുന്നതും.

നേരം ഏതാണ്ടു പകൽ പതിനൊന്നു മണിയായിരിക്കുന്നു. അപ്പോൾ ഒരു പോലീസുകാരൻ പെട്ടെന്ന് ആ സ്ഥലത്തേക്കു കടന്നു വന്നു. അവനെക്കണ്ടപ്പോൾ, ചക്രം തിരിച്ചിരുന്ന കുട്ടികളിൽ ഒരുവനൊഴികെ മററുള്ളവരെല്ലാം, പരുന്തിനെക്കണ്ട കോഴിക്കുഞ്ഞുങ്ങളെപ്പോലെ, അങ്ങുമിങ്ങും ചിന്നിച്ചിതറി! ആ ഒരു ബാലൻ മാത്രം തൻെറ ജോലിക്കു മുടക്കമൊന്നും വരുത്തിയില്ല. പോലീസുകാരൻ മുറിയുടെ വാതില്ക്കൽ, എളയതിൻെറ പിന്നിൽ, ചെന്നു നിന്ന് ഒന്നു ചുമ (കുര)ച്ചു. എളയത് പിൻതിരിഞ്ഞു നോക്കിക്കൊണ്ട്,—"ഉം? എന്താണ്?"

പോലീസുകാരൻ — യജമാൻ വിളിക്കുന്ണ്ട്.

എളയത് — യജമാനൻ എന്നു വെച്ചാൽ,—?

പോലീസുകാരൻ — ഇൻസ്പെക്ടരെജമാൻ!

എളയത് — അദ്ദേഹമെവിടെ?

പോലീസുകാരൻ — നിരത്തിലുണ്ട്; അങ്ങോട്ടു ചെല്ലാൻ പറഞ്ഞു.

എളയത് — എനിക്കിവിടെ അല്പം പണിത്തിരക്കുണ്ടല്ലൊ; ഇപ്പോൾ അങ്ങോട്ടു വരുവാൻ തരമില്ലല്ലൊ! ഇങ്ങോട്ടു വരുവാൻ സൌകര്യമുണ്ടെങ്കിൽ സന്തോഷമാണെന്ന് ഇൻസ്പെക്ടരോടു പറയൂ.

പോലീസുകാരൻ, ഉത്തരമൊന്നും പറഞ്ഞില്ല; പോ

യതുമില്ല. "ഉം!; പൊയ്ക്കോളു!" എന്നു ഗൌരവത്തിൽ അദ്ദേഹം അവനെ യാത്രയാക്കി.

ഒരു മണിക്കൂർ കഴിഞ്ഞപ്പോഴയ്ക്കു്, പോലീസുകാരനാൽ അനുഗമിയ്ക്കപ്പെട്ടുകൊണ്ടു് ഇൻസ്പെക്ടർ എളയതിന്റെ സമീപത്തിലെയ്ക്കു തന്നെ വന്നു. ഇപ്പോൾ പരുന്തിനെയല്ല, 'രാജാളി'യെക്കൂടി കണ്ടതുകൊണ്ടു കുട്ടികൾ പൂർവ്വാധികം സംഭ്രമിച്ചുപോയി. ആദ്യവും നിശ്ചലനായിരുന്ന ആ ബാലൻ, പദ്മനാഭൻ, മാത്രം അപ്പോഴും മുന്നേപ്പോലെ തന്നെ ചക്രം തിരിച്ചുകൊണ്ടിരുന്നു. ഇൻസ്പെക്ടർ ആ ധീരബാലനോടു് — ആ 'കസാബിയാൻകാ'വിനോടു് —, "എന്തെടാ, നീ കാണിയ്ക്കുന്നതു്?" എന്നു്, ജുഗുപ്സയോടും ഗജനിമീലികയോടും കൂടിച്ചോദിച്ചപ്പോൾ, "ഇതാ, കാണാനില്ലേ? ഇതു തന്നെ!" എന്നു നിർഭയം ഉരുളയ്ക്കുപ്പേരിയൊപ്പം കൊടുത്തു പദ്മനാഭൻ "കർർർ........" എന്നു് ആ ചക്രം തിരിച്ചു. ഇൻസ്പെക്ടറക്കു ചക്രഭ്രമണാനുസാരേണ തല ചുററിയിരിയ്ക്കണം: അദ്ദേഹം പിന്നെ ആ ചക്രത്തേയോ ചക്രിയേയോ നോക്കുക പോലും ചെയ്തില്ല!; നേരെ, എളയതിരിയ്ക്കുന്ന മുറിയിലെയ്ക്കു തിരിച്ചു. അദ്ദേഹത്തിന്റെ ആഗമനത്തെ അറിഞ്ഞു്, സ്വാഗതം പറവാനും സൽക്കരിപ്പാനുമായി മുൻകൂട്ടിത്തന്നെ എഴുന്നേററു നിന്നിരുന്ന എളയതു് ഒരു മന്ദസ്മിതത്തോടെ പറഞ്ഞു:— "വന്ദനം! ഇതാ, ഇവിടെത്തന്നെ ഇരിയ്ക്കാം."

ഇൻസ്പെക്ടർ— ഞാൻ നിങ്ങളുടെ വന്ദനം സ്വീകരിച്ചു പ്രസാദിയ്ക്കാനല്ലാ വന്നിട്ടുള്ളതു്.

എളയതു് — അതു ഞാൻ ചോദിയ്ക്കയുണ്ടായില്ലല്ലൊ!

ഇൻസ്പെക്ററർ — നിങ്ങളുടെ വാക്കും പ്രവൃത്തിയുമൊക്കെ കുറെക്കടന്നു പോകുന്നു! ഇതെല്ലാം നിത്തിവെയ്ക്കുയാണു നല്ലതു്.

എളയത് — ഏതെല്ലാം?; എന്റെ വാക്കും പ്രവൃത്തിയുമോ?

ഇൻസ്പെക്ററർ — നിങ്ങൾ ഈ കിലാപത്തിലൊക്കെ ചെന്നു ചാടുന്നതെന്തിനാണു്?

എളയത് — (പുരികം ചുളിച്ചുകൊണ്ടു്.) എന്തിൽ ചെന്നു ചാടുന്നതു്?

ഇൻസ്പെക്ററർ — ഗവമ്മെൻറിന്നു നിങ്ങളുടെ പേരിൽ ആക്ക്ഷൻ എടുപ്പാനധികാരമുണ്ടെന്നറിയില്ലേ?

എളയത് — ഇതും ഇതിലപ്പുറവും എനിയ്ക്കറിയാം.

ഇൻസ്പെക്ററർ — നിങ്ങൾ നല്ല വഴിയ്ക്കു നടക്കാൻ വിചാരിയ്ക്കുന്നില്ലേ?

എളയത് — ഏതാണു നല്ല വഴി?

ഇൻസ്പെക്ററർ — നിങ്ങൾ കളിയ്ക്കുന്നതു തീയുകൊണ്ടാണെന്നറിയാമോ?

എളയത് — അതേ; തീകൊണ്ടു തന്നെയാണു്! അതൊരു ലങ്കാദഹനത്തിന്നുമാണു്.

ഇൻസ്പെക്ററർ എന്തധികപ്രസംഗം പറയുന്നു?

എളയത് — നിങ്ങളുടെ ഭാഷയിലുള്ള ഇത്തരം 'അധികപ്രസംഗം' തന്നെയാണു ഞാനെന്നും പറയുക; അതു തന്നെയാണു പ്രവത്തിയ്ക്കുയും ചെയ്യു.

"കടക്കു പുറത്തു്! വേണോ?" എന്നു കല്പിച്ചു ചോദിച്ച് ഇൻസ്പെക്ററർ കൈയോങ്ങി! എന്നാൽ, എളയതിന്റെ പ്രസന്നമായ ആ മുഖകമലത്തിൽ അപ്പോഴും പ്ര

സ്പഷ്ടമായിക്കാണുമാറായിരുന്ന അധൃഷ്യമായ അനുഭാവ വിശേഷം, ആ ദുഷ്ടനെ കൈക്രിയയ്ക്കു് അശക്തനാക്കി!!—

ലോകത്തിൻകപിചേഷ്ട കാണ്മതിനാവാം, ദൈവ
മേകുന്നതതിൻകൈയിൽച്ചിലപ്പോൾ സദ്രത്നത്തെ!

എളയതു് ആജ്ഞാനുരോധേന പുറത്തു കടന്നു്, 'ആരാന്യബാഹുപരിഘങ്ങൾ പിണച്ചുകെട്ടി', രണ്ടു വരിയായി നിരത്തി വെച്ചിട്ടുള്ള ചക്രങ്ങളുടെ മദ്ധ്യത്തിലായി ഉലാത്തിത്തുടങ്ങി. ഇൻസ്പെക്ടററർ, ആ കോൺഗ്രസ്സാപ്പീസ്സിൽനിന്നു ചില കടലാസ്സുകളും മററുമെടുത്തു വേറെ വെച്ചു്, ബാക്കിയെല്ലാം ചുട്ടുകളവാൻ 75-നു കല്പന നൽകി! ആ വാനരത്താൻ, അവിടെ ചുവരിന്മേൽ പതിച്ചിരുന്ന ചില നേതാക്കന്മാരുടെ പടങ്ങൾ കുടിപ്പറിച്ചെടുത്തു വലിച്ചു കീറിത്തീയിലെറിഞ്ഞു!!

പോലീസുകാരൻ റിക്കാർട്ടുകളും മററും അഗ്നിയിൽ ആഹുതി ചെയ്യുമ്പോഴാണു്, പദ്മനാഭൻ ചെന്നു വിവരം ധരിപ്പിച്ചു കല്യാണിയമ്മ ദ്രുതഗതിയിൽ അവിടെയ്ക്കു പ്രവേശിച്ചതു്.

കല്യാണിയമ്മ— എളയതേ, വീടു പരിശോധന ചെയ്യാനുള്ള വാറണ്ടു് അവർ കാണിച്ചുവോ?

എളയതു്— ഇല്ല!

കല്യാണിയമ്മ— പിന്നെയെന്തിനു സമ്മതിച്ചു?

എളയതു്— ആരാ സമ്മതിച്ചതു്!

കല്യാണിയമ്മ— ഇൻസ്പെക്ടറേ, വാറണ്ടെവിടെ?

ഇൻസ്പെക്ടറർ— നിങ്ങളുടെ മാനത്തിന്നു നിങ്ങൾ മിണ്ടാതിരിയ്ക്കുയാണു നല്ലതു്!

കല്യാണിയമ്മ, എളയതിൻെറ ഇംഗിതമറിഞ്ഞു്,

പിന്നെയൊന്നും പറയുവാൻ പോയില്ല. പോലീസുകാരൻെറ ഹോമമെല്ലാം കഴിഞ്ഞപ്പോൾ ഇൻസ്പെക്ടററർ, "പട്ടാളനിയമപ്രകാരം ഞാനിതാ, നിങ്ങളെ അറസ്റ്റ് ചെയ്തിരിക്കുന്നു." എന്നു്, എളയതിനെ നോക്കിപ്പറഞ്ഞു! അദ്ദേഹം ഭാവഭേദമൊന്നും കൂടാതെ ആ രാജാജ്ഞയെ— അല്ല; രാജകീയാജ്ഞയെ— ശിരസാ വഹിച്ചു!—

വികാരഹേതൌ സതി വിക്രിയന്തേ
യേഷാം ന ചേതാംസി, ത ഏവ ധീരാഃ!

തോട്ടത്തിൽവീട്ടിൽനിന്നു റോട്ടിലെയ്ക്കു കഷ്ടിച്ചു അര നാഴിക വഴിയുണ്ടു്. ഇൻസ്പെക്ടറാർ എളയതിനേയും കൊണ്ടു് അങ്ങോട്ടു നടന്നുതുടങ്ങി. കല്യാണിയമ്മയും അവരെ അനുഗമിച്ചു. അപ്പോഴയ്ക്കു കേട്ടുകേൾപ്പിച്ചു് ആളുകൾ പലരും വന്നുകൂടിത്തുടങ്ങി. എല്ലാവരോടും, ശാന്തമായിരിയ്ക്കേണമെന്നു്, സ്ഥിരചിത്തനും പ്രസന്നമുഖനുമായ കേശവനെളയതു് അനുനയപൂർവ്വകം അപേക്ഷിച്ചു.

എളയതു് കല്യാണിയമ്മയ്ക്കു്, അനന്തരകർത്തവ്യങ്ങളെസ്സംബന്ധിയ്ക്കുന്ന ചില സൂചനകൾ കൊടുത്തു. അവർ തമ്മിൽ അപ്പോഴുണ്ടായ ആ സംസ്കൃതസംഭാഷണം ഇൻസ്പെക്ടറക്കു ലേശവും ഇഷ്ടപ്പെട്ടില്ലെങ്കിലും നിരോധിപ്പാൻ കഴിഞ്ഞില്ല! അദ്ദേഹം എളയതിനെ ഒരു മോട്ടോർ വണ്ടിയിൽക്കയററി; അതു് അതിവേഗത്തിൽ ഓടിച്ചു പോകയും ചെയ്തു.

എളയതിനെ ഇങ്ങിനെ അറസ്റ്റ് ചെയ്യാനുള്ള കാരണം, പട്ടാളനിയമത്തിൻെറ ദുഃസ്വാതന്ത്ര്യഫലങ്ങളിൽ ഒന്നാണെന്നു മാത്രം പറഞ്ഞാൽ പോരാ; ഈ ഇൻസ്പെക്ടററർ, എളയതിൻെറ നിശിതമായ തൂലികാഗ്രത്തിന്നു പല

പ്പോഴും ലക്ഷ്യമായിട്ടുള്ള ഒരു ഉദ്യോഗസ്ഥനാണെന്നു കൂടി എടുത്തു പറയേണ്ടതായുണ്ട്.

കല്യാണിയമ്മ എളയതിന്റെ ഇല്ലത്തുകൂടേയാണു മടങ്ങിയതു്. അവിടെ അപ്പോൾ നടക്കുന്ന ബഹളം ചില്ലറയൊന്നുമല്ല; എളയതിന്റെ, മുത്തശ്ശി മോഹാലസ്യപ്പെട്ടു വീണു കിടക്കുന്നു! അമ്മ മാറത്തടിച്ചു നിലവിളിക്കുന്നുണ്ടു്; അച്ഛൻ തോട്ടത്തിൽവീട്ടിലേയ്ക്കു് ഓടിയിരിക്കുന്നു! ദേവിയുടെ ദയനീയസ്ഥിതി അവർണ്ണനീയവുമാണു്!! കല്യാണിയമ്മയെക്കണ്ടപ്പോൾ ആ സാധ്വീമണിക്കു കരച്ചിൽ, താനറിയാതെ പുറപ്പെട്ടുപോയി!—

സ്വജനസ്യ ഹി ദുഃഖമഗ്രതോ
വിവൃതദ്വാരമിവോപജായതേ!

"ഛീ! കരയൊല്ല! ——— അരുതു്; ഞാനല്ലേ പറയുന്നതു്!" എന്നു കല്യാണിയമ്മ, വിങ്ങി വിങ്ങിക്കരയുന്ന ദേവിയെ ആജ്ഞാസ്വരത്തിൽ അനുശാസിച്ചപ്പോൾ അവൾ അതിനൊതുങ്ങി. മററുള്ളവരേയും കല്യാണിയമ്മ യഥൌചിതി കഥഞ്ചിൽ സാന്ത്വനപ്പെടുത്തി. "അപകടമൊന്നും വരികയില്ല"ന്നു് ഏററുപറഞ്ഞു് അച്ഛനേയും വിശിഷ്യ ആശ്വസിപ്പിച്ചു.

കല്യാണിയമ്മ ഉടനേ ചെയ്ത മറെറാരു പ്രവൃത്തി, കുട്ടൻനമ്പ്യാർക്കു് ഒരു കമ്പിയടിപ്പിക്കുകയായിരുന്നു—"Start immedietely Elayad arrested." (= വേഗം പുറപ്പെടുക. എളയതിനെ അറസ്റ്റു് ചെയ്തിരിക്കുന്നു.) എന്നായിരുന്നു കമ്പി. അന്നു തന്നെ നാലു മണിക്കു മുമ്പായി, ഈ കമ്പി കുട്ടൻനമ്പ്യാരുടെ കൈയിൽ എത്തിച്ചേരുകയും ചെയ്തു.

എളയതിൻെറ കെയിസ്സ് വിചാരണ കഴിഞ്ഞു വിധി പറയുവാൻ ഏതാനും ദിവസത്തെ താമസം നേരിട്ടു. അറസ്റ്റ് ചെയ്യതിൻെറ പിറേറ ദിവസം തന്നെ, കരുണാകരപ്പണിയ്ക്കരും കുട്ടൻനമ്പ്യാരും കൂടിച്ചെന്ന് അദ്ദേഹത്തെ ജാമ്യത്തിന്മേൽ വിടുവിച്ചു കൊണ്ടുവരുവാൻ പെട്ട പാടൊക്കെ എടുത്തുവെങ്കിലും ഫലലേശം പോലുമുണ്ടായില്ല! എളയതിൻെറ പേരിൽ ആദ്യം ചാർജ്ജ് ചെയ്യിരുന്ന കുററം, രാജാവിൻെറ നേരെ സ്വയം യുദ്ധത്തിനൊരുങ്ങുകയും മററുള്ളവരെ അതിലെയ്ക്കു് വഞ്ചിയ്ക്കുകയും ചെയ്യുന്നു എന്നായിരുന്നു. എന്നാൽ ഇൻസ്പെക്ററർ കോൺഗ്രസ്സാപ്പീസ്സിൽനിന്നു കണ്ടെടുത്തിരുന്ന രേഖകളിൽ ചിലതു തന്നെ, ആദ്യം ആരോപിച്ചിരുന്ന കുററത്തിനുള്ള തെളിവുകളെശ്ശിഥിലീകരിയ്ക്കയും, കുററത്തെത്തന്നെ, കേവലം ഗവൎമ്മെൻറിൻെറ പേരിൽ അവിശ്വാസവും ജുഗുപ്സയുമുണ്ടാക്കുക എന്ന രൂപാന്തരത്തിലെയ്ക്കു നയിയ്ക്കുകയും ചെയ്യു. ഈ കുററത്തിന്നു മൂന്നു മാസത്തെ വെറും തടവും എളയതിന്നു ശിക്ഷയായി വിധിച്ചു.

കല്യാണിയമ്മയ്ക്കു് ഒരു കത്തെഴുതുവാനുള്ള അനുമതി മാത്രം നമ്മുടെ എളയതിന്നു ലഭിച്ചു; അദ്ദേഹം ഇങ്ങിനെ ഒരു കത്തെഴുതി:

ഹേ മഹതി,

നാം തമ്മിൽ പിരിയുമ്പോൾ ഞാൻ സൂചിപ്പിച്ചുതന്നിട്ടുള്ള ഗൌരവമേറിയ വിഷയങ്ങൾ ഓൎമ്മയിലിരിയ്ക്കുന്നുണ്ടല്ലൊ. എനിയ്ക്കു് ഇന്നു നമ്മുടെ കരുണാമയറിയ ബ്രിട്ടിഷ് ഗവൎമ്മെൻറിൽനിന്നു ലഭിച്ച അനുഗ്രഹം, ഞാൻ

പ്രതീക്ഷിച്ചിരുന്നതിൽനിന്നു് എത്രയോ ചെറുതാണു്! എങ്കിലും, ഇതുകൊണ്ടും, പശ്ചാത്താപവും അഭൂതപൂർവ്വവുമായ ഒരു പരിപാകം എനിക്കു തീർച്ചയായും സിദ്ധിക്കുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ഈ നാലഞ്ചു മാസംകൊണ്ടു്, നമ്മുടെ മാതൃഭൂമിക്കുവേണ്ടി എന്റെ മനോവാക്കായങ്ങളാൽ എന്തൊന്നു ചെയ്വാൻ കഴിഞ്ഞിട്ടുണ്ടോ, അതിൽ പതിന്മടങ്ങായി എനിക്കു് ഇനിമേൽ പ്രവർത്തിപ്പാൻ സാധിക്കുമെന്നത്രെ എന്റെ പ്രത്യാശ. ഈദൃശമായ ഒരു പരിണാമം എന്റെ ആത്മാവിന്നു് ഈ ദശാപരിണതിയിൽനിന്നു നിസ്സംശയം കരഗതമാകുന്നതാണു്:

മാരിനീർത്തുള്ളിക്കു ചിപ്പിയുദരംപൂകാതെ
മാൺപെഴും മുത്തായ് തിരുവാനും,
മാന്യരത്നാഢ്യമാം മന്നവൻ തൻതിരു-
മാറിലണവാനുമാവതാണോ!

അതുകൊണ്ടു്, അസ്മാദൃശന്മാൎക്കു് ഈദൃശമായ അനുഭവമത്രയും അത്യാവശ്യകം തന്നെ!

കാരാഗൃഹത്തിൽ എനിക്കനുഭവിക്കേണ്ടിവരുന്നതൊന്നും ദുഃഖാവഹമാണെന്നോ മറ്റോ നിഷ്ഫലമായി വിചാരിച്ചു വിചാരിച്ചു്, നിങ്ങളാരും— ഭക്തിക്കു ഇല്ലായിരിക്കാം;— പരിതപിക്കരുതെന്നു ഞാൻ വീണ്ടും വീണ്ടും അഭ്യർത്ഥിച്ചുകൊള്ളുന്നു.

ദുഃഖസുഖങ്ങളും വിൺനരകങ്ങളു-
മൊക്കെ മനസ്സിന്റെ സൃഷ്ടിയല്ലോ!

എന്നും,

പാരിങ്കൽ ദുഃഖസൌഖ്യാദികളവരവർതൻ
തോന്നലാൽ മാത്രമത്രെ!

എന്നുമുള്ള വരികളിലെ ആന്തരാത്ഥത്തെ ആരാഞ്ഞു നോക്കുമ്പോഴം,

................സുഖാസുഖശബ്ദങ്ങൾ
കൊന്നു തന്നെയാണത്ഥം പ്രപഞ്ചത്തിൽ!

എന്നു മൂന്നാമതൊരു ജ്ഞാനഖണ്ഡം നമുക്കു താനേ പ്രത്യക്ഷമാവുന്നു.

ഇനി, പ്രപഞ്ചത്തിൽ ക്ലേശം എന്ന ഒന്നുണ്ടെന്നു ചില ഘട്ടങ്ങളിൽ സമ്മതിച്ചേ തീരൂ. ഒരു പക്ഷേ, ഈ അവസ്ഥാന്തരത്തിൽ എന്റെ അനുഭവങ്ങളും ക്ലേശവാച്യങ്ങൾ തന്നെയായിപ്പരിണമിച്ചേയ്ക്കാം. ആകട്ടെ; അതും ഒരനുഗ്രഹമല്ലേ? എന്തുകൊണ്ടെന്നാൽ——

മനുഷ്യസൃഷ്ടി നാനാവിധഭോഗങ്ങളെ ഉദ്ദേശിച്ചല്ല; അതു സഹജീവികളുടെ ക്ലേശങ്ങളിൽ പങ്കുകൊള്ളുവാനുളളതാകുന്നു. "പരോപകാരാത്ഥമിദം *ശരീരം.*" എന്നതിന്റെ ആന്തരാത്ഥം അതല്ലേ? നാം മററുള്ളവക്കുവേണ്ടിമാത്രമാണു ജീവിക്കേണ്ടതു്; മററുള്ളവക്കുവേണ്ടിത്തന്നെ ഒരാം മരിക്കുകയും വേണം! നമ്മുടെ ജീവിതയാത്രയിൽ അധികവും ക്ലേശങ്ങളുമായിത്തന്നെ നമുക്കു് ഏററുമുട്ടേണ്ടിവന്നേയ്ക്കാം; അവയെയെല്ലാം നാം സന്തോഷത്തോടെ സഹിയ്ക്കു തന്നെ വേണം. ഇങ്ങിനെ നാം നമ്മുടെ ചുററുമുള്ളവരുടെ ജീവിതക്ലേശങ്ങളിൽ പങ്കുകൊണ്ടു് അവയെ ലഘൂകരിയ്ക്കുമ്പോഴം നമുക്കു് ഒരുമാതിരി കൃതാത്ഥതയുളവാകുന്നു! അതത്രേ സുഖം!

വൃഷ്ടസന്തോഷദം, പേർത്തും കഷ്ടപ്പെട്ടുളവാം സുഖം!,
ക്ലേശഃ ഫലേന ഹി പുനർനവതാം വിധത്തേ!

എന്നിത്യാദിസുഭാഷിതങ്ങളുടെ സാരവും ഇതു തന്നെയാണു്!

എന്നു മാത്രമല്ല; "ക്ലേശങ്ങളെ മടി കേററി ലാളിയ്ക്കാ" തെ, നാശങ്ങളെപ്പടി കടത്തിവിടുവാൻ സാധിയ്ക്കയില്ല! ——

ഇരുളിൽച്ചവുട്ടാതെ ബാലാർകൻ തന്നിത്തങ്കം
ചൊരിയുന്നോടത്തെത്തിച്ചേരുവാനെളുതാമോ!

ഏവഞ്ച: ക്ലേശം തന്നെയാണു സുഖമായി മാറുന്നതു്; കരിക്കട്ട തന്നെയാണു വൈരമായിപ്പരിണമിയ്ക്കുന്നതു്! ഹാ!! ——

.........................................................................

.........................................................................

ഇതു് ഒരവതാരിക മാത്രമേ ആയുള്ളു. ഇതിനുമേൽ ഒരക്ഷരം പോലും എഴുതുവാൻ എളയതിന്നു് അധികൃതന്മാർ അവസരം നൽകിയില്ല!

ഒടുവിൽ എളയതു് കുട്ടൻനമ്പ്യാരോടു് ഇങ്ങിനെ പറഞ്ഞു: — "എൻെറ എല്ലാ വൎത്തമാനവും, വിശിഷ്യ— ഇതെല്ലാം കേട്ടു് ഇങ്ങോട്ടു പുറപ്പെടരുതെന്നും മാധവന്നു് ഇന്നു തന്നെ എഴുതണം. താങ്കളും ശ്രദ്ധയോടെ വൎത്തിയ്ക്കണം."

കോയമ്പത്തൂരിലെയ്ക്കു് —അതേ; അങ്ങോട്ടു തന്നെ; കണ്ടുകല്ലേ. — — വണ്ടികറരുന്ന ആ സ്വരാജ്യദേസ്സവിയ്ക്കു്, അശ്രുത്രഷിതലോചനന്മാരായ നമ്പ്യാരും പണിയ്ക്കരും മനസാ നമനേനു!

ഏളയതിന്റെ കാരാഗൃഹവാസത്തെപ്പററി ഒന്നും വൎണ്ണിക്കേണ്ടതായിത്തോന്നുന്നില്ല. ഇത്തരം തടവുകാൎക്കു സാധാരണമായി ലഭിച്ചിരുന്ന 'സൽക്കാരങ്ങൾ' ഏറെക്കുറെ അദ്ദേഹത്തിന്നും കിട്ടിവന്നു! എന്നാൽ, സംയതമനസ്കനായ ആ ധീരയുവാവു് അവയെയെല്ലാം ഭാവിശുഭങ്ങളുടെ പ്രവേശമാൎഗ്ഗങ്ങളായിക്കരുതി! അദ്ദേഹത്തിന്നു ജെയിലിൽ ഉണ്ടായിരുന്ന പ്രവൃത്തിയും വിനോദവും, ഹിന്ദിസാഹിത്യപാരായണവും ചരിത്രപുസ്തകവിലേഖനവുമായിരുന്നു.

മാങ്കാവുനാട്ടുകാർ, ഏളയതിന്നു വന്നുചേൎന്ന ഈ വ്യാപത്തിനെ അനുശോചിച്ചതിലും അധികമായി, അദ്ദേഹത്തിന്റെ വാക്കു കേട്ടു കോൺഗ്രസ്സിൽ അംഗങ്ങളാവുക മുതലായ താന്താങ്ങളുടെ അവിമൃശ്യകാരിതയെ ഓൎത്തു ഭീതിപൂൎവം പശ്ചാത്തപിച്ചു! ചിലർ, ഏളയതിന്റെ ഉപദേശപ്രകാരം തോട്ടങ്ങളിൽ അങ്ങുമിങ്ങും നട്ടു പിടിപ്പിച്ചിരുന്ന പരുത്തിച്ചെടികൾ പറിച്ചു കളക പോലും ചെയ്തു! —— "ഭീരുക്കൾ അനേകം പ്രാവശ്യം മരിക്കുന്നു!!"

ഏളയതു് ജെയിലിൽനിന്നു വിട്ടു വന്നാൽ പിന്നെയുള്ള അദ്ദേഹത്തിന്റെ സ്ഥിതിയെന്തായിരിക്കും?——കൎമ്മലോപം വന്നുപോയ അദ്ദേഹത്തെ ജാതിഭ്രഷ്ടനാക്കി നിൎത്തും! അഹോ, ജാതി!——

ജാതി!—ഹാ! നരകത്തിൽനിന്നു പൊങ്ങിയ ശബ്ദം—
പാർ തിന്നുംപിശാചിന്റെയേട്ടിലെ രണ്ടക്ഷരം!!

എന്നാൽ, ജാതിഭ്രഷ്ടനെ ഉദ്ദേശിച്ചു് വേദോക്തവിധിപ്രകാരം ചെയ്തുവരുന്ന 'ഉദകവിച്ഛേദം' നമ്മുടെ ഏളയതിനെസ്സംബന്ധിക്കുന്നില്ല. കാരണം, രാജശിക്ഷയനുഭവിച്ചവൎക്കു് ഉദകവിച്ഛേദം വിഹിതമല്ല. എന്തെങ്കിലും ഉചിതം

യ പ്രായശ്ചിത്തം ചെയ്തു സമുദായത്തോടു സംയോജിപ്പിക്കുന്നതെങ്കിൽ അതും പാടില്ല! പിന്നത്തെ ഗതി ത്രിശങ്കുസ്വർഗ്ഗം തന്നെ!

എളയതിന്റെ ഭാവി ഇതാണ് എന്നു്, രണ്ടു മാസം കഴിഞ്ഞപ്പോഴേ കല്യാണിയമ്മയ്ക്കു് അറിവാനിട വന്നുള്ളു. അങ്ങിനെയൊരിക്കലും എളയതിനെക്കൈവെടിയരുതു് എന്നു് ആ മഹതി യുക്തിപ്രമാണങ്ങളോടുകൂടി അഭിപ്രായപ്പെട്ടുവെങ്കിലും, എളയതിന്റെ ഇല്ലത്തുള്ളവർ ആ അഭിപ്രായത്തെ നിശ്ശേഷം നിരാകരിക്കയാണുണ്ടായതു്! പണിക്കരെക്കൊണ്ടും കല്യാണിയമ്മ പലപ്പോഴും പലതും പറയിച്ചു നോക്കി. എളയതിന്റെ അച്ഛൻ പണിക്കരെപ്പോലും ഈ വിഷയത്തിൽ കൂട്ടാക്കിയില്ല!; പണിക്കരുടെ പ്രസംഗങ്ങളും കരിമ്പനയിലെയ്ത കൂമ്പുകളായി!

കല്യാണിയമ്മയിൽനിന്നു ദേവിയും ഈ കഠോരവാർത്ത കേട്ടറിഞ്ഞു! ആ മഹതിയുടെ ഉപദേശങ്ങളെക്കൊണ്ടും സാന്ത്വനങ്ങളെക്കൊണ്ടും മററും ദേവിക്കു് ഇതുവരെ ഒരാശാബന്ധം ഉണ്ടായിരുന്നു. ഇനിമേൽ അതിന്നും വകയില്ലാതായി! കല്യാണിയമ്മയുടെ പിടിവള്ളിയും പൊട്ടിപ്പോയി! ആകപ്പാടെ ആ മഹതികൂടി എന്തു വേണ്ടുവെന്നറിയാതെ പരുങ്ങി!

"ഞങ്ങളൊക്കെ എത്രയെത്ര പറഞ്ഞിട്ടും അവന്റെ അതൊന്നും ചെകിട്ടിൽക്കയറിയില്ലല്ലോ!" എന്ന വിചാരത്താൽ, എളയതിന്റെ മാതാപിതാക്കളുടെ അന്തസ്താപം ചിലയവസരങ്ങളിൽ കോപദ്യോതകങ്ങളായ അക്ഷരങ്ങളുടെ രൂപത്തിൽ പുറത്തേക്കു വന്നിരുന്നതു്, ദേവിയെസ്സം

ബന്ധിച്ചേടത്തോളം അവൎക്ക്, ക്ഷതത്തിൽ ക്ഷാരമായി; കൂനിന്മേൽ കുരുവുമായി! ആ സാധു എന്തു ചെയ്യും!!

മാസം മൂന്നും കഴിഞ്ഞു. എളയതിനെ ജെയിലിൽ നിന്നു വിട്ടു. പണിക്കരും നമ്പ്യാരും അന്നു ദിവസം കോയമ്പത്തൂരിൽ പോയി, കാരാഗൃഹമുക്തനായ ആ ദേശഭക്തനെ സ്നേഹപൂൎവ്വം സ്വീകരിച്ച് വൎത്തമാനങ്ങളെല്ലാം ഗ്രഹിപ്പിച്ചു; അദ്ദേഹം ഇപ്രകാരം മന്ത്രിച്ചു:

അങ്ങിനെയോ? ——— ശരി! ഈ ദൈവകല്പിതവും എനിക്കൊരനുഗ്രഹമാകും! സമുദായത്തിന്നു ഞാൻ ഭ്രഷ്ടനാണെങ്കിൽ, നാട്ടിന്നു ഞാനിന്നും ഇഷ്ടൻ തന്നെ! പതിപ്രണയത്തെപ്പരിത്യജിപ്പാൻ ഈയുള്ളവൻ നിൎബ്ബന്ധനാവുകയാണു ചെയ്യുന്നതെങ്കിൽ, സ്വരാജ്യസ്നേഹത്താൽ നിതരാം ബദ്ധനാവുകയാണു ചെയ്യുന്നത്!!

ആ ധീരന്റെ, കണ്ണുകളിൽ കുടുനീരുറന്നു; തൊണ്ട വല്ലാതെയിടറി; ശരീരമൊട്ടാകെ വിയൎത്തു!

എളയത് പിന്നെ തൃശ്ശൂർ കോൺഗ്രസ്സാപ്പീസ്സിലാണു ചെന്നുകൂടിയതു്. അവിടെ, മാപ്പിളലഹളയെപ്പേടിച്ചോടിവന്നവൎക്കുള്ള സഹായാധാനവും (Relief work) അദ്ദേഹത്തിന്റെ പ്രവൃത്തികളിൽ മുഖ്യമായ ഒന്നാണു്.

---

## പതിനാറാമദ്ധ്യായം.

നിലക്കുയൎച്ചയേറിടുംതോറുമായതിനൊപ്പമായ്
ആശകൾക്കും വിശാലതയുമവശ്യമുളവായിടും!

---

ശ്രീയുത് കേശവനെളയത് ജെയിലിലായിരുന്ന കാലത്തു് മററു ചില സംഭവങ്ങൾ നടക്കുകയുണ്ടായി. അവ,

നമ്മുടെ കുട്ടൻനമ്പ്യാരെസ്സംബന്ധിക്കുന്നവയും പ്രകൃതോപയോഗികളുമാകയാൽ, ഈ ഒരദ്ധ്യായംകൊണ്ട് അവയെ സംഗ്രഹിച്ചു മാത്രം പ്രതിപാദിക്കാം:

മാധവിയുടെ മാതാപിതാക്കളായ കുഞ്ചിയും ഗോപാലമേനവനും ഇപ്പോഠം ഒരു മൂന്നുനാലു മാസമായിട്ട്, കുട്ടൻനമ്പ്യാരുടെ സാഹായ്യത്താൽ ഒരുവിധം മാന്യമായ നിലയിലും സുഖവൃത്തിയിലും ജിവിതം നയിച്ചുവരുന്നുണ്ട്. അവക്ക് ഇങ്ങിനെ ഒരു നല്ല കാലം ഒരു പന്തിരാണ്ടിന്നു മുമ്പ് അനുഭൂതമായിരുന്നുവെന്നു കല്പിച്ചു സമ്മതിക്കാം; അതിന്നിപ്പുറത്തില്ല, തീച്ച്ച തന്നെ! യാതൊരു ബുദ്ധിമുട്ടം കൂടാതെ ദിവസവൃത്തി കഴിച്ചുകൂട്ടുവാനുള്ള സൌകയ്യം ഭാഗധേയപാരമ്യത്താൽ കരസ്ഥമായപ്പോഠ ആ രണ്ടുപേരും, ഒട്ടധികം കാലം അനുഭവിച്ച കഷ്ടസ്ഥിതിയെ വിസ്മരിപ്പാനും ചില ആകാശക്കോട്ടകഠ കെട്ടുവാനും മുതിന്നു!——

അവരുടെ വീട്ടിന്മേലും പറമ്പിന്മേലും ചില കടങ്ങളെല്ലാമുണ്ടെന്നു മുമ്പു തന്നെ പറഞ്ഞിട്ടുണ്ടല്ലോ. ആ കടക്കാരെക്കൊണ്ട് ഇപ്പോഠ യാതൊരു ശല്യവുമില്ലെങ്കിലും, കടമെല്ലാം തീത്തു വീടും പറമ്പും ശുദ്ധമാക്കി എടുക്കേണമെന്ന മോഹം ഇക്കാലത്തു കുഞ്ചിയിലും ഗോപാലമേനവനിലും വേരുന്നിപ്പടന്നു. ഇതു്, സവ്വസാധാരണവും ആശാസ്യതരവുമാണല്ലോ. ഈ ഋണശോധനത്തിന്നുള്ള ഉപായവും അവർ കുട്ടൻനമ്പ്യാരിൽനിന്നു തന്നെ ആകാംക്ഷിച്ചു!

കുട്ടൻനമ്പ്യാരുടെ കൈയിൽ കുറച്ചു സ്വകായ്യസ്വത്തുണ്ട്: നമ്പ്യാരുടെ അച്ഛൻ കുഞ്ഞുകുട്ടിയമ്മക്കു കുറച്ചു സ്വത്തൊക്കെക്കൊടുത്തിട്ടുണ്ട്; ഏതാണ്ട് ഒരു മുപ്പതിനായിരം ഉറുപ്പികക്കുള്ളതുണ്ടാകും. ഈ സ്വത്തിൻെറ മൂന്നി

ലൊരു ഭാഗം, മാധവനെ ഉദ്ദേശിച്ചു തന്റെ പേരിൽ നിൎത്തി, ബാക്കിയുള്ളതിനെസ്സമമായിബ്ഭാഗിച്ചു ദേവകിയമ്മയ്ക്കും കുട്ടൻനമ്പ്യാൎക്കും കുഞ്ഞുകുട്ടിയമ്മ കൊടുത്തിരിക്കുന്നു. ഇങ്ങിനെയാണു കുട്ടൻനമ്പ്യാൎക്കു സ്വകാൎയ്യസ്വത്തുണ്ടായതു്; അല്ലാതെ, സമൃദ്ധമായ ഒരു കുടുംബത്തിലെ അംഗമായതുകൊണ്ടല്ല!

ഗോപാലമേനവന്റെ 'ശങ്കിടി'യോടുകൂടി കുഞ്ചിയുടെ ചൊല്ലിയാട്ടം,—കടം വീട്ടേണമെന്ന അഭ്യൎത്ഥന, അല്ലെങ്കിൽ ആവലാതി—കുട്ടൻനമ്പ്യാരുടെ അടുക്കെ പലതവണയും കഴിഞ്ഞു. നമ്പ്യാർ ശരിയായ സമാധാനം തന്നെ പറയാതെ കഴിച്ചുകൂട്ടി. ആവലാതികൊണ്ടു് ഇരിക്കപ്പൊറുതി മുട്ടിയപ്പോൾ നമ്പ്യാർ ഒരുവിധത്തിൽ അനുസരണഭാവം പ്രദൎശിപ്പിച്ചു. എന്നാൽ കടമെല്ലാം തീൎത്തു ശുദ്ധമാക്കി എടുക്കുന്ന വീടും പറമ്പും മാധവിയുടെ പേരിൽ ആക്കേണമെന്നു നമ്പ്യാർ ഒരു മുൻകാൎയ്യ കണ്ടു. ഈ അഭിപ്രായം കുഞ്ചിക്കു് ഇഷ്ടപ്പെട്ടില്ലെന്നു മാത്രമല്ല, അതിനെ മറെറാരു വിധത്തിൽ വ്യാഖ്യാനിക്കുകൂടി ആ സ്ത്രീ ചെയ്തു. പിന്നെയും കുഞ്ചി ആവലാതിക്കു് അയവു വരുത്തിയില്ല; നമ്പ്യാർ തന്റെ ദൃഢനിശ്ചയത്തെ അണുമാത്രമെങ്കിലും മാററിയതുമില്ല: ജാമാതാവിന്നു് ആദരങ്ങളും സൽക്കാരങ്ങളും ചുരുങ്ങിത്തുടങ്ങി; പരോക്ഷമായാണെങ്കിലും കേൾക്കാവുന്ന മട്ടിൽ ശ്വശ്രുവിൽനിന്നു നിന്ദാവചനങ്ങൾ നിൎഗ്ഗമിച്ചുതുടങ്ങി; ക്രമേണ, പ്രത്യക്ഷമായിത്തന്നെ നികാരങ്ങളും നിൎഭർത്സനങ്ങളും കുഞ്ചി കൂസലെന്നിയെ പ്രയോഗിച്ചുംതുടങ്ങി!

നമ്പ്യാരുടേയും മാധവിയുടേയും വിവാഹം കേവലം ഗാന്ധൎവ്വമട്ടിലല്ല നടത്തപ്പെട്ടിട്ടുള്ളു; നാട്ടുകാരും, വീട്ടുകാരും

(വരന്റെ) അതു ശരിവെച്ചിട്ടില്ല. എന്നല്ല; നായർറെഗുലേഷൻപ്രകാരം അതു റെജിസ്റ്റർ ചെയ്യിട്ടുമില്ല. എങ്കിലും, ദമ്പതിമാരുടെ പ്രണയമസൃണമായ പാരസ്പരികമഃനാവ്യാപാരവും എതാണ്ടു രണ്ടു മാസത്തെ വളച്ച്യെത്തിയ മാധവിയുടെ ഗർഭവും വിവാഹത്തെ റെജിസ്റ്റർ ചെയ്യിരിക്കുന്നു!

നമ്പ്യാർക്കു മാധവിയിലുള്ള പ്രണയം, കേവലം അവളുടെ നിസർഗ്ഗചാരുതയെ ആശ്രയിച്ചുള്ള ഒന്നാണെങ്കിലും, അതു് അതിന്റെ പരമകാഷ്ഠയിൽ എത്തിയിരിക്കുന്നു എന്നു തന്നെ വേണം പറവാൻ. മാധവിക്കു നമ്പ്യാരിലുള്ള പ്രണയമാകട്ടെ,—വെറും പ്രണയമല്ല;—, കറ കലരാത്ത ഭർത്തൃസ്നേഹം തന്നെയാണു്! അതു തന്നെയാണു മാധവിയുടെ മഹനീയമായ സദ്ഗുണവും! അവളെ ഇങ്ങിനെ വർണ്ണിച്ചുകാട്ടാവുന്നതാണു്:

കേവലം വായിച്ചിട്ടില്ലനുരാഗാഖ്യാനങ്ങൾ;
ഭാവഹാവാദികളഭ്യസിച്ചിട്ടില്ലവൾ;
അക്ഷരപരിജ്ഞാനം തന്നെയില്ലവൾക്കെ;-ന്നാ-
ല,സ്സലായറിയാമേ പതിയെ സ്നേഹിക്കുവാൻ!

ഇങ്ങിനെയുള്ള ഈ ദമ്പതിമാരുടെ അഭേദ്യമായ ബന്ധത്തെ കുഞ്ചി ഖണ്ഡിപ്പാൻ തന്നെ കാപ്പു കെട്ടിയിറങ്ങി. ഇനി മേലിൽ നമ്പ്യാർ ഇവിടെ വന്നുപോകരുതെന്നു് അവൾ ആജ്ഞാപിച്ചുകളഞ്ഞു! അഹോ! 'പെണ്ണൊരുമ്പെട്ടാൽ ബ്രഹ്മനും തടുത്തുകൂടാ!' തനിക്കനുകൂലമായി ആരുമുണ്ടാകയില്ലെന്ന വിചാരത്താൽ നമ്പ്യാരും, ആ ആജ്ഞയോടെതിർക്കാൻ പോയില്ല; തിരേ പ്രശാന്തനായുംകൊണ്ടിരുന്നു!

മാധവിയെ തന്റെ ആധിപത്യത്തിലെയ്ക്കാനയിപ്പാനും

നമ്പ്യാൎക്ക് കരളുറപ്പുണ്ടായില്ല: ഒന്നാമത്, തൻെറ വീട്ടിലു ള്ള മിക്കവരും, ഈ മാധവിയെപ്പരിഗ്രഹിച്ചതിൽ തനിക്കു പ്രതികൂലം. രണ്ടാമത്, തനിക്കൊരു ഉപദേഷ്ടാവും അവ ലംബവുമായുള്ള എളയത് ജെയിലിലാണ്. മൂന്നാമത്, വിവാഹം നിയമപ്രകാരം റെജിസ്റ്റർ ചെയ്യപ്പെടാത്തതുമ ത്രെ. വിവാഹം ഈ നിലയിലിരിക്കേ, ഒരുവളെ പതീത്വേ ന സ്വാധീനത്വത്തിൽ നിൎത്തുവാനുള്ള ന്യായവും ഇല്ലോം പു രുഷന്മല്ലൊ. വധു ഇന്നും ഒരു 'മൈനർ'ആകയാൽ, ദമ്പ തിമാൎക്ക് സ്വയമേ വിവാഹം റെജിസ്റ്റർ ചെയ്യിക്കുകയും സാധ്യമല്ല. മാധവിയെക്കൊണ്ടാതിരിക്കുക എന്നതോ, ന മ്പ്യാൎക്ക് വിചാരിക്കുവാൻ കൂടി വയ്യ താനും! എന്നാലും, അവളെ മാതൃഗൃഹത്തിൽ വിട്ടേച്ചു പോരുവാനേ അദ്ദേഹം ശക്തനായുള്ളു! പക്ഷേ, ഭാൎയ്യക്കു താനുണ്ടാക്കിക്കൊടുത്തി രുന്ന ചില പണ്ടങ്ങളും, ശ്വശ്രൂ വിററു തിന്നെങ്കിലോ എ ന്നു ശങ്കിച്ച്, തിരിയെ വാങ്ങി സൂക്ഷിച്ചു. ഇതു കുഞ്ചിയു ടെ ദ്വേഷത്തിന്ന് ഒരു വളമായും തീൎന്നു.

മാതാവിൻെറ കഠിനശാസനയാൽ എന്താണ്ടു ഭൎത്തൃ വിരഹിതയായിത്തീൎന്ന മാധവി, പൂൎവ്വാധികമായ ഭക്തി യോടെ 'ഉമാമഹേശ്വര'നെത്തന്നെ രണ്ടുനേരവും ഭജിച്ചു തുടങ്ങി. ഈശ്വരൻെറ ആ സന്നിധിയിൽവെച്ച് അവൾ ക്ക് ഭൎത്തൃദൎശനപരമാനന്ദാനുഭൂതിക്കും അപ്പഴപ്പോൾ അവ സരം കിട്ടിവന്നു. അവരുടെ ദമ്പതിപ്രണയം, ആ ചുരു ങ്ങിയ സൌകൎയ്യത്താൽ സമ്പാദിതമായ വിസ്രംഭസംഭാഷ ണംകൊണ്ടു മാത്രം അധികമധികം പരിപുഷ്ടമായും വന്നു.

പുതുക്കാട്ടുവില്ലേജിലുള്ള ഒരു പ്രസിദ്ധപ്പെട്ട ജന്മി യായ 'പൊവ്വരപ്പടേറ്ററി'യുടെ മനസ്സൽ വെച്ച് ഒരു ദിവ

സം വളരെക്കേമമായി ഒരു കഥകളി നടക്കുകയുണ്ടായി. അതു്, നമ്മുടെ കുട്ടൻനമ്പ്യാരുടെ ഈ പുതിയ സംബന്ധം ദുർബ്ബന്ധമായിപ്പരിണമിച്ച കാലത്തായിരുന്നു. ആ കഥകളി കാണ്മാനുള്ള ഔത്സുക്യം മാധവിയേയും തരളിതചിത്തയാക്കിത്തീർത്തു. അതിന്നു കുട്ടൻനമ്പ്യാരുടെ അനുമതിയും അവൾക്കു കിട്ടി. കഥകളിയ്ക്കു പോവാൻവേണ്ടി മാധവിയുടെ സ്വന്തം പണ്ടങ്ങളും, കുറെ വിലപിടിച്ച മറെറാരു 'അഡ്ഡികാ'യും നമ്പ്യാർ മാധവിയ്ക്കു കൊടുത്തു. അദ്ദേഹവും അന്നു കളി കാണ്മാൻ പോയിരുന്നു.

'ബാലിവിജയ'മായിരുന്നു, അന്നു നിശ്ചയിച്ചിരുന്ന കഥകളിലൊന്നു്. ബാലിയുടെ തിരനോട്ടമായി. ഉറങ്ങിക്കിടന്നിരുന്ന കുട്ടികൾ പോലും കണ്ണു തിരുമ്മി എഴുന്നേററു ഇമ വെട്ടാതെ അരങ്ങത്തെയ്ക്കു തന്നെ നോക്കിക്കൊണ്ടിരിപ്പായി. കിരീടത്തിൻെറ അഗ്രഭാഗവും, തിരശ്ശീലയുടെ മേലേ വക്കിൽ ചിലപ്പോൾ മാത്രം കാണുന്ന കൈവിരൽത്തുനഖങ്ങളും, സാധാരണന്മാരുടെ ഉൽക്കണ്ഠാവിശേഷത്തെ സാമാന്യത്തിലധികമാക്കി. 'ചുകന്ന താടി'യുടെ അലച്ച്, മല കുലുക്കുന്ന വാദ്യഘോഷത്തിന്നു കൊഴുപ്പു് തേച്ചു. ഇങ്ങിനെ എവരുടേയും കണ്ണിന്നും കരളിന്നും 'ചുകന്നതാടി' കേന്ദ്രമായിരിയ്ക്കുംസമയത്തു്, കുഞ്ചിയുടെ മാത്രം ചക്ഷുർമ്മനസ്സുകൾ അന്യത്ര അപഹിതമായിരുന്നു; അവൾ, മാധവി അണിഞ്ഞിരുന്ന അഡ്ഡികയെയാണു ചുഴിഞ്ഞു നോക്കിയിരുന്നതു്! സകലരും അരങ്ങത്തെയ്ക്കു തന്നെ ദത്താവധാനരാണെന്നു തീച്ച്പ്പെട്ടപ്പോൾ കുഞ്ചി, മകളുടെ കഴുത്തിലെയ്ക്കു കൈ നീട്ടി; അഡ്ഡിക പിടിച്ചു വലിച്ചു! ആരോ ഈ തക്കത്തിൽ ആഭരണമോഷണം ചെയ്യുന്നുവെന്നു വിചാരി

ച്ച മാധവി 'അയ്യോ!' എന്നു വെറുതേ മുറവിളിയിട്ടു; ആ വാദ്യഘോഷത്തിന്നിടയിൽ അതു് ആർ കേൾക്കാനാണ്! എന്നാൽ, മാധവിയുടെ പിന്നിലായി ഒരിടത്തിരുന്നിരുന്ന കുട്ടൻനമ്പ്യാൎക്കു യദൃച്ഛയാ ഈ സംഭവം കാണുവാനിടയായി! അപ്പോഴയ്ക്കും കുഞ്ചി അസ്ഥികയുടെ ഒരു ഭാഗം കൈക്കലാക്കിക്കഴിഞ്ഞിരിയ്ക്കുന്നു! ചെറിയ ഒരു ഭാഗം മാത്രം മാധവിയുടെ കൈയിലും കിട്ടിയിട്ടുണ്ടു്. നമ്പ്യാർ കുഞ്ചിയോടടുത്തു. ഗോപാലമേനോൻ പിന്നിൽനിന്നു നമ്പ്യാരുടെ നിറന്തലയ്ക്കു മുട്ടൻവടിയോങ്ങി. മററു ചിലർ അതു തത്സമയം തട്ടിക്കളഞ്ഞിരുന്നില്ലെങ്കിൽ, നമ്പ്യാരുടെ കഥ ഒരു കഥ തന്നെയായേനേ! നമ്പ്യാരേയും നാട്ടുകാർ ആ അവിനയത്തിൽനിന്നു തൽക്കാലം നിരോധിച്ചു. അസഭ്യമായും അധിക്ഷേപപരമായും അവമാനകരമായുമുള്ള ആക്രോശവചനങ്ങളാലും മററും അതിദുസ്സഹയായിത്തീൎന്ന കുഞ്ചിയെ മകളോടുകൂടി, അപ്പോൾത്തന്നെ ചില സമാധാനപ്രിയന്മാർ അവളുടെ വീട്ടിലെയ്ക്കയച്ചു.

അസ്ഥിക കുഞ്ചിയിൽനിന്നു തിരിയേ സമ്പാദിപ്പാൻ നമ്പ്യാൎക്കു പിന്നെയും കഴിഞ്ഞില്ല. താനും മാധവിയുമായുള്ള ബന്ധത്തിന്റെ വൈലക്ഷണ്യത്താൽ, കുഞ്ചിയുടെ പേരിൽ പിടിച്ചുപറിയ്ക്കു ക്രിമിനൽ കെയിസ്സ് കൊടുപ്പാനും നമ്പ്യാൎക്കു ധൈൎയ്യമുണ്ടായില്ല. പലപ്പോഴും പല തരത്തിലും പ്രയോഗിച്ച ബിഭീഷികകൾക്കു കുഞ്ചിയൊട്ടു വഴങ്ങിയതുമില്ല.

കുട്ടൻനമ്പ്യാരെ ഇതേവരെ ആരും തന്നെ കോപമുള്ള ഒരാളായി അറിഞ്ഞിട്ടില്ല; നമ്പ്യാൎക്ക് അങ്ങിനെ ഒരു കോപാവേശം ഒട്ടുണ്ടാവാറുമില്ല. എന്നാൽ, കച്ചേരിവീ

ട്ടിൽ കടന്നു ചെല്ലുവാൻ പാടില്ലെന്നു കുഞ്ചി നിരോധിച്ച തോടുകൂടി നമ്പ്യാൎക്കു് ഒരുതരം അമൎഷം അങ്കുരിതമായി. കളിസ്ഥലത്തു പലരുടേയും മുന്നിൽവെച്ചു് അവമാനകരമാം വിധത്തിൽ കുഞ്ചി പ്രവൎത്തിച്ച സ്ത്രീസാധാരണമല്ലാത്ത കൈകടന്ന പ്രവൃത്തിയും, ആ സമയത്തു തന്നെ അവൾ അവിടെവെച്ചു പ്രയോഗിച്ച, തേച്ചാലും കളിച്ചാലും പോവാത്ത ശകാരങ്ങളും നമ്പ്യാരുടെ അമൎഷത്തെ ഉജ്ജ്വലിപ്പിച്ചു. എന്നു മാത്രമല്ല; പിന്നീടും, തൻെറ പ്രതികാരേച്ഛയ്ക്കും മററും ഒരുവിധത്തിലും ഒരവലംബം പോലും ഇല്ലാതായിക്കണ്ടപ്പോൾ വീണ്ടും ക്രോധത്തിന്നു കത്തിക്കയറുവാൻ അവസരം കിട്ടി. പക്ഷേ, കുട്ടൻനമ്പ്യാർ അപ്പോഴും ഒരഗ്നിപൎവ്വതത്തെപ്പോലെ പുറമേ പ്രശാന്തനായിരുന്നു്, ഉള്ളാലേ ചില കൂടതന്ത്രങ്ങൾ ആലോചിച്ചുവന്നു.

ഒരു ദിവസം നമ്മുടെ പരമേശ്വരൻ എവിടെയ്ക്കോ പോയി മടങ്ങി വരുമ്പോൾ, കച്ചേരിവീട്ടിൻെറ പടിഞ്ഞാറുഭാഗത്തുള്ള വെട്ടുവഴിയിൽ, ആ നാട്ടുകാരല്ലാത്ത ഏതാനും ചെറുപ്പക്കാരെ യദൃച്ഛയാ കണ്ടെത്തി. അവർ അവിടെ വന്നിരിക്കുന്നതെന്തിനാണെന്നു ചോദിച്ചപ്പോൾ കിട്ടിയ ഉത്തരം പരമേശ്വരന്നു നല്ല പന്തിയായിത്തോന്നിയില്ല. പിന്നെയും അവരുടെ അടുക്കെച്ചെഴിഞ്ഞുകൂടി. അവരിൽ ചിലരെ് പരമേശ്വരൻ അറിയും. എന്തിനധികം പറയുന്നു: അവർ കുട്ടൻനമ്പ്യാരുടെ പ്രേരണയാൽ കച്ചേരിവീട്ടിൽക്കടന്നാക്രമിച്ചു്, കുഞ്ചിയേയും ഗോപാലമേനവനേയും ഒരു പാഠം പഠിപ്പിപ്പാൻ ഒരുങ്ങി വന്നിരിക്കയാണെന്നു പരമേശ്വരന്നറിവാൻ സാധിച്ചു. അവരുടെ ആ ഉദ്യമം, എന്തു തന്നെയായാലും, അയുക്തവും ആപൽക്കരവുമാണെന്നു

ഭാഗ്യവശാൽ പരമേശ്വരനു തോന്നുകയും, അവരെ ഒരു പ്രകാരത്തിൽ പരമേശ്വരൻ മടക്കി അയയ്ക്കുകയും ചെയ്തു. കുട്ടൻനമ്പ്യാരാകട്ടെ, അവർ വന്നതും പോയതും അറിഞ്ഞതു തന്നെയില്ല.

പരമേശ്വരനിൽനിന്നു ജ്യേഷ്ഠന്റെ ഉത്തരം സാഹസോപക്രമങ്ങൾ മനസ്സിലാക്കിയ അപ്പുനമ്പ്യാർ, അങ്ങിനെയൊന്നും ചെയ്തുപോകരുത് എന്നും മററും ജ്യേഷ്ഠനെ വിശേഷകപൂർവ്വം ഉപദേശിക്കുകയും, കുഞ്ചിയിൽനിന്ന് ആ ആഭരണം കിട്ടുമോ എന്നു താൻ തന്നെ ഒന്നു പരിക്ഷിച്ചുനോക്കാമെന്നു വെച്ച് അതിന്നായി ഒരു ദിവസം പരമേശ്വരനേയും കൂട്ടി കച്ചേരിവീട്ടിൽ പോകയും ചെയ്തു. കുഞ്ചിയുടെ അനർഗ്ഗളമായ വാചാടോപത്തിന്ന് അപ്പോഴും യാതൊരു കുറവുമുണ്ടായില്ല! അപ്പുനമ്പ്യാരുടെ സാമവചനങ്ങൾ പോലും കുഞ്ചിയിൽ ലേശമെങ്കിലും ഏശിയില്ല! ——

ഓമൽഗ്ഗാനം പോത്തു കൊണ്ടാടിയേക്കാം:
സാമം മൂർഖന്മാരിലുണ്ടോ ഫലിപ്പൂ!

മാധവിയുടെ ആഭരണങ്ങൾ നമ്പ്യാർ അവളുടെ കൈയിൽത്തന്നെ കൊടുത്തേല്പിയ്ക്കുമെങ്കിൽ, താൻ അസ്ഥികയെപ്പററി ആലോചിയ്ക്കാം,—അതേ; അപ്പോഴും ആലോചിയ്ക്കാമെന്നു മാത്രം!—എന്നായിരുന്നു കുഞ്ചിയുടെ ദൃഢനിശ്ചയം! മാധവിയുടെ ഗർഭത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള അനേകം അസഭ്യവചനങ്ങൾ കൂടിയും, കുഞ്ചിയുടെ 'ലഗാ'നില്ലാത്ത നാവിൽനിന്ന് അപ്പുനമ്പ്യാൎക്കു കേൾക്കേണ്ടിവന്നു; അപ്പുനമ്പ്യാരും തിരേ തോററു!

ഈ സംഗതി, കുട്ടൻനമ്പ്യാരുടെ അമർഷത്തെ പി

ന്നെയും വദ്ധിപ്പിച്ചു. എന്നാൽ, അപ്പുനമ്പ്യാർ അപ്പഴപ്പോഠ ജ്യേഷ്ഠന്നു വിവേകത്തേയും ശാന്തതയേയും ജനിപ്പിച്ചുകൊണ്ടിരുന്നു.

## പതിനേഴാമദ്ധ്യായം.

മദ്ഭുജംകൊണ്ടൊരു മാല്യമപ്പണം ചെയ്യേണമെന്നാൽ,
മൽപ്രിയനാം നളൻതൻെറ ഗളത്തേലുള്ളൂ!

ഭാസ്കരൻ— ഇന്നു പുതിയ പാഠമൊന്നും പഠിയ്ക്കേണ്ട: അമ്മിണിയ്ക്കു നല്ല സുഖമില്ലെന്നു തോന്നുന്നു.

ജാനു— എന്നാൽ വേണ്ട; ഞാനൊരു ചോദ്യം ചോദിയ്ക്കാം.

ഭാസ്കരൻ— ശരി; അതു നല്ലതു തന്നെ: ചോദിയ്ക്കൂ.

ജാനു— ദുഷ്യന്തൻ, ഒന്നാമങ്കത്തിൽ, അനസൂയയോടു തൻെറ പരമാത്ഥം മറച്ചു വെച്ചു സംസാരിച്ചതിൽ എന്താണു ചമൽക്കാരമുള്ളതു്?

ഭാസ്കരൻ— പറയാം; കേൾക്കുക: ദുഷ്യന്തൻെറ പിനാകിസാദൃശ്യത്തെ, പ്രഥമപ്രവേശത്തിൽത്തന്നെ 'പശ്യാമീവ പിനാകിനം.' എന്നതുകൊണ്ടു കവി വാചാ സമ്മതിച്ചിട്ടുണ്ടെന്നും, ആ പിനാകിയാകട്ടെ, കുമാരസംഭവത്തിൽ നായകനായി നാം കാണുന്ന സാക്ഷാൽ പരമശിവൻ തന്നെയാണെന്നും, കുമാരസംഭവം അഞ്ചാം സഗ്ഗത്തിലെ അന്തിമരംഗത്തെ, കുറെക്കൂടി സ്വാരസ്യമായി ശാകുന്തളത്തിൽ 'അനുയാസ്യൻ മുനിതനയാം.........' എന്നീ സന്ദർഭം അനുകരിയ്ക്കുന്നതു്, താദൃശമായ താരത

പ്രപഞ്ചനത്തിന്നുപകരിയ്ക്കുന്ന ലക്ഷ്യങ്ങളിൽ അപ്രധാനമല്ലാത്ത ഒന്നാണെന്നും, ഇങ്ങിനെ കൂലങ്കഷമായി വിമർശിച്ചുനോക്കുന്നതായാൽ ദുഷ്യന്തൻ പലേ സന്ദർഭങ്ങളിലും കുമാരസംഭവത്തിലെപ്പരമേശ്വരനെ അനുകരിയ്ക്കുന്നതായിക്കാണാമെന്നും മററും ഞാൻ ഒരു ദിവസം വിസ്തരിച്ചു പറഞ്ഞതു് നിങ്ങൾ ഇന്നും ഓക്കുന്നുണ്ടല്ലോ. നമ്മുടെ ദുഷ്യന്തൻ ഈ ഒന്നാമങ്കൽ, പഞ്ചമസർഗ്ഗത്തിലെ കപടവടുവിനെയാണനുകരിയ്ക്കുന്നതു്;— അതായതു്, വടുരൂപധാരിയായ ശിവൻ അവിടെ എന്തഭിനയിയ്ക്കുന്നുവോ, അതിനെത്തന്നെയാണു ദുഷ്യന്തൻ ഇവിടെ ആത്മനിഗ്രഹനം ചെയ്തുകൊണ്ടു പരിഷ്കരിച്ചഭിനയിയ്ക്കുന്നതു്. ഈ അഭിനയവിശേഷത്തിൽ എന്തൊരു ചമൽക്കാരമാണുള്ളതെന്നല്ലേ ഇനി അറിയേണ്ടതു്?—

ഒരു യുവാവു്, ഏതെങ്കിലും തരുണിയ്ക്കു തന്റെ പേരിൽ അനുരാഗമുള്ളതായിസ്സംഭാവനം ചെയ്യുന്നു. വിലാസംകൊണ്ടും കടാക്ഷവിക്ഷേപാദികളാലും, അങ്ങിനെ അനുരാഗമുണ്ടെന്നു് ഏതാണ്ടു നിർണ്ണീതവുമായിത്തീരുന്നു. ആ അവസ്ഥയിൽ, ആ അനുരാഗത്തിന്നു് എത്രകണ്ടു് അടിയുറപ്പുണ്ടെന്നു് അന്വേഷിപ്പാൻ അഭിലഷിയ്ക്കുന്നു. എന്നാൽ, ആ അന്വേഷണം, തന്നെ ഇന്നവനെന്നറിയിയ്ക്കാതെ താൻ തന്നെ ചെയ്യുന്നതായാൽ, അതിന്നു വിശ്വാസ്യതയും ചമൽക്കാരവും അധികമുണ്ടാകാനിടയുണ്ടു്. പ്രകാരാന്തരേണ സാധിയ്ക്കാതെവരുമ്പോഴും ഇങ്ങിനെ ചെയ്യാറില്ലെന്നില്ല; പക്ഷേ, മററതിന്നാണു പ്രചാരവും പ്രാധാന്യവും കൂടുന്നതു്. കുമാരസംഭവത്തിൽ പരമശിവന്നു്, മൂന്നാം സർഗ്ഗ

ത്തിലെ പാവ്വതിയുടെ ചേഷ്ടാവിശേഷങ്ങളിൽനിന്ന് അവൾക്കു തന്നിൽ അനുരാഗമുണ്ടെന്നറിവാനിടയായി. അതിൻെറ ദൃഢതയെപ്പരീക്ഷിപ്പാനാണ് അഞ്ചാംസൎഗ്ഗത്തിൽ ശിവൻ കപടവടുവിൻെറ വേഷമെടുത്തു ചെല്ലുന്നതെന്നു സ്പഷ്ടം. ഇവിടെ ദുഷ്യന്തനാകട്ടെ, അനുരാഗത്തെ അറിയുകയും അതിനെപ്പരീക്ഷിക്കുയും ഒരേ രംഗംകൊണ്ടു തന്നെ ചതുരമായി നിവ്വഹിക്കുന്നു. ഇതത്രെ ദുഷ്യന്തൻെറ യാഥാൎത്ഥ്യനിഗ്രഹനത്തിലുള്ള യഥാൎത്ഥചമൽക്കാരത്തിൻെറ ചുരുക്കം.

നൈഷധത്തിൽ നളൻ, ...........................

ഭാസ്കരൻെറ ദീഘമായ പ്രസംഗം ഇവിടെ നിൎത്തേണ്ടിവന്നു: ഇത്രയുമായപ്പോൾ, ചാത്തുനായർ അവിടെക്കടന്നുവന്ന്, ഇംഗ്ലീഷിൽ മേൽവിലാസമെഴുതിയ രണ്ടെഴുത്തുകൾ ഭാസ്കരൻെറ മുന്നിൽ മേശപ്പുറത്തു വെച്ചു.

ചാത്തുനായർ — ആൎക്കാണ് എഴുത്തുകൾ?

ഭാസ്കരൻ — ഒന്നെനിക്കാണ്; മററത് അമ്മിണിക്കുള്ളതാണ്.

എന്നു പറഞ്ഞ് ആ കത്ത് അമ്മിണിയുടെ കൈയിൽ കൊടുത്തു. അമ്മിണിക്ക് അപ്പോൾത്തന്നെ അതു തുറന്നു വായിപ്പാൻ ബദ്ധപ്പാടുണ്ടെന്നു മുഖഭാവംകൊണ്ടറിഞ്ഞ ഭാസ്കരൻ, "ജാനു, ഇനി നാളെയാവാം; ഇന്നിങ്ങിനെ നില്ക്കട്ടെ." എന്ന്, മന്ദസ്മിതപൂവ്വമായി, അവൎക്കു പോവാനനുജ്ഞ നൽകി. ആ വിദ്യാൎത്ഥിനികൾ അവിടെനിന്നുപോകയും ചെയ്തു.

ഭാസ്കരൻ തനിക്കുള്ള എഴുത്തു വായിച്ചുകൊണ്ടിരിക്കുമ്പോൾ, ചാത്തുനായർ കണ്ണുകൾ ചുളുക്കി അതിലെയ്ക്കു

തന്നെ നോക്കിക്കൊണ്ടിരുന്നു: ഏതു കത്തായാലും, ആക്കു
ള്ളതായാലും, ആരുടെയായാലും, ചാത്തുനായക്കതൊന്നു
വായിച്ചുനോക്കാഞ്ഞാൽ ഒരു 'സുഖ'മില്ല!

ഭാസ്കരൻ—എഴുത്ത്, എന്റെ ഒരു സഹപാഠിയുടേതാണ്. ഇതാ, വേണമെങ്കിൽ നോക്കാം.

ചാത്തുനായർ—എനിക്കു വായിപ്പാൻ കണ്ണട വേണം; നിങ്ങൾ വായിച്ചാൽ മതി.

സംസ്കൃതഭാഷയിൽ എഴുതിയിരുന്ന ആ കത്തു ഭാസ്കരൻ ചാത്തുനായക്കു വായിച്ചു കേൾപ്പിച്ചു. എന്നിട്ട്, "എന്താ, മനസ്സിലായില്ലേ?" എന്നു ചോദിച്ചു. ചാത്തുനായർ, 'ഉവ്വ്!' എന്നു വെറുതെ മേനി പറഞ്ഞു മുണ്ടഴിച്ചു ചുററിക്കൊണ്ടു പിന്നെച്ചോദിക്കുന്നു: "അപ്പഴേ, മേനോൻ, ഇതിപ്പോൾ മലയാളത്തിലല്ലേ വായിച്ചതു്? നാഗരം അക്ഷരത്തിൽ നിങ്ങൾക്കു സംസ്കൃതം വായിപ്പാൻ വയ്യേ?"——ഇതെന്തു പുതുമയാണ്!! ഭാസ്കരനു ചാത്തുനായരുടെ ചോദ്യം തന്നെ ആദ്യം മനസ്സിലായില്ല! ചാത്തുനായർ ധരിച്ചിരിക്കുന്നതു മഹാ-അബദ്ധമാണെന്നു പിന്നെ ഭാസ്കരൻ വളരെപ്പറഞ്ഞുനോക്കി; ആയാൾക്കു ഒരു പൊടിപോലും വിശ്വാസം വന്നില്ല! താൻ ധരിച്ചിട്ടുള്ളതു് എല്ലാം സുബദ്ധം! ഇതാണ് എപ്പോഴും ചാത്തുനായരുടെ ധാരണ!!

അമ്മിണിക്കു വന്നിട്ടുള്ള കത്തിനെപ്പററിയും ചിലതൊക്കെ മനസ്സിലാക്കിയാൽക്കൊള്ളാമെന്ന ദുർമ്മോഹം ചാത്തുനാക്കുണ്ടായി:

ചാത്തുനായർ—മറേറ എഴുത്ത് ആരുടെയാണ്?

ഭാസ്കരൻ—ഏതു്?

ചാത്തുനായർ—അമ്മിണിക്കു വന്നതു്.

ഭാസ്കരൻ—എനിക്കറിയാമോ? ഞാനതു തുറന്നു നോക്കുകയുണ്ടായോ? നിങ്ങൾ കണ്ടില്ലേ? ആരുടെയെങ്കിലും ആയ്ക്കൊള്ളട്ടെ. നിങ്ങൾക്കെന്താ? ആരുടെയൊക്കെ എത്തുകൾ വരുന്നു; അതൊക്കെ അന്വേഷിച്ചിട്ട നിങ്ങൾക്കെന്തു വേണം? പിന്നെ, നിങ്ങളെന്നോട്ട ചോദിക്കുന്നതെന്തു കണ്ടിട്ടാണ്? വേണമെങ്കിൽ അവിടെപ്പോയി ച്ചോദിക്കരുതേ?

ഇത്രയധികം ഉത്തരം—അഥവാ, ചോദ്യം—കിട്ടുമെന്നു ചാത്തുനായർ വിചാരിച്ചില്ല! ആയാൾ പിന്നെയവിടെ നിന്നതേയില്ല. ജാനകിയമ്മയെപ്പേടിച്ച്, അമ്മിണിയോട് അതിനെപ്പററിച്ചോദിപ്പാൻ ധൈര്യമുണ്ടായില്ലെങ്കിലും, അതെങ്ങിനെയെങ്കിലും അറിയേണമെന്നു വെച്ചു ചാത്തുനായർ, കാരണവർ നാരായണൻനായരുടെ അടുക്കെ ഈ സംഗതി കൊണ്ടുപോയിക്കൊളുത്തി!

നാരായണൻനായർ—അമ്മിണിക്കോ? ഇവിടത്തെ അമ്മിണിക്കോ?

ചാത്തു—അതെ!

നാരായണൻനായർ—പെണ്ണുങ്ങൾക്ക് എഴുത്തും മററും വന്നൊടങ്ങ്യോ? ഇതു പാടില്ല്യലോ! ഏതു തെമ്മാടിയാണ് അവൾക്കെഴുത്തയച്ചതു്?

ചാത്തു—അതല്ലേ ഇപ്പോളറിയാത്തതു്!

നാരായണൻനായർ—ആരേ കൊണ്ടന്നതു്?

ചാത്തു—തപാൽശ്ശിപായി.

നാരായണൻനായർ—അവനെവിടെ?

ചാത്തു—ആയാൾ ഇങ്ങട്ട് വന്നത് അന്നെയ്ല്ല്യ; വഴിക്കു വെച്ച് എൻെറ കയ്യിൽ തരത്താണ് ചെയ്തതു്.

നാരായണൻനായർ— നിങ്ങള് ന്ന്ട്ട് അവറ്ക്കു കൊടുത്തു?

ചാത്തു—ഞാനല്ലാ കൊടുത്തത്; മേനോനാണ്.

നാരായണൻനായർ—ന്നാൽ മേനോനെ വിളിയ്ക്ക്അ!

ഭാസ്കരനെ വിളിച്ചു കൊണ്ടുവന്നു. കാരണവർ ആയാളോട് ഒന്നും ശ്രുണ്ണിയെടുക്കാൻപോയില്ല. "അമ്മിണിയോടു ചോദിച്ചാൽ എല്ലാം അറിയാം." എന്നു ഭാസ്കരൻ ഒഴിഞ്ഞുമാറി. അപ്പോറം അമ്മിണിയേയും വിളിച്ചു കൊണ്ടുവന്നു.

നാരായണൻനായർ—ആരാണ് നിണക്ക് എഴുത്തയച്ചിരിക്കുണത്?

അമ്മിണി—നിശ്ചയമില്ല!

നാരായണൻനായർ—അതിൽ പേരില്ല്യേ?

അമ്മിണി—ഇല്ല!

നാരായണൻനായർ—എവിടേ അത്?

അമ്മിണി—ഞാൻ കീറിക്കളഞ്ഞു.

നാരായണൻനായർ— പോ, എടേ്ഠ! അസത്ത്ക്കള്! നൊണയ്ല്ലാണ്ടെ വായ പൊളിച്ചാൽ പറേല്ല്യ!

ഇനി മേലിൽ ഒരവിടെ വരുന്ന കത്തുകളൊക്കെ തന്റെ കൈയിൽക്കൊണ്ടുവന്നു തരേണമെന്നു നാരായണൻനായർ ചാത്തുനായരെ ഏല്പിച്ചു!

കത്തു കീറിക്കളഞ്ഞുവെന്ന് അമ്മിണി പറഞ്ഞത് അസത്യം തന്നെയായിരുന്നു. അവറ്ക്ക് ആരോ ഒരാറം പേരു വെയ്ക്കാതെ ഒരു കത്തെഴുതി അയച്ചിരിയ്ക്കുന്നു! എന്നു മാത്രമോ!——അത്, അതിരഹസ്യങ്ങളായ ചില വൃത്താന്തങ്ങളെ പ്രതിപാദിയ്ക്കുന്നതാണു താനും! അങ്ങിനെയുള്ള

ഒരു കത്തു് ഒരാവശ്യവുമില്ലാതെ കാരണവർ കാണേണമെന്നാവശ്യപ്പെട്ടപ്പോൾ അമ്മിണി പറഞ്ഞ അസത്യം ഒരു വിധത്തിലും ഒരാൾക്കും ദോഷോൽപാദകമല്ലാത്തതുകൊണ്ടും, നേരെ മറിച്ചു്, അസത്യം പറയാതെ കാണിച്ചുകൊടുക്കുകയാണു ചെയ്യുന്നതെങ്കിൽ പലേ അനൎത്ഥങ്ങൾക്കും അവകാശമുള്ളതുകൊണ്ടും ആ അസത്യകഥനം അധൎമ്മകോടിയിൽ ഗണനീയമല്ല.

"എന്നോടു ചോദ്യമൊന്നും ചോദിക്കയില്ലെങ്കിൽ, ഞാൻ അസത്യം പറകയില്ല!" എന്നി അൎത്ഥത്തിൽ ഇംഗ്ലീഷിൽ ഒരു പഴഞ്ചൊല്ലുണ്ടു്. ആവശ്യമില്ലാത്ത ചോദ്യങ്ങളാണു് അസത്യകഥനത്തിന്നു് ആളുകളെ പ്രേരിപ്പിക്കുന്നതു് എന്നായിരിക്കണം ഈ പഴഞ്ചൊല്ലിന്റെ താൽപൎയ്യം. ഓരോരുത്തരും, അവനവന്നാവശ്യമുള്ള ചോദ്യം മാത്രമേ ആരോടും ചോദിക്കയുള്ളു എന്നു വരുമെങ്കിൽ, ലോകത്തിൽ അസത്യകഥനത്തിന്നുള്ള അവസരം വളരെച്ചുരുങ്ങിയിരിക്കും.

ഇതായിരുന്നു ആ പേരില്ലാക്കത്തു്:

പ്രിയസോദരി,

എനിക്കു കുറേ നാൾ മുമ്പു തന്നെ ഭവതിയുടെ പേരിലുണ്ടായിട്ടുള്ള സഹോദരസ്നേഹത്തിന്റെ സന്താനമായ അഭ്യുദയാശംസ, ഇന്നു് ഈ കത്തെഴുതുവാൻ എന്നെ പ്രേരിപ്പിക്കുന്നു. ശരിയായ ഒരു ഉപദേഷ്ടാവിന്റെ അഭാവംകൊണ്ടാണു് ഭാവിയായ നന്മയെ ഭവതി കാണാതിരിക്കുന്നതെങ്കിൽ, ആ ഉപദേഷ്ടാവിന്റെ കൃത്യം ഈ എഴുത്തുകൊണ്ടു നിൎവ്വഹിക്കാമെന്നാണു് എന്റെ ഉദ്ദേശ്യം. എനിക്കു ഭവതിയോടു പറയുവാനുള്ളതു നേരിട്ടു വ

ന്നു പറയുവാൻ സങ്കോചമൊന്നുമില്ല; പക്ഷെ, അതിൽ ഞാനുദ്ദേശിക്കുന്നേടത്തോളം ഫലം ഉണ്ടായേക്കയില്ലെന്നു കരുതിയും, എഴുത്തായാൽ ഏററക്കുറച്ചിൽ കൂടാതെ കാൎയ്യം പറയാമല്ലൊ എന്നു വെച്ചും മാത്രമാണ് ഇങ്ങിനെ എഴുത്താക്കിയതു്. എന്റെ ഊരും പേരും ഞാനിപ്പോൾ ഭവതിയെ അറിയിക്കുന്നില്ല.

ഭവതി പ്രഗല്ഭമായ ഒരു വയസ്സിൽ എത്തിയിരിക്കുന്നുവല്ലൊ. ഇരുപതു വയസ്സായ ഒരു തരുണി അപ്പൊഴും കന്യകയായിരിക്കുന്നതു വലിയ കഷ്ടം തന്നെയാണ്. ഭവതിയുടെ ഈ ഇരിപ്പ് ബന്ധുജനങ്ങൾക്കു ദുഃഖാസ്പദമാണെന്നറിയുന്നുണ്ടോ? ഭവതിക്കു് ഒരു ഭൎത്താവുണ്ടായിക്കാണുവാൻ അമ്മക്കും മററും എത്ര മോഹമുണ്ടെന്നറിയാമോ? അതൊന്നും ആലോചിക്കാത്തതെന്താണ്? ആ കുറുപ്പിന്റെ അപേക്ഷയെ അങ്ങിനെ നിരാകരിച്ചതു നന്നായോ? ഭവതി കോമത്തു മാധവൻനമ്പ്യാരെസ്സങ്കല്പിച്ചുകൊണ്ടിരിക്കയാണെന്നാണറിയുന്നതു്. നമ്പ്യാരേയും കുറുപ്പിനേയും ഒന്നു താരതമ്യപ്പെടുത്തിനോക്കുക: കുറുപ്പ് എ. ഡി. പാസ്സായ ഒരു ചെറുപ്പക്കാരൻ; നമ്പ്യാർ എം. ബി.-ക്കു പഠിക്കുന്ന ഒരു വിദ്യാൎത്ഥി. കുറുപ്പിന്നു കിട്ടുന്ന സ്ഥാനം നമ്പ്യാൎക്കു കിട്ടുവാനിടയില്ലെന്നല്ലെ വിചാരിക്കേണ്ടതു്? നമ്പ്യാരുടെ തറവാട്ടിനെക്കാൾ എത്രയോ ധനപുഷ്ടിയുള്ളതും പ്രശസ്തവുമാണ് കുറുപ്പിന്റെ തറവാട്. ഇവരെ രണ്ടുപേരെയും ഞാൻ നന്നായറിയും. സത്സ്വഭാവം മുതലായ സദ്ഗുണങ്ങളാണെങ്കിൽ, അവയിലും കുറുപ്പു നമ്പ്യാരെക്കാൾ ഒട്ടും താഴെയല്ല. ഇനി, "കന്യാ വരയതേ രൂപം." എന്നൊന്നാണു പാ

വാനുള്ളതു്. വാസ്തവത്തിൽ നമ്പ്യാരെക്കാൾ സൌന്ദ ൎയ്യവും സൌഭാഗ്യവും കുറപ്പിന്നല്ലേ കൂടുക? ഇതൊന്നും അത്ര ആലോചിച്ചിട്ടില്ലെന്നുണ്ടോ?

ഭവതിയുടെ ഹൃദയത്തിൽ, മററാരാൾക്കും പ്രവേശി പ്പാൻ കഴിയാത്ത മട്ടിൽ മാധവൻനമ്പ്യാർ അടിയുറച്ചു പോയോ? ഇതെന്തു കഥ! അദ്ദേഹം ഭവതിയുടെ 'നള' നാണോ?

നമ്പ്യാരെപ്പററി കുറച്ചു കൂടിപ്പറയാം: പൂളമരം പൂ ത്തു നില്ക്കുന്നതു കണ്ടു് അതിൽനിന്നു് ഒരു കാലത്തു പ ഴമുണ്ണാം എന്നു വിചാരിക്കുന്ന കിളിയുടേതാണു ഭവതി യുടേയും അവസ്ഥ! യഥാകാലം മററൊരുവളെപ്പരിഗ്ര ഹിപ്പാൻ അദ്ദേഹം നിർബ്ബദ്ധനായിത്തീരുകയില്ലെന്ന തിന്നു് എന്താണുറപ്പു്? നമ്പ്യാർ അദ്ദേഹത്തിൻെറ അ മ്മക്കും മററും എതിരായി പ്രവൎത്തിക്കുമോ? ഈ ഭാഗം ഞാനത്ര വിസ്തരിക്കുന്നില്ല.

നിങ്ങൾ രണ്ടാളുടേയും (ഭവതിയുടേയും നമ്പ്യാരുടേ യും) വയഃസ്ഥിതി തന്നെ, നിങ്ങൾക്കു തമ്മിലുള്ള ദാമ്പത്യ ത്തിന്നു ചേൎന്നതല്ലല്ലോ. ഇതും, നമ്പ്യാരുടെ ബന്ധുജന ങ്ങൾക്കു്, നിങ്ങളുടെ വിവാഹത്തെ പ്രതിബന്ധിക്കുവാ നുള്ള ഒരു കാരണമാകും.

ഭവതി നമ്പ്യാരെത്തന്നെ ദൃഢമായി വിശ്വസിച്ചു കൊണ്ടിരിക്കുന്നതു വല്ലാത്ത ഒരു വിഡ്ഢിത്തമാകുമെ ന്നാണെനിക്കു തോന്നുന്നതു്. അതുകൊണ്ടു്, കുറപ്പിനെ കൈവെടിയാതിരിക്കയാണു നല്ലതു്. ഞാനിതാ, സ്നേ ഹത്തോടെ ഉപദേശിക്കുന്നു.

നല്ലവണ്ണം ആലോചിച്ചു മറുപടി അയയ്ക്കുക.

എന്ന്, .....................
4. 3. 1922.

ഈ കത്ത് എട്ടുപത്തു പ്രാവശ്യം വായിച്ചിട്ട് അമ്മിണിയ്ക്കുണ്ടായ അഭിപ്രായമാണു താഴെ കുറിയ്ക്കുന്നതു്:

എനിയ്ക്ക് ഈ കത്തയച്ച ആൾ കപടമൊന്നും ഉദ്ദേശിയ്ക്കുന്നില്ലെന്നാണു തോന്നുന്നതു്. ആൾ ഒരു നല്ലവനാണെന്നു കൂടി, നേരെ മറിച്ച്, എനിയ്ക്കു തോന്നുന്നുണ്ട്. ഇദ്ദേഹം എന്റെ നന്മയെക്കാംക്ഷിയ്ക്കുന്നു. ആ സ്ഥിതിയ്ക്കു, മറുപടി അയയ്ക്കാതെ ഇദ്ദേഹത്തെ നിരാശനാക്കുന്നതു തെററാണ്. എന്റെ ദൃഢനിശ്ചയം ഇന്നതാണെന്ന് ഇദ്ദേഹത്തെ അറിയിച്ചാൽ, അതുകൊണ്ടു കാര്യത്തിന്നു വല്ല വിഘാതവും വരുവാനുണ്ടോ?—ഇല്ല; ഒന്നുമില്ല. അതിനാൽ, മറുപടി അയയ്ക്കു തന്നെ.

ഈ പേരില്ലാക്കത്തിൽ, അതയച്ച ആൾ, മറുപടി അയയ്ക്കുവാനുള്ള ലക്കോട്ടു കൂടി മേൽവിലാസമെഴുതി അടക്കം ചെയ്തിരുന്നു. ആ മേൽവിലാസം, 'പി. കെ. നായർ, പട്ടാമ്പി'. എന്നുമായിരുന്നു. എന്നാൽ, അതു വ്യാജനിർമ്മിതമാണെന്നതിന്നു സംശയമില്ലല്ലൊ. അമ്മിണി, തന്റെ മറുപടി ആ ലക്കോട്ടിൽത്തന്നെ ആക്കിപ്പശവെച്ചു. ഈ പേരില്ലാക്കത്തും, അതിന്നു താനെഴുതിയ മറുപടിയുടെ ഒരു കോപ്പിയും, മററൊരു സ്വന്തം കത്തും അമ്മിണി മാധവന്നയപ്പാൻ തയാറാക്കി. അവ രണ്ടും തപാലിലിടുവാൻ ഭാസ്കരന്റെ പക്കൽ കൊടുക്കയും ചെയ്തു.

ഭാസ്കരൻ തപാലാപ്പീസ്സിലെയ്ക്കു പുറപ്പെട്ടു. പോകും വഴിയ്ക്ക്, മാധവന്നുള്ള കത്ത് മാത്രം പോക്കെററിലിട്ട് മറേറ കത്തു പൊളിച്ചു വായിച്ചുതുടങ്ങി. അതേ; ഭാസ്കരൻ

അമ്മിണിയുടെ ആ കത്തു പൊളിച്ചു; വായിക്കയും ചെയ്തു! കാരണം, ആ കത്ത് ആയാളുടെ കൈയിൽത്തന്നെ വന്നു ചേരേണ്ടതാണ്: അമ്മിണിക്കു കിട്ടിയ ആ പേരില്ലാക്കത്ത്, ഭാസ്കരൻ തൻെറ ഒരു സ്നേഹിതനെക്കൊണ്ട് എഴുതിച്ചയപ്പിച്ചതാണ്; അമ്മിണിക്കു മാധവനിലുള്ള അനുരാഗത്തിൻെറ അടിയുറപ്പിനെപ്പരീക്ഷിക്കുവാൻവേണ്ടിയാണു ഭാസ്കരൻ അങ്ങിനെ ചെയ്തത്!

ആശ്ചൎയ്യം, ബഹുമാനം, കൃതാൎത്ഥത— എന്നീ മനോഭാവങ്ങളെ, ഭാസ്കരൻെറ മുഖത്തു നോക്കി വായിപ്പാൻ കഴിയുന്ന വിധത്തിൽ പുറത്തെയ്ക്കു പ്രകടിപ്പിച്ചിരുന്ന, അമ്മിണിയുടെ ശ്ലാഘ്യതമമായ ആ മറുപടി ഇതാ, താഴേ പകൎത്താം:



താമരശ്ശേരി,
7-3-1922.

നമസ്കാരം!

എന്നിൽ സഹോദരസ്നേഹമുള്ളവനും, എൻെറ അഭ്യുദയത്തെ ആശംസിക്കുന്നവനുമായി ഈ ലോകത്തിൽ രണ്ടാമതൊരാൾ ഉണ്ടെന്നുള്ളതു വലിയ ഒരനുഗ്രഹമത്രെ! അതറിവാനിടയായതിൽ അപാരമായ സന്തോഷവും, അറിയിക്കാൻ തോന്നിയതിൽ നിസ്സീമമായ കൃതജ്ഞതയും എനിക്കുണ്ട്.

നിങ്ങൾ എനിക്കു തിരേ അജ്ഞാതനായിരിക്കുക, എനിക്കു പറയുവാനുള്ളതു നിങ്ങളുടെ അഭിപ്രായത്തിന്നു നേരെ വിപരീതമായിരിക്കുക— എന്നിത്യാദികാരണങ്ങളാൽ ഈ മറുപടിയിൽ തെറ്റുകൾ പലതും വന്നേ

ക്കാം. അതെല്ലാം സദയം പൊറുക്കേണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

എൻെറ ഈ ഇരിപ്പു് നല്ല അടിസ്ഥാനമുള്ളതാകയാൽ ബന്ധുജനങ്ങൾക്കു ദുഃഖാസ്പദമാകാൻ ന്യായമില്ല. എന്നെ ഭർത്തൃമതിയായിക്കാണ്മാൻ എൻെറ ബന്ധുജനം യുക്തായുക്തവിവേകമെന്നിയെ മോഹിക്കുയാണെങ്കിൽ, അതു് ഒരു 'മോഹം' തന്നെയാണു്. അമ്മയ്ക്കങ്ങിനെ ഒരു 'മോഹ'മില്ല; തീർച്ച തന്നെ. എനിക്കിഷ്ടമുള്ള കാലത്തു്, എൻെറ മനസ്സിന്നിണങ്ങുന്ന വരനെ ഞാൻ സ്വീകരിക്കേണമെന്നേ അമ്മയ്ക്കാഗ്രഹമുള്ളു.

നമ്പ്യാരേയും കരപ്പവർകളേയും പററിച്ചെയ്തിട്ടുള്ള താരതമ്യവിവേചനത്തിൽ ഒരംശം പോലും എനിക്കു 'പുത്തരി'യല്ല. പക്ഷേ, ഒരു ഗുണവാനിൽ സമർപ്പിച്ചുകഴിഞ്ഞിട്ടുള്ള ഒരു കുലവധുവിൻെറ നിഷ്കളങ്കഹൃദയത്തിന്നു ഇമ്മാതിരി വിഷയത്തിൽ പ്രവേശമേ ഇല്ല!; ആ ഹൃദയം, അത്രമേൽ അലംഭാവമില്ലാത്തതല്ല!!

ശ്രീമാൻ നമ്പ്യാരെപ്പററി നിങ്ങൾക്കുണ്ടായ ആശങ്ക— അദ്ദേഹം മററൊരുവളെപ്പരിഗ്രഹിപ്പാൻ നിർബന്ധനായേയ്ക്കുമോ എന്ന ആശങ്ക—, അദ്ദേഹത്തെ നിങ്ങൾ നല്ലവണ്ണം അറിഞ്ഞിട്ടില്ലെന്നു വിളിച്ചുപറയുന്നു!

നമ്പ്യാരുടെ മാതാവിനേയും മററും പററിപ്പറഞ്ഞ ഒരു വിഷയം ആലോചിക്കത്തക്കതു തന്നെയാണു്. എന്നാൽ, ആ ഒരു പ്രതിബന്ധത്തേയും ദൂരീകരിപ്പാൻ, ശ്രീമാൻ നമ്പ്യാരും അദ്ദേഹത്തിന്നു വേണ്ടപ്പെട്ടവരും യഥാകാലം വേണ്ടതു ചെയ്തുകൊള്ളുമെന്നു് എനിക്കു പൂർണ്ണവിശ്വാസമുണ്ടു്.

ഞങ്ങൾ രണ്ടുപേരുടേയും വയഃസ്ഥിതിയെ വിഷയീകരിച്ചു നിങ്ങൾ പറഞ്ഞ അഭിപ്രായത്തിന്നുള്ള മൂലപ്രമാണം മന്വാദിസ്മൃതികൾ തന്നെയല്ലേ? ആ പുരാതനകാലമെവിടെ?; ഈ പരിഷ്കൃതകാലമെവിടെ?

ഇത്രയും ഞാൻ പറഞ്ഞതിൽനിന്ന്, എന്റെ ഇരിപ്പിന്റെ ഉറപ്പ് കുറച്ചെങ്കിലും മനസ്സിലായിരിക്കുമല്ലോ. ശ്രീമാൻ മാധവൻനമ്പ്യാർ എന്റെ 'നളൻ' തന്നെയാണ്!

എന്ന് വിനീത—
സി. പി. അമ്മിണി.



## പതിനെട്ടാമദ്ധ്യായം.

ഇതരേതരാനുരാഗോ ഹി വിവാഹകർമ്മണി
പരാദ്ധ്യം മംഗളം!

ബോംബെ,
20—3—1922.

സുഹൃത്തേ,

.............................................................................................

.............................................................................................

അമ്മിണിയുടെ എഴുത്തുകൾ ഇടക്കിടെ ഉണ്ടാകാറുണ്ട്. വിശേഷിച്ച്, ഈയിടെ ഒരു തമാശ നടക്കുകയുണ്ടായി: ഞാനും അമ്മിണിയുമായുള്ള പാരസ്പരികസ്നേഹത്തിന്റെയും മററും സംഗതികൾ ഞാൻ ഒരവസരത്തിൽ നമ്മുടെ ഭാസ്കരമേനവനോടു പറഞ്ഞിരുന്നു. പിന്നീടു ചി

ല കത്തുകളിൽ അതിനെത്തന്നെ ആവത്തിയ്ക്കുയും ചെയ്യിരുന്നു. അത്രയും ഉറപ്പുള്ള ഒരു സ്നേഹം സ്ത്രീലോകത്തിൽ സുദുർലഭമാണെന്നായിരുന്നു മേനവന്റെ മതം. അമ്മിണിയെപ്പോലും ഈ വിഷയത്തിൽ ഭാസ്കരമേനോൻ വിശ്വസിച്ചില്ല! എന്നിട്ട് ഒരു പരീക്ഷ നടത്തി. അതിന്ന് അമ്മിണി ശരിയായ ഉത്തരവും കൊടുത്തു. ആ പരീക്ഷകടലാസ്സും ഉത്തരക്കടലാസ്സും ഇതോടുകൂടി ഇതാ, അയയ്ക്കുന്നു.

എന്റെ അമ്മയെ ഒരാളെ ഓത്തു്, അമ്മിണിയെ കൊണ്ടു് അമ്മിണിയുടെ പ്രതിജ്ഞയെപ്പിൻവലിപ്പിയ്ക്കേണമെന്നു തന്നെ എനിയ്ക്കു പലയവസരങ്ങളിലും, വിചാരിയ്ക്കുയും എതാണ്ടു നിശ്ചയിയ്ക്കുയും ചെയ്യേണ്ടിവന്നിട്ടുണ്ടു്. എന്നാൽ, ഇപ്പോൾ, ഇതെല്ലാം കാണുമ്പോൾ, എനിയ്ക്കു് അങ്ങിനെ വിചാരിപ്പാൻ കൂടി മനസ്സുവരുന്നില്ല. എന്നുമാത്രമല്ല; ആ കന്യകാരത്നം, എന്റെ കത്തുകൾ കിട്ടാൻ താമസിച്ചാൽ കണ്ണുനീർ തൂകാറുണ്ടെന്നു കൂടികേൾക്കുമ്പോൾ, എന്റെ ഹൃദയം പ്രേമത്താലും അനുകമ്പയാലും അലിഞ്ഞുപോകുന്നു! പ്രേമശക്തിയും മാതൃഭക്തിയും കൂടി എന്നിൽ ഒന്നിച്ചു് ഇണങ്ങി നില്ക്കാത്തതുകൊണ്ടു് എനിയ്ക്കു വല്ലാത്ത ധമ്മസങ്കടം അനുഭവിയ്ക്കേണ്ടിവരുന്നു! എന്താണിനി ഞാൻ വേണ്ടതു്? എന്റെ ഭാവി അന്ധകാരമയമായിക്കാണുന്നുവല്ലൊ! സുഹൃത്തേ, താങ്കൾ ഇക്കായ്യത്തിൽ എനിയ്ക്കു് ഒരു 'പുരോഹിത'സ്ഥാനം വഹിയ്ക്കേണമേ! എന്നെസ്സമാധാനപ്പെടുത്തി നേർവഴിയ്ക്കു നടത്തേണമേ!

ഈ കത്തിന്നു മറുപടി അയയ്ക്കേണ്ടഃ അതിവിടെ എ)

ത്തുന്നതിന്നു മുമ്പു ഞാനങ്ങോട്ടു പുറപ്പെട്ടും. മദ്ധ്രാസ്സിൽ രണ്ടു ദിവസം താമസിയ്ക്കാനും മതി. അതും എവിടെയായിരിയ്ക്കുമെന്ന് ഇപ്പോൾ നിർണ്ണയിച്ചുകൂടാ. ശേഷമെല്ലാം തമ്മിൽക്കാണുമ്പോൾ. എന്ന്,

സ്വന്തം മാധവൻ.

എളയത് ഇങ്ങിനെ വിചാരിച്ചു:

മറുപടി ഒന്നെഴുതുക തന്നെ; അതു തൽക്കാലം ഭാസ്കരനറിയേണ്ടാം: എൻെറ അഭിപ്രായം ഒരു കടലാസ്സിലാക്കിക്കൊടുക്കുന്നതായാൽ, മാധവന്നു അതുകൊണ്ടു കുറച്ചധികം ഗുണമുണ്ടാകും. ഇപ്പോൾത്തന്നെയായാൽ സംഗതികൾ വേണ്ട പ്രകാരത്തിൽ പ്രതിപാദിപ്പാനും സാധിയ്ക്കും.

*എളയതിൻെറ നീണ്ട കത്ത്:*

തൃശ്ശൂർ,

മിത്ര ഭാസ്കര, 24. 3. 1922.

താങ്കൾ ശ്രീമതി അമ്മിണിയ്ക്കയച്ച പരീക്ഷക്കടലാസ്സും, അതിന്ന് ആ സാധ്വി എഴുതിയ ഉത്തരക്കടലാസ്സും ഒരു കത്തോടുകൂടി മാധവൻ എനിയ്ക്കയച്ചുതന്നു. അതെല്ലാം ഞാൻ നല്ലവണ്ണം മനസ്സിരുത്തി വളരെ പ്രാവശ്യം വായിയ്ക്കുകയും ചെയ്തു. എൻെറ സുഹൃത്തിൻെറ ഭാവിസഹധർമ്മചാരിണിയിൽ,——അതേ; ഞാൻ അങ്ങിനെ തന്നെ ഹാർദ്ദമായിപ്പറയുന്നു!— എനിയ്ക്കു കുറച്ചു കാലം മുമ്പ് അങ്കുരിതവും, ഇന്നലെ മൂന്നു മണി മുതൽ ഇതേവരെ പ്രവൃദ്ധവും, ഇനിമേൽ, മനോഹരികളായ ശാഖാപ്രശാഖകളോടും ഭംഗിയേറിയ സുരഭികുസുമങ്ങളോടും അതിമധുരങ്ങളും അമൃതോപമങ്ങളുമായ വിശിഷ്ടഫലങ്ങളോടും കൂടി വ

ഢിഷ്യമാണവുമായ ബഹുമാനമെന്ന കല്പതരു, നമ്മുടെ മാധവനും അമ്മിണിയ്ക്കും എന്തെന്തു കാമിതത്തെക്കൈവെളുത്തുകയില്ല? ഈ ബഹുമാനത്തെ മുൻനിൎത്തിക്കൊണ്ടു ഞാനിവിടെ കുറഞ്ഞൊന്നു് ഉപന്യസിപ്പാൻ വിചാരിയ്ക്കുന്നു. ഈ ഉപന്യാസം നിങ്ങൾക്കു്, സൎവ്വഥാ സമാധാനത്തേയും സന്തോഷത്തേയും സംതൃപ്തിയേയും നൽകുമെന്നു ഞാൻ പ്രതീക്ഷിയ്ക്കുകയും ചെയ്യുന്നു.

ശ്രീമതി സി. പി. അമ്മിണി എന്റെ മാധവനെ ഒരു 'നള'നാക്കിയതു്, മാധവൻ നളനാകാൻവേണ്ടി മാത്രമാണു്. അല്ലാതെ, തനിയ്ക്കു 'ദമയന്തി' കെട്ടിഞെളിയാനല്ല, തീച്ച തന്നെ! എന്നാൽ, ഇന്നു്, തിരസ്കരണീവിദ്യ തീരേ ദുർബലമാകയാലും, ഒരു 'കപടവടു'വിന്റെ നേപഥ്യവിധാനം ഇപ്പോം ദുസ്സാധമാകയാലും മാധവന്നു്, ചമൽക്കാരകാരിയായ ആ അനുരാഗദാൎഢ്യപരീക്ഷ നടത്തുവാൻ ഭാസ്കരൻ വേണ്ടിവന്നു, അല്ലേ? അല്ല, ഇനി, അമ്മിണിയുടെ അനുരാഗത്തിൻപേരിൽ അത്തരം ഒരവിശ്വാസം ഭാസ്കരന്നു തന്നെ സ്വയം ഉളവായിട്ടുണ്ടെങ്കിൽ, ആ അസംഭാവ്യതാബുദ്ധി ഇപ്പോൾ ഈ ഉത്തരക്കടലാസ്സുകൊണ്ടു നിശ്ശേഷം ക്ഷാളിതവുമായല്ലോ. പരീക്ഷക്കടലാസ്സിനെക്കാൾ നന്നായിട്ടുണ്ടു് ഉത്തരക്കടലാസ്സ്!

ഇനി നാം ഏതു മാൎഗ്ഗത്തിലൂടേയാണു പുറപ്പെടേണ്ടതെന്നല്ലേ ഇപ്പോൾ അറിയേണ്ടിയിരിയ്ക്കുന്നതു്?— മാധവ, ഞാൻ ഒരു യഥാൎത്ഥപുരോഹിതസ്ഥാനം തന്നെ വഹിയ്ക്കാം. ഞാൻ പറവാൻപോകുന്നതു താങ്കളുടെ പ്രിയമല്ല, ഹിതം തന്നെയാണു്. എന്നാൽ ഞാൻ പറയുന്ന ഹിതം, പ്രിയം കൂടിയായിരിയ്ക്കും: "ഹിതം മനോഹാരി ച

ദുർല്ലഭം വചഃ" എന്നല്ലേ ഭാരവി പറഞ്ഞിട്ടുള്ളു; 'അലഭ്യം' എന്നു പറഞ്ഞിട്ടില്ലല്ലൊ.

മാധവ, താങ്കൾ ഈ വിഷയത്തിൽ ഏതൊരു നയത്തെയാണംഗീകരിയ്ക്കേണ്ടതെന്നു ഞാൻ പലവുരു പറഞ്ഞിട്ടുണ്ടല്ലൊ. ആ അഭിപ്രായത്തെത്തന്നെ ഞാനിപ്പോഴും ഇതാ, ആവർത്തിയ്ക്കുന്നു; ഉറപ്പിയ്ക്കുന്നു; ധരിപ്പിയ്ക്കുന്നു! എന്നാൽ, സാമാന്യമായി ഇത്രയും പറഞ്ഞു പിൻമടങ്ങാൻ ഞാൻ വിചാരിയ്ക്കുന്നില്ല: അതു കേവലം യുക്തമല്ല. അതുകൊണ്ട്, ഞാനെന്റെ അഭിപ്രായത്തിന്നുള്ള പരികരങ്ങളെബ്ബന്ധിച്ച്, താങ്കൾക്ക് അനന്തരകർത്തവ്യത്തിൽ ഉചിതമായ ഒരു നിർണ്ണയമുണ്ടാക്കിത്തരാം.

"ഭവതി വിവാഹിതയായിത്തീരുന്ന നിമിഷം ഏതോ, അതുവരെ ഈയുള്ളവന്ന് ഒരു ഭാര്യയില്ല!" എന്നു നമ്മുടെ ഈ മാധവൻ ശ്രീമതിയ്ക്കു വാക്കു കൊടുത്തിട്ടുണ്ട്. അമ്മിണി ഭർത്തൃമതിയായിത്തീരുന്ന നിമിഷത്തിൽത്തന്നെ മാധവൻ സപത്നീകനായും തീരുമെന്നാണല്ലൊ ഈ പ്രതിജ്ഞയുടെ ആന്തരാർത്ഥം. അതുകൊണ്ട്, ഇവരുടെ ദപതിയാശ്രമപ്രവേശം പരസ്പരം ഒത്തുചേർന്നിട്ടല്ലാത്ത പക്ഷം, അത് ഏകമുഹൂർത്തത്തിലായാൽക്കൂടിയും, 'ശതപത്രപത്രശതഭേദ'ന്യായേന പ്രതിജ്ഞാഭംഗം ആപതിച്ചേയ്ക്കും! അപ്പോൾ പിന്നെയെന്താണു വേണ്ടത്? അതോ?—. രണ്ടുപേരും അന്യോന്യം യോജിയ്ക്കുക! എന്നാലെല്ലാം ശുഭമായി! അങ്ങിനെ തന്നെ വരേണമെന്നു ഞാനാശംസിയ്ക്കുന്നു!; ഇനിയും ആശംസിയ്ക്കുകയും ചെയ്യും!

ഇങ്ങിനെയല്ലാതെ, നമ്മുടെ മാധവൻ, ഏതെങ്കിലും ക്ഷുദ്ര പ്രതിബന്ധങ്ങൾക്ക്, അല്ലെങ്കിൽ വെറും പ്രതിപ

സ്വാഭാസങ്ങൾക്കു കീഴ്പെട്ട്, ആ പരിപാവനപ്രകൃഷ്ട പ്രേമത്തെ പരിത്യജിപ്പാൻ, അഥവാ വിസ്മരിപ്പാൻ, അല്ലെങ്കിൽ പ്രതിമാനിപ്പാതിരിപ്പാൻ നിർബ്ബന്ധനാവുകയാണെങ്കിൽ, പ്രപഞ്ചത്തിലെ ഓരോരോ അവയവങ്ങളേയും തമ്മിൽത്തമ്മിൽ ഘടിപ്പിയ്ക്കുവാൻള്ള ഒരു മുഖ്യസാധനോപായമായി പ്രകൃതിയാൽ സൃഷ്ടമായ 'സ്നേഹം' എത്ര മാത്രം അവമാനിയ്ക്കപ്പെട്ടുപോകും! ഹാ!! പിന്നെ മാധവന്റെ ജീവിതം എന്തിന്നു കൊള്ളാം? ആ ഭാമിനീമണിയുടെ ഭാവി എന്താകും? നമ്മുടെ സൌഹാർദ്ദത്തിന്റെ സ്ഥിതി എങ്ങിനെയായിത്തീരും?

മാധവന്റേയും അമ്മിണിയുടേയും സ്നേഹം, അഹേതുകവും തന്നിമിത്തം അപ്രതികാര്യവുമാകുന്നു! നോക്കുക—

അഹേതുഃ പക്ഷപാതോ യ-
സ്തസ്യ നാസ്തി പ്രതിക്രിയാ;
സ ഹി സ്നേഹാത്മകസ്തന്തു-
രന്തർമർമാണി സീവ്യതി!

അതുകൊണ്ട്, മാധവൻ പരിണയിയ്ക്കുന്നതു അമ്മിണിയേയും, അമ്മിണി പരിണയിയ്ക്കുന്നതു മാധവനേയും ആകുന്നതു് എതു പ്രകാരത്തിലായാലാണോ, ആ പ്രകാരത്തിലൂടെ, ഭാസ്കര, നമ്മുടെ രണ്ടുപേരുടേയും ത്രിവിധകരണങ്ങൾ സഞ്ചരിച്ചു വിധിയ്ക്കാവശ്യകമായ പൌരുഷത്തെസ്സമ്പാദിയ്ക്കുമാറാകട്ടേ!: "താൻ പാതി; ദൈവം പാതി!" എന്നല്ലേ? അഥവാ, പുരുഷകാരത്തെത്തന്നെ വിശ്വസിച്ച് അതിന്നു ശക്തി കൂട്ടിയാലും മതി:

ബലീ പുരുഷകാരോ ഹി
ദൈവമപ്യതിവർത്തതേ!

അതായതു് —

അക്ഷുദ്രമായുള്ളൊരു പൌരുഷത്തി-
ന്നധിനമാം ദൈവവുമെന്നു കേൾപ്പു!

എന്നുണ്ടല്ലൊ.

അപ്പൊഴേ, ഇതിന്നിടയിൽ മാധവന്നു മാതൃമാതുലാദികളുടെ പ്രതിബന്ധമാകുന്ന ഒരു പ്രവാരണമുണ്ടല്ലൊ?— ആകട്ടെ; അതും നീങ്ങിപ്പോകും:

കനത്തതാം മൂട്ടപടത്തെയും കുറെ-
ദ്ദിനങ്ങളാൽക്കാലമരുത്തു മാററിടും!

മാധവനെന്നല്ല, ഒരുവിധം വിനയമുള്ളവരാരും തന്നെ സ്വമാതാവിനേയും മററും തട്ടിനടക്കയില്ലെന്നുള്ളതു നിർവിവാദമാണ്. എന്നാൽ, അസ്മാദൃശന്മാരുടെ അച്ഛനമ്മമാരും മററും, ഇത്തരം സ്നേഹത്തേയോ തൽപരിണാമങ്ങളേയോ അവയെക്കൊണ്ടാടേണ്ടുംമുറയേയോ മനസ്സിലാക്കിയിരിക്കയില്ല. മാധവന്നു വന്നുചേർന്നിട്ടുള്ളതു പോലെയുള്ള പ്രതിബന്ധങ്ങൾ, ഏതാദൃശസ്നേഹത്തിന്റെ അനിവാര്യമായ ഗതിക്കു പ്രതിബന്ധങ്ങളല്ലെന്നുള്ള തത്വവും അവർ അറിയുന്നില്ല. അതിനാൽ, അവരെസ്സ്വവശം നയിപ്പാൻ സ്വല്പമൊന്നു പരിശ്രമിക്ക തന്നെ വേണം. ക്രമേണ അവരും അനുകൂലിക്കും. അപ്പോൾ എല്ലാം ശുഭവുമാകും!

ശരി! ഇതിന്നു് അധികകാലം വേണ്ടിവന്നാലോ? അതു രമ്യമാകുമോ?——

മരം തളിക്കാൻ തുടരുമ്പൊഴക്കു
മൊപ്പം മുളച്ചിടിന വല്ലി പൂത്തു!

എന്നതു യഥാർത്ഥം തന്നെ. പക്ഷേ, അവസരം കാത്തു സമാധാനത്തോടെ വർത്തിക്കയല്ലാതെ ഗത്യന്തരമില്ല;

കാലേ പ്രയുക്താ ഖലു കാലവിദ്ഭി-
വിജ്ഞാപനാ ഭർത്തൃഷു സിദ്ധിമേതി.

എന്നീ സുഭാഷിതത്തെ നാം പ്രത്യാചരിച്ചുകൂടാ. മാധവ, യഥാകാലം ഞാൻ വേണ്ടതു പ്രവത്തിച്ചുകൊള്ളാം. അല്ലേ ഭാസ്കര?

ശ്രീമതിയെപ്പോലെ മാധവനും, ധൈര്യവും സ്ഥൈര്യവും ക്ഷമയുമുള്ളവനായിരുന്നാൽ ഒരപായശങ്കയ്ക്കും അവകാശമില്ല.

. . . . . . . ചിരം ദുഃഖവശാൽത്തപിച്ചെ-
ന്നാലേ മനസ്സിൽപ്പരമാനുരാഗം
മുററിത്തഴയ്ക്കു: വെയിൽ തട്ടി വേണം
മുളച്ചു പൊന്തും ചെടി വേർപിടിപ്പാൻ!

എന്നും,

. . . . . . . . . . ... അനുരാഗനദിക്കു വിഘ്നം
കൂടാതൊഴുകനുവദിക്കുകയില്ല ദൈവം!

എന്നും, സ്ഥിരധീരധീകളായി വിശ്വസിച്ചു്,

. . . . . . . ! . . . . നമ്മളിൽ മുറ്റനുരാഗവിത്തു
താൻ താൻ വിതച്ചതു വൃഥാ കളയില്ല ദൈവം!

എന്നു രണ്ടുപേരും തുല്യന്യായേന സമാധാനിച്ചിരുന്നു് അപ്പപ്പോൾ വേണ്ടതു പ്രവത്തിക്കട്ടെ.

ഇതിന്നിടയിൽ പലേ കഷ്ടാനുഭവങ്ങൾക്കും സംഗതി വന്നേക്കാം. അവയുടെ 'പുളി' അല്ലെങ്കിൽ 'കയ്പ്' തന്നെയായിരിക്കും ഭാവിമാധുര്യത്തിന്റെ പ്രയോജകം. ആപതിച്ചേക്കാവുന്ന അത്തരം ആപൽഘട്ടങ്ങളിൽ മനസ്സമാധാനത്തിന്നു് ഇതും കൂടി ഇരിക്കട്ടെ:

ആ പത്തു ഭാവിയിലിരിക്കുവതായ ഭാഗ്യ-
ദീപത്തിനുള്ള നിഴലാണ്; . . . . . . . .

ഇതേ മാതിരിയുള്ള സമാധാനങ്ങൾക്ക് ഒരവലംബം വേണമെങ്കിൽ, പരസ്പരസന്ദർശനമോ, അഥവാ, അതിന്റെ പ്രതിനിധിയായ ലേഖസംവ്യവഹാരമോ അത്യാവശ്യകമാണ്. എന്തായാലും, ആ രമണീമണിയുടെ,

താരായ്പ്പൊരും മുഖം
കണ്ണുനീരാൽക്കലുഷമാക്കുവാൻ

ഒരിക്കലും അവസരം കൊടുക്കരുതെന്നു വീണ്ടും വീണ്ടും പറഞ്ഞുകൊള്ളുന്നു. എന്നാൽ, ചിലപ്പോൾ കരയേണ്ടതായിത്തന്നെ വരും. എന്തെന്നാൽ:

ശോകക്ഷോഭേ ച ഹൃദയം
പ്രലാപൈരേവ ധാര്യതേ.

അതു മാത്രമോ?—

പുരന്ധ്രീണാം ചിത്തം കുസുമസുകുമാരം ഹി ഭവതി!

അതുകൊണ്ട്, അത്ര വലിയ ശോകത്തിന്നിട കൊടുക്കാതെ കാത്തുകൊള്ളുക.

ഭാവിയെ ഓർത്തു വ്യസനിക്കുകയോ ഉൽക്കണ്ഠപ്പെടുകയോ ചെയ്യാതെ വർത്തമാനത്തെപ്പരിഷ്കരിക്കുക!; അതിന്റെ ആവശ്യത്തിന്നു മാത്രം ഭൂതത്തെ അനുസ്മരിക്കുക!; ഭൂതാനുസ്മരണം ഒരു പ്രകാരത്തിലും പശ്ചാത്താപത്തിന്നു പ്രയോജകീഭവിക്കരുതു്!

ഭാസ്കര, മാധവ, എനിക്കിപ്പോൾ ഇത്ര മാത്രമേ പറവാൻ തോന്നുന്നുള്ളു.

എന്നു സ്വന്തം സുഹൃത്ത് ——
യു. കെ. എഴുത്ത്.

* * * * *

ജഗതി ഫല,മധൎമ്മം ചെയ്യിലാപത്തു തന്നെ!

---

ഇക്കാലത്തു്, മാപ്പിളലഹളയെപ്പേടിച്ചോടി വന്നിട്ടുള്ളവർ, ലഹള ശമിച്ചതായിക്കണ്ടു സ്വദേശങ്ങളിലെയ്ക്കു തന്നെ മടങ്ങിത്തുടങ്ങിയിരിയ്ക്കുന്നു. തൃശ്ശൂരിലുള്ള അഭയാഗതരെ ദിവസം തോറും കുറേശ്ശയായി പിരിച്ചയച്ചുവരികയാണു്. അങ്ങിനെ മടങ്ങിപ്പോകുന്നവരെ ബുദ്ധിമുട്ടുകൂടാതെ വണ്ടി കയററി അയപ്പാൻവേണ്ടി അന്നും നമ്മുടെ എളയതു്, ആ നീണ്ട കത്തെഴുതി അയച്ചതിന്നു ശേഷം, തീവണ്ടിയാപ്പീസ്സിലെയ്ക്കു പോയി.

തൃശ്ശൂർ തീവണ്ടിയാപ്പീസ്സിൽ ആൾത്തിക്കിന്റെ ആധിക്യത്തിന്നു് അന്നു വേറെയും കാരണമുണ്ടായിരുന്നു: 'കൊടുങ്ങല്ലൂർ ഭരണി' എന്നു നാടെങ്ങും കുപ്രസിദ്ധി നേടിയിട്ടുള്ള കുത്സിതമായ ആ ആരാധനാക്രമത്തെ ആദരിച്ചു് അതിന്നായി കൊടുങ്ങല്ലൂക്കു പോകുന്നവരുടെ സംഖ്യ ചില്ലറയൊന്നുമല്ല! വികൃതവേഷധാരികളും സുരാപാനമത്തന്മാരും അശ്ലീലപ്രലപനപരായണന്മാരുമായ താന്തോന്നികളുടെ ഓരോരോ സംഘം, 'പച്ചത്തെറി' എന്ന പച്ച മലയാളപ്പേരിന്നു തികച്ചും യോഗ്യമായ ഗാനവിശേഷങ്ങൾ ഉതിർത്തുകൊണ്ടും, പെരുവഴിപോകുന്ന മര്യാദക്കാരികളായ സ്ത്രീകളെക്കൂടിയും അസഭ്യങ്ങളായ അഭിനയങ്ങളാലും അസംബന്ധപ്രലാപങ്ങളാലും ശല്യപ്പെടുത്തിക്കൊണ്ടും, മിത്ഥ്യാമതിയാലന്ധരായ നാട്ടുകാരാൽ വാചാപി നിവാരണം ചെയ്യപ്പെടാതെകണ്ടും ഭരണിയ്ക്കു പോകുന്നു! അന്ധവിശ്വാസത്തിന്റെ ആടോപം അന്യാദൃശം തന്നെ!! ആ ദേവിയ്ക്കു് ഈ ഭരണിക്ക[illegible] 'കോട്ടായ'ങ്ങൾ പ്രീതിപ്രദങ്ങളാണു പോലും!!!

ആരും കൈക്കൊള്ളാത്ത കാടക്കു മാത്രം
ചേരുന്നൊന്നീയന്ധവിശ്വാസമോത്താൽ!

ഇതു മാത്രമോ?——ഭരണിക്കാർ കുക്കുടങ്ങളെ ചില വടികളിന്മേൽ ദനീയമാംവിധത്തിൽബ്ബന്ധിച്ചു വേണ്ടുന്നത്ര ക്ലേശിപ്പിച്ചു ദേവീബലിയ്ക്കായിക്കൊണ്ടുപോകയും ചെയ്യുന്നു! മീനമാസത്തിലെ ഈ ഭരണിനക്ഷത്രം തന്റെ അധിദേവതയ്ക്കു * സമപ്പിയ്ക്കുന്ന കോഴികളുടെ സംഖ്യ സീമാതീതമത്രെ!!

ആടിനും ഗതി കോഴിയുടേതു താ-
നാരു കേൾക്കുമവററിൻനിലവിളി!
..........................................
..........................................
നേരാം മാഗ്ഗം ദേവിയെബ്ഭക്തി കൈക്കൊ-
ണ്ടാരാധിപ്പാനെത്രയുണ്ടു!——ഹായതൊന്നും
പോരാഞ്ഞിട്ടോ, കഷ്ട!——മീ പ്രാണിഹിംസാ-
ഘോരാകൃത്യം മത്ത്യരിങ്ങാചരിപ്പൂ!
കാരുണ്യക്കാമ്പായ തായയ്ക്കു, മുന്നിൽ-
ച്ചോരും പ്രാണിച്ചോരയാൽ പ്രീതിയാമോ?!

എന്നു മാത്രമല്ല;——

പുൽക്കൊടിത്തല നുള്ളുന്നതു പോലു-
മുഗ്രപാപമായ്ക്കണ്ട കണ്ണുള്ളവർ,
ഉള്ളുകൊണ്ടുമുടൽകൊണ്ടു, മാവിധം
ചൊല്ലുകൊണ്ടുമഹിംസയെസ്സേവിച്ചോർ,
മംഗലാത്മാക്കളേററപ്പെരുത്തുപേ-
രെങ്ങു ജാതരായെ,ങ്ങു കുടി കൊണ്ടു;

---

* യമനു്; "ഭരണിയ്ക്കു യമൻ തഥാ."

മാനനീയമാ രാജ്യം സഹിയ്ക്കുമോ,
മാനവൻെറയീ മാംസാദചേഷ്ടിതം—
യജ്ഞസംജ്ഞം നിരപരാധവധം
വിജ്ഞഗഹിതം വിശ്വഭയാനകം!

ഇങ്ങിനെ തുടങ്ങുന്നതായാൽ, ഈ 'ഭരണി'യെപ്പററി ത്തന്നെ നാലഞ്ചധ്യായം എഴുതേണ്ടിവരും! സദാചാരപ്രതിഷ്ഠാപനത്തിന്നും "അഹിംസാ പരമോ ധർമ്മ"- പ്രചാരണത്തിന്നും മററും അധികാരിയും ഹിന്ദുമതാനുയായിയും ക്ഷത്രധർമ്മാനുസാരിയുമായ ഒരു മഹാരാജാവിൻേറയും അവിടുത്തെ പ്രജകളുടേയും വിലക്ഷണദേവീഭക്തിപ്രകർഷത്തിന്നു ഇതാ, ഒരു ദൂരാഞ്ജലി മാത്രം സമർപ്പിച്ചുകൊണ്ടു് പേനയെപ്പിൻവലിച്ചുകൊള്ളുന്നു!—

ഭദ്രകാളി, ഭയാപഹേ, കൈതൊഴാം!
പുത്രവത്സലേ, ലോകൈകമാതാവേ,
ഇന്നു തന്നെ നിൻമക്കളീമൌഢ്യത്തിൽ-
നിന്നു കേറാൻ കനിവരുളണമേ!

ഷൊറണൂർ മെയിൽ മുളകുന്നത്തുകാവിൽനിന്നു വിട്ടിട്ടും, തൃശ്ശൂരിൽ എത്തേണ്ട സമയം കഴിഞ്ഞിട്ടും, പിന്നെയും മിനിട്ടു പത്തുമുപ്പതായി. എന്നിട്ടും വണ്ടി വരുന്നില്ല! ഇതിന്നു കാരണമെന്തായിരിയ്ക്കാം? അന്വേഷിയ്ക്ക തന്നെ.—

ഭരണിക്കാരുടെ ബഹളംനിമിത്തം ഷൊറണൂരിൽനിന്നു തന്നെ നേരം വൈകിപ്പുറപ്പെട്ടിരുന്ന ആ വണ്ടി, ഇടയ്ക്കിടെയുള്ള ആപ്പീസ്സുകളിലും കണക്കിലധികം താമസിയ്ക്കുകയും, തന്നിമിത്തം അസാധാരണമായ വേഗത്തിൽ ഓടിയ്ക്കപ്പെടുകയും ചെയ്തു. അങ്ങിനെ ഒരു കൂട്ടുതരിയുമില്ലാതെ ഓടിക്കൊണ്ടിരിയ്ക്കേ, തൃശ്ശൂരിൽനിന്ന് ഒന്നരണ്ടു നാഴിക വടി

യകലെവെച്ച് രണ്ടുമൂന്നു കമ്പാർട്ട്മെൻറുകൾ അതാ, റെയിലിന്മേൽനിന്നു തെററി മറിഞ്ഞുപോയി! ഹാ! എന്തു കഷ്ടം!; എന്തു ബഹളം! കള്ളു കുടിച്ചു ബോധമില്ലാതെ 'പച്ചത്തെറിപ്പാട്ടുകൾ' പാടിക്കൂട്ടുകാട്ടിക്കൊണ്ടിരുന്ന ഭരണിക്കാർക്കു തൻേറടം വെച്ചു; അവരുടെ രാഗാലാപങ്ങൾ വിലാപങ്ങളുമായി! എന്നല്ല; മററു പലരും ആ ആപത്തിൽ അകപ്പെട്ടു! ചിലർ മരിയ്ക്കു തന്നെ ചെയ്തു!

ദിവസംതോറും ആസ്പത്രിയിൽപ്പോയി അവിടെയുള്ള രോഗികളുടെ കുശലാന്വേഷണവും പരിചരണവും ചെയ്യുക എന്നതു നമ്മുടെ എളയതിന്നുള്ള ദൈനന്ദിനകർമ്മങ്ങളിൽ പ്രധാനമായ ഒന്നാണ്. തീവണ്ടി മറിഞ്ഞു സംഭവിച്ച ആ അത്യാപത്ത്, ഇന്നു വിശേഷിച്ചും അദ്ദേഹത്തെ ആസ്പത്രിയിലെയ്ക്കാകർഷിച്ചു. ചികിത്സാവിധികൾക്കും പരിചര്യാവിധാനങ്ങൾക്കും വിഷയമായി, വരിവരിയായിക്കിടത്തിയിരിയ്ക്കുന്ന പീഡിതവർഗ്ഗത്തെ എളയത് പ്രത്യേകം പര്യവേക്ഷണം ചെയ്തുതുടങ്ങി. സംസാരിപ്പാൻ കഴിയുന്നവരോടു നേരിട്ടും, അല്ലാത്തവരുടെ വൃത്താന്തം പരിചാരികമാരോടും അദ്ദേഹം ചോദിച്ചറിഞ്ഞു. അങ്ങേ അററത്തു കിടന്നിരുന്ന ദീർഘപീവരകായനായ ഒരു പീഡിതൻ എളയതിൻെറ ദൃഷ്ടിയെ ആശ്ചര്യകരമാംവണ്ണം ആകർഷിച്ചു! "എന്ത് ഇദ്ദേഹത്തിന്നു ഇങ്ങിനെ പററി? കഷ്ടം തന്നെ!" അങ്ങിനെ ഒരാൾ മാത്രമേ ആ വർഗ്ഗത്തിൽ എളയതിന്നു പരിചിതനായിട്ടുണ്ടായിരുന്നുള്ളു. ആരാണത്? —മററാരുമല്ല; നമ്മുടെ എളയതിനെ അന്ന് അറസ്റ്റ് ചെയ്ത ആ ഇൻസ്പെക്ടർ! അതേ; അദ്ദേഹം തന്നെ!

ആ ഇൻസ്പെക്ടറക്ക മററുള്ളവരെക്കാരം അധിക മായി പരിക്ക തട്ടിയിട്ടുണ്ടായിരുന്നു. ജ്വരം, ഹൃദയം, മസ്തിഷ്കം എന്നീ സ്ഥാനങ്ങൾക്ക വല്ലാത്ത ക്ഷോഭം തട്ടിയിരിക്കുന്നുവെന്നാണ ഡോക്ടർ പറഞ്ഞത്. ആദ്യമേ തന്നെ മോഹാലസ്യപ്പെട്ടിരുന്ന അദ്ദേഹം ഇപ്പോഴും ആ പാട്ടിൽ ത്തന്നെ കിടക്കുകയാണ്. അദ്ദേഹത്തിൻെറ പരിചര്യക്കായി അന്നു രാത്രിയിൽ പോലും എളയത് ആസ്പത്രിയിൽത്തന്നെ താമസിച്ചു.

---

## പത്തൊമ്പതാമദ്ധ്യായം.

---

### കോഴിയൊട്ടോ കുറുന്തടി!

---

ഇൻസ്പെക്ററർ അവിടെ അങ്ങിനെ കിടക്കട്ടെ. ഇനി നമുക്ക കോമത്തു പോയി കുട്ടൻനമ്പ്യാരുടെ ഇപ്പോഴത്തെ സ്ഥിതിഗതികളെ ഒന്നാരാഞ്ഞു നോക്കുക:

ആയുഷ്മതി മാധവിയെ 'ഉമാമഹേശ്വര'സന്നിധിയിൽവെച്ച് ഇടയ്ക്കിടെ കാണുവാനും, സംസാരിപ്പാനും സാധിക്കുന്നുണ്ടെന്നല്ലാതെ, ഒരു ഭർത്താവിൻെറ നിലയ്ക്ക് അവളുടെ വീട്ടിൽ കടന്നു ചെല്ലുവാനും മററും, ഇന്നും നമ്പ്യാക്ക കുഞ്ചിയുടെ അനുമതി കിട്ടിക്കഴിഞ്ഞിട്ടില്ലെന്നതോ പോകട്ടെ: അതു് ഇനിമേൽ, കിട്ടിയേയ്ക്കാമെന്നു പ്രത്യാശിപ്പാനുള്ള വഴിയൊന്നും കാണുന്നേയില്ല! എന്നാൽ, അന്ന്, ആ കളിസ്ഥലത്തുവെച്ച്, കുഞ്ചി കൈമിട്ടുക്കോടെ കൈയ്ക്കലാക്കിയ ആ ആഭരണം അവളിൽനിന്നു തിരിയേ സമ്പാദിപ്പാനോ, അല്ലെങ്കിൽ — ആ 'തോന്നിയവാസം'കൊണ്ടു ഗവിതയായിത്തീന്നിട്ടുള്ള ആ ധൂത്തയെ, എതെങ്കിലും പ്രതി

കാരംകൊണ്ട് ഒരു പാഠം പഠിപ്പിച്ചുവിടുവാനോ, പ്രാണപ്രേയസിയായ മാധവിയെ തന്റെ ആധീന്യത്തിലെയ്ക്കാനയിച്ചു പരസ്യമായി ഭാൎയ്യയാക്കി വെച്ചുകൊണ്ടിരിപ്പാനോ ഇതുവരെ നമ്മുടെ കുട്ടൻനമ്പ്യാൎക്കു തരം കിട്ടിയിട്ടില്ല! അസ്ഥിക കിട്ടിയില്ലെങ്കിലും വേണ്ടില്ല, കുഞ്ചിയ്ക്കു തക്കതായ ഒരു ശിക്ഷ കണക്കിനു കൊടുത്തു് മാധവിയെ സ്വാധീന്യത്തിൽക്കൊണ്ടുവരണമെന്നു തന്നെ, ശേഷപ്പനമ്പ്യാരാൽ അടിയ്ക്കടി അതാതു് ഉചിതോപദേശങ്ങളാൽ നിയന്ത്രിയ്ക്കപ്പെട്ടുകൊണ്ടുവന്നിട്ടും കുട്ടൻനമ്പ്യാർ ഇപ്പോഴും വിചാരിച്ചുവരുന്നു!

1922. മാൎച്ച് മാസം 25-ാംനു-യും പുലൎന്നു. അന്നു രാവിലെ നമ്പ്യാരെ നാം ഒരു പുതിയ മനുഷ്യനായിട്ടാണു കാണുന്നതു്: അദ്ദേഹത്തിന്റെ സ്നാനഭോജനാദികളിലും, നടത്തത്തിലും കൂടി, അഗാധമായ ഏതൊ ചിന്താഹ്രദത്തിൽ ആണ്ടുകിടക്കുന്ന മനസ്സിന്റെ അസ്വാതന്ത്ര്യജടിലമായ ഒരസ്വാസ്ഥ്യം അഭിവ്യക്തമായിക്കാണപ്പെടുന്നു! ഭയങ്കരതാസമ്മിശ്രമായും സ്ഥായിയായും മുഖത്തു സ്ഫുരിയ്ക്കുന്ന ആ വ്യാകുലതയുടെ ഇടയിലൂടേ, കൎത്തവ്യനിശ്ചയത്തിന്റെ സന്തതിയായ ഒരു പ്രസന്നതയും, കൎക്കടകമാസത്തിലെ മഴക്കാറിന്നിടയിലൂടേ ഉണ്ടാകുന്ന മിന്നൽപ്പിണരെന്നപോലെ, കാദാചിൽക്കമായിക്കാണുമാറാകുന്നു!

കുട്ടൻനമ്പ്യാർ തന്റെ അനന്തരകൎത്തവ്യത്തെ രണ്ടു ഭാഗമായിത്തിരിച്ചിരിയ്ക്കുന്നു. അതിൽ ആദ്യഭാഗം, സ്വന്തം ആലോചനാശക്തികൊണ്ടു നിൎണ്ണയിയ്ക്കപ്പെട്ടിട്ടുള്ളതും, അനന്തരഭാഗം, ഉപദേഷ്ടാവായ കേശവനെളയതിന്റെ അഭിപ്രായങ്ങളെ മാത്രം അനുസരിയ്ക്കുന്നതുമാകുന്നു. എളയ

തിന്നു് ഒരെഴുത്തയയ്ക്കയാണു പ്രഥമകർത്തവ്യമെന്നു നമ്പ്യാരുടെ കാര്യപരിപാടിയാൽ തെളിഞ്ഞുകണ്ടു. എന്നാൽ നിർണ്ണിതവും എളുപ്പത്തിനാൽ നിർണ്ണേതവ്യവുമായ രണ്ടുതരം കർത്തവ്യവും, എളുപ്പത്തിലായി നേരിട്ടാലോചിച്ചു ദൃഢീകരിച്ചതിന്നു ശേഷം പ്രയോഗദശയിൽ കൊണ്ടുവരുന്നതായാലാണു് അധികം നന്നായിരിയ്ക്കുക എന്ന ഔചിത്യബോധം നമ്പ്യാർക്കുണ്ടാവാതിരുന്നതുകൊണ്ടല്ല, തൃശ്ശൂരിൽപ്പോയി എളുപ്പത്തിനെക്കണ്ടു മടങ്ങി വന്നു കാര്യങ്ങൾ നിർവ്വഹിയ്ക്കുവാൻ ഉള്ളത്ര സമയമില്ലാതിരുന്നതുകൊണ്ടു മാത്രമാണു്, നമ്പ്യാർ സ്വയമേ ചിലതു നിശ്ചയിപ്പാനും എളുപ്പത്തിന്നു കത്തെഴുതുവാനും ഒരുങ്ങിയതു്. നമ്പ്യാരുടെ ആലോചനകളും തൽഫലങ്ങളും, ഇന്നത്തെ ഒരൊററദിവസംകൊണ്ടു് ഉണ്ടായതും ഉണ്ടാവാനിരിയ്ക്കുന്നതുമാണു്; അവ ഇന്നു തന്നെ നിർവ്വഹിയ്ക്കപ്പെടുകയും വേണം: നമ്പ്യാർ കത്തെഴുതുവാനിരുന്നു.

സ്ഥലവും തിയ്യതിയും കുറിച്ചു് 'ശ്രീ' എന്നു ഗടനാട്ടി. പിന്നെ ഒരക്ഷരം പോലും ഉപസ്ഥിതമാകുന്നില്ല. പേനത്തണ്ടു ചുണ്ടത്തു വെച്ചു കടിച്ചു മേല്പോട്ടു നോക്കിക്കൊണ്ടും, ചിലപ്പോൾ വെറുതേ കാലാട്ടിക്കൊണ്ടും, അങ്ങിനെ കുറേ നേരം ഇരുന്നു. ഒന്നൊന്നര മണിക്കൂർ നേരത്തെഗ്ഗാഢാലോചനയുടെ ഫലമായി ഏതാനും ചെറുവാക്യങ്ങൾ ആ എഴുത്തുകടലാസ്സിൽപ്പതിഞ്ഞു. കോത്തു കെട്ടിയ കൈപ്പടങ്ങൾകൊണ്ടു പിൻകഴുത്തു താങ്ങി ചാരുകസാലയിൽ മലന്നു കിടന്നു് എട്ടുപത്തു മിനിട്ടു നേരം വിശ്രമമനുഭവിച്ചു. അനന്തരം, ആ കത്തു് ലക്കോട്ടിലാക്കിപ്പശ വെച്ചു് തപാലിലിടുവാൻ ഒരു ഭൃത്യൻെറ കൈയിൽ കൊടുത്തയയ്ക്കുകയും ചെയ്തു.

പ്രകടതരമുയന്ന താപമാറി-
സ്സകലരുമൊട്ടു സമാശ്വസിക്കുമാറായ്;
പകലിനെ മറവിക്കിലെയ്ക്കയപ്പാൻ
മികവെഴമന്ദിമസന്ധ്യ വന്നടുത്തു.

കുട്ടൻനമ്പ്യാർ, ഏതോ ചില സംരംഭങ്ങളാൽ സംക്ഷുഭിത ഹൃദയനായുംകൊണ്ടു സംഭരിച്ചിട്ടുള്ള സംവിധാനകങ്ങളെ സ്സഫലീകരിപ്പാൻ ഈ സായംസന്ധ്യയിൽ സന്നദ്ധനായി; ചിരകാലജാജ്വല്യമാനമായ അമർഷാനലനു പ്രതികാരവിധാനത്താൽ പ്രതിശാന്തി വരുത്തുവാനായി പ്രതീക്ഷിച്ചിരുന്ന ആ തമോമയനിശാകാലത്തെ അഭിമുഖീകരിച്ച് അദ്ദേഹം നട കൊണ്ടു.

രാവൊരു മുഴുഭ്രാന്തൻ പോലെ പാഞ്ഞണഞ്ഞിരുൾ-
ച്ചേർ വാരിയെറികയായ് ദിങ്മുഖത്തിലെങ്ങെല്ലാം;
ഇത്തിരിയിടകൊണ്ടു കൽക്കരിക്കുമ്പാരത്തി-
ന്നൊത്ത മാതിരിയിലായ് ബ്രഹ്മാണ്ഡപ്പെരുംഭാണ്ഡം;
നാലു ഭാഗത്തെങ്ങും ചാഞ്ഞിറങ്ങികരിമ്പാറ
പോലവേ കിടക്കുന്നു വാനിടം വിശങ്കടം!
താരകളഞ്ഞാറങ്ങിങ്ങതിങ്കൽക്കാണപ്പെട്ടു:
പാറമേലെവ്വണ്ണമോ വീണ കക്കകൾ പോലെ!

കുട്ടൻനമ്പ്യാർ, ആ അന്ധകാരപ്പരപ്പിൽ അങ്ങുമിങ്ങും അനേകകാര്യവ്യാകുലനെന്ന പോലെ അലഞ്ഞു നടക്കുന്നു. നമ്പ്യാരുടെ ഈ ഒരുമ്പാട്, കുഞ്ചിയോടു പകരം ചോദിപ്പാനുള്ളതാണെന്ന് ഇനി വിളിച്ചുപറയേണ്ടതായിട്ടില്ലല്ലൊ. ഈ പകവീട്ടലിന്നുള്ള സമ്പൂർണ്ണസൌകര്യം ഇന്നുമാത്രമാണ് ദൈവവശാൽ—അഥവാ, ദുർദ്ദൈവവ

ശാൽ!—കരഗതമായതു്; കച്ചേരിവീട്ടിൽ ഗോപാലമേനവൻെറ അസാന്നിധ്യം, മനസ്സിൽ അന്നും ഒരു കഥകളി—ഇവ രണ്ടുമാണ് ആ സൌകര്യത്തെസ്സമ്പാദിച്ചുകൊടുത്തതും.

നമ്മുടെ നമ്പ്യാർ ഓരോ ചെറുവീടുകളുടെ പടിക്കലും വേലിക്കലും ചെന്നു്, 'രാമാ,—കോമാ,—ശങ്കരാ,—നാരായണാ,—' എന്നും മററും പതുക്കെ വിളിക്കുകയും, ആഗതരായ അവരോടെല്ലാം ഏററവും ഗൌരവഭാവത്തിൽ എന്തോ ചിലതൊക്കെ മന്ത്രിക്കുകയും ചെയ്യുന്നു. നമ്പ്യാരുടെ ഈ വിളിയും തെളിയും, ആ രാത്രിയുടെ നിശ്ശബ്ദതയെ നിഹനിപ്പാൻ സമർത്ഥമായില്ല; അതിനുള്ള സംഭവങ്ങൾ മററു മൂന്നെണ്ണമായിരുന്നു: ഒന്നാമതു്, കഥകളിയുടെ വാദ്യഘോഷം; രണ്ടാമതു്, പുഞ്ചക്കു കാവൽ കിടക്കുന്ന കൃഷിക്കാർ ആ നീണ്ടിഴഞ്ഞ പാട്ടു്, 'നനഞ്ഞൊരു നൂൽപോലെ നിദ്രതൻവക്ത്രത്തിലിട്ടിഴക്കു'ന്നതു്.

എന്തിനെ,യാരെ,ക്കുറിച്ചാണാവോ?— 'കുത്തിച്ചുട
കെ'ന്നിടക്കിടെ'ക്കല്പിക്കു'നുണ്ടു കാലങ്കോഴി!

ഇതു മൂന്നാമതും!

നേരം ഒട്ടു പാതിരയോടടുത്തു; കാലങ്കോഴി കണ്ണുംകുഴഞ്ഞു 'കല്പന' നിർത്തി; കാവൽക്കാരും പാട്ടു നിർത്തി നിദ്രയിലെക്കു കടന്നു: കുട്ടൻനമ്പ്യാർ നാലഞ്ചു് അനുചരന്മാരോടുകൂടി കച്ചേരിവീട്ടിൻെറ പരിസരത്തിലുമെത്തി.

വളരെ വളരെദ്ദിവസങ്ങൾക്കു മുമ്പു വിട്ടു പോന്നിട്ടുള്ള കച്ചേരിവീട്ടിൻെറ പടിക്കകത്തെക്കു്, പ്രതികാരപ്രവർത്തകമായ കോപം നിമിത്തമോ സ്ത്രീദ്രോഹകരണത്തിലുള്ള ആശങ്കയാലോ വിറക്കൊള്ളുന്ന കാലുകളെ നമ്പ്യാർ

എടുത്തുവെച്ചു; അനുചരന്മാരും ഒപ്പം കടന്നു. കോലായിൽക്കയറിനിന്നു നമ്പ്യാർ, "മാധവി, മാധവി," എന്ന്, വാതില്ക്കൽ മുട്ടിക്കൊണ്ടു പതുക്കെ വിളിച്ചു; മയങ്ങിക്കിടന്നിരുന്ന മാധവി തട്ടിപ്പിടഞ്ഞെഴുന്നേററു കതകു തുറന്നു.

"എവിടെ?; തള്ളയെവിടെ?" എന്ന, പരുഷസ്വരത്തിലുള്ള പ്രശ്നത്തിന്റെ പരിസമാപ്തിക്കു മുമ്പായി, പുറത്തുനിന്നു വിളിക്കുന്നതു് ഇന്ന ആളാണെന്നറിഞ്ഞതിനാൽ, കവാടോദ്ഘാടനത്തെ പ്രതിഷേധിപ്പാനായി കുഞ്ചി പിറകെ എത്തി. 'ആരാതു്?' എന്നു് അവൾ ആവേശത്തോടെ ചോദിച്ചതിന്നു്, തനിക്കു വിധേയയായിരിക്കയാണു നല്ലതെന്നു വിശദമാക്കുന്ന സ്വരത്തിലുള്ള ഒരു ഹുങ്കാരമായിരുന്നു ഉത്തരം. കുഞ്ചിയുണ്ടോ നമ്പ്യാൎക്കു വിധേയയായിരിക്കുന്നു! അവൾ ഇങ്ങിനെ ഗൎജ്ജിച്ചു:—"തന്നോട്ട് ഇവ്ടെ വരര്തെന്നു് ഞാൻ പറഞ്ഞ്ട്ട്ല്ല്യേ? എന്തിനാ-ാ-ാ പ്പൊ വന്നിരിക്കണതു്?" കോപംകൊണ്ടു കലികൊണ്ട കുട്ടൻനമ്പ്യാർ, 'ഇതിനാണെടി!' എന്നും പറഞ്ഞു തന്റെ ദീൎഘപീവരമായ ദക്ഷിണബാഹുദണ്ഡം ഉലച്ചു് ആ ധൂൎത്തയുടെ ചെകിട്ടത്തു് ഒന്നു പൊട്ടിച്ചു! അവൾ നിലത്തു പതിച്ചു!

ഇതു കണ്ടപ്പോൾ മാധവി അമ്പരന്നു് 'അയ്യോ!'-വിളിച്ചുപോയി! "മിണ്ടരുതു്!; പോരൂ!" എന്നു്, മാധവിയുടെ കൈയും പിടിച്ചുകൊണ്ടു പുറത്തു കടന്നു നമ്പ്യാർ നടന്നുതുടങ്ങി. അനുയായികളാകട്ടെ, അകത്തെക്കും കടന്നു: അനന്തരകൎത്തവ്യത്തിന്നു നമ്പ്യാരുടെ ആജ്ഞയെ നല്ല, അനുജ്ഞ പോലും അപ്പോൾ അവൎക്കു് അപേക്ഷിതമായിരുന്നില്ല!

മാധവി— എന്തുട്ടാണ്? അമ്മയെ അവർ......

നമ്പ്യാർ— അവരൊന്നും ചെയ്യില്ല; പേടിക്കണ്ട! എന്റെ കൂടെപ്പോന്നോളൂ. അല്ലെങ്കിൽ,——

നമ്പ്യാർ മാധവിയുടെ കൈ വിടാതെ തന്നെ ആ കൂരിരുട്ടിലൂടെ മുന്നോട്ടു നടന്നു. അവളുടെ, ഹൃദയം ദ്രുതഗതിയിൽ തുടിച്ചിരുന്നു; വയർ വല്ലാതെ പതച്ചിരുന്നു; കാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നു! എന്നാൽ, നമ്പ്യാരുടെ അപ്പോഴത്തെ മനഃസ്ഥിതി, അദ്ദേഹത്തിന്നു തന്റെ പ്രിയതമയുടെ ആ അവസ്ഥാന്തരങ്ങളൊന്നും അറിവാനവകാശമുണ്ടാക്കിയില്ല! നമ്പ്യാരുടെ ഉദ്ദേശ്യമെന്തെന്നു ചോദിപ്പാൻ മാധവിക്കു ധൈര്യവുമുണ്ടായില്ല. അദ്ദേഹത്തിന്റെ മുഖത്തു പ്രസ്പഷ്ടമായിരുന്ന, പൈശാചികവും ഭയങ്കരവുമായ ക്ഷോഭം കാണ്മാൻ കഴിയാതിരുന്നതും അവളുടെ സുകൃതം! ഭർത്താവിനെ അനുഗമിക്കയല്ലാതെ അപ്പോൾ മററു ശരണമൊന്നുമില്ലെന്നു മാത്രം ആ പതിവ്രതാരത്നം അറിഞ്ഞു. 'ഉമാമഹേശ്വര'ന്റെ മുന്നിലെത്തിയപ്പോൾ, അവൾ തന്റെ വലംകൈ മാറിൽ വെച്ചുകൊണ്ടു, "എന്റെ ഈശ്വരാ! —— " എന്നു ഇടനെഞ്ഞു പൊട്ടിക്കൊണ്ടു് എന്തോ പ്രാർത്ഥിച്ചു!

കച്ചേരിവീട്ടിന്റേയും കോമത്തുവീട്ടിന്റേയും അകലം കഷ്ടിച്ചു് അര നാഴിക മാത്രമാകുന്നു. പത്തുപതിനെട്ടു നിമിഷത്തിന്നുള്ളിൽ നമ്പ്യാർ മാധവിയെ, ശാരീരമായിട്ടില്ലെങ്കിലും മാനസികമായിട്ടു പിടിച്ചിഴച്ചു തന്റെ മാളികയിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. ഇങ്ങിനെ മാധവിയുടെ ഭർത്തൃ'ഗൃഹപ്രവേശം', അർദ്ധരാത്രത്തിൽ ആരുമേതുമറിയാതെ ഭർത്താവിനാൽ നിർവ്വർത്തിതമായി.

കോമത്തുവീട്ടിനെപ്പററിയ ചുരുങ്ങിയ ഒരു വിവരണം ഇവിടെ ആവശ്യകമായിരിക്കുന്നു: വടക്കുഭാഗത്തുള്ള, തെക്കിനിസ്രാമ്പിയും നാലുകെട്ടും മററുമാണ കോമത്തുവീട്ടിലെ പ്രധാനഭവനം. മാളിക എന്നു പറയപ്പെടുന്നതാകട്ടെ, നടുക്കുള്ള ഒരു നടപ്പുരയാൽ സംയോജിപ്പിക്കപ്പെട്ട് പടിഞ്ഞാറം കിഴക്കുമായി ഒരേ ആകൃതിയിലും ഒരേ വലിപ്പത്തിലും നില്ക്കുന്ന രണ്ടു രമ്യഹൎമ്മ്യങ്ങളാകുന്നു. ഇതിൽ പടിഞ്ഞാറേതു സ്ത്രീകളുടേയും കിഴക്കേതു പുരുഷന്മാരുടേയും ഉപയോഗത്തിന്നുള്ളതാണ്. കിഴക്കേ മാളികയുടെ മുകളിൽ ഒരു കിടപ്പുമുറിയും ഒരു തളവുമാണുള്ളത്. ഇതാണ കുട്ടൻനമ്പ്യാരുടെ ആവാസസ്ഥാനം. അതിന്റെ ചുവട്ടിലുള്ള രണ്ടു മുറികളിൽ ഒന്നു രാമൻനമ്പ്യാർ ഉപയോഗിക്കുന്നതും, മറേറതു പണക്കച്ചവടത്തിന്റെ ആപ്പീസ്സും ആകുന്നു.

രാമൻനമ്പ്യാർ കിടക്കുന്ന മുറിയുടെ മുന്നിലായി ഒരു ബെഞ്ചിന്മേൽ, അദ്ദേഹത്തിന്റെ പരിചാരകനായ വൃദ്ധഭൃത്യൻ കിടന്നു കൂക്കം വലിക്കുന്നു. കുട്ടൻനമ്പ്യാരും മാധവിയും, ശബ്ദമുണ്ടാകാതിരിപ്പാൻവേണ്ടി, കാൽ വെക്കുമ്പോഴം ആദ്യമായി മടമ്പൂന്നാതെ നടന്നു കോണി കയറി മുകളിലെത്തി. നമ്പ്യാർ തന്റെ കിടപ്പുമുറി തുറന്നു പ്രാണനാഥയേയും അതിൽ പ്രവേശിപ്പിച്ച് അകത്തുനിന്നു വാതിൽ തഴുതിട്ടു. എന്നിട്ട് വരാന്തയിലെക്കുള്ള ജനാല —അതു് അഴിയില്ലാത്തതാണ്;—തുറന്ന് അതിന്റെ പടിയിൽക്കയറി, ഒരു പാവയെപ്പോലെയെങ്കിലും, ചെവി വട്ടം പിടിച്ചുകൊണ്ടു അദ്ദേഹം അവിടെ ഇരിക്കുന്നു. ഒന്നും മനസ്സിലാവാത്ത മാധവിയും അദ്ദേഹത്തിന്റെ പിന്നിൽ

അങ്ങിനെ അവശയായി നില്ക്കുന്നു. ആ മുറിയിലും അവർ അന്ധകാരത്തിൽത്തന്നെയാണ്.

കുറെയങ്ങിനെ കഴിഞ്ഞപ്പോഴ്, വല്ലതുമൊന്നറിയണമല്ലൊ എന്നു വെച്ച് എന്തോ ചോദിപ്പാൻ മുതിന്ന മാധവിയുടെ മുഖത്തുനിന്ന് ഒരു വാക്ക കഷ്ടിച്ച പുറത്തു വന്നപ്പോഴേക്കു നമ്പ്യാർ ഗൌരവത്തിൽ 'ശ്......ശ്' എന്ന്, നിശ്ശബ്ദമുദ്ര വാചികമായഭിനയിച്ചു. ആ സാധ്വി വീണ്ടും വ്യസനാക്രാന്തയായി!

പടിക്കൽനിന്നു ചൂളകുത്തുന്ന ഒരു ശബ്ദം കേട്ടു നമ്പ്യാർ, വേടൻെറ കുഴലൂത്തു കേട്ട മാനിനെപ്പോലെ, വരാന്തയിലെക്കു കുതിച്ചു ചാടി. മാധവിയും ഒപ്പം കടന്നു കൈക്കു പിടിച്ച്, "എവിടക്കാ?—എന്തിനാ?" എന്ന്, തൊണ്ടയിടറിക്കൊണ്ട് ഇട മുറിയാതെ ചോദിച്ചു.

നമ്പ്യാർ—നില്ക്കു; എളയതാണെന്നു തോന്നുന്നു; ഇപ്പോഴ് വരാം.

എന്നു ദ്രുതഗതിയിൽപ്പറഞ്ഞ്, മാധവിയെ അവിടെത്തനിയേ നിർത്തി പടിക്കലെക്കു നട കൊണ്ടു. എന്നാൽ, ആ ചൂളകൊണ്ടു നമ്പ്യാരെ വിളിച്ചതു് അദ്ദേഹത്തിൻെറ അനുയായികളിൽ ഒരുവനായ ശങ്കരനും, അവൻ കൊണ്ടു വന്നിരുന്ന പുതിയ വർത്തമാനം, "ആ ജെന്തുൻെറ കത തീന്നുപോയി, യെജമാൻനേ!" എന്നതുമായിരുന്നു! നമ്പ്യാർ ഭയാകുലനായുംകൊണ്ടു ചോദിച്ചു:— "എന്തെടാ, നിങ്ങൾ കാട്ടിയതു്?! ———— നീ നേരോ പറയുന്നതു്?!" "അരുതേ!—" എന്ന് അവൻ ഉറപ്പിച്ചു പറഞ്ഞു. മദ്യത്തിൻെറ ലഹരി ലേശം പോലുമില്ലാതെ അവൻ സമർപ്പിച്ച ആ റിപ്പോർട്ട്, നമ്പ്യാൎക്ക വിശ്വാസ്യം തന്നെയായിരുന്നു!

അദ്ദേഹം അമ്പരന്നുപോയി! അഹോ, കഷ്ടം! കുഞ്ചിക്കു കിട്ടിയ ശിക്ഷ കുറെക്കടന്നുപോയി!! നമ്പ്യാർ, "നീ പോയ്ക്കോ!—— എല്ലാം നാളെ സെൻട്രൽ ജെയിലിലെയ്ക്കു്!!" എന്നു മാത്രം കല്പിച്ചു മാളികയിലെയ്ക്കു തിരിച്ചോടി!

മനുഷ്യർ ചെയ്യുന്ന പ്രവൃത്തികളുടെ ഫലം വിചാരസീമയുടെ പരിമിതിയിൽ ഒതുങ്ങിവരുന്നില്ല! നമ്പ്യാരുടെ പ്രവൃത്തി ഈ പ്രകാരത്തിൽ പരിണമിയ്ക്കുമെന്നു് അദ്ദേഹം വിചാരിച്ചിരുന്നോ! ഏതാനും മണിക്കൂറിന്നുള്ളിൽ നേരം പ്രകാശമാകും. പിന്നെത്തെ അവസ്ഥ എന്താണു്! സമൃദ്ധവും പ്രസിദ്ധവുമായ കോമത്തുതറവാട്ടിലെ ഒരംഗം,— നാട്ടുകാക്കും വീട്ടുകാക്കും കണ്ണിലുണ്ണിയായ ഒരു ദേഹം,— വൃദ്ധയായ കുഞ്ഞുകുട്ടിയമ്മയ്ക്കു് ആകപ്പാടെയുള്ള ഒരു പുത്രൻ—ഇതാ, കൊലക്കുററത്തിന്നു് ഒരു പ്രേരകപാത്രമായി പരിണമിയ്ക്കുന്നു!——പ്രേരകപാത്രം മാത്രമോ?—അതിലും കവിഞ്ഞു്, താൻ തന്നെയാണു് ഈ കഠിനകൃത്യം ചെയ്യതെന്നു വന്നുകൂടുവാനും പ്രയാസമുണ്ടോ! നമ്പ്യാരുടെ ആലോചന അതുവരെ നീണ്ടു! ഹാ, കഷ്ടം! മനുഷ്യൻെറ അവസ്ഥാപരിണാമം അന്യാദൃശവും അദ്ഭുതാവഹവും തന്നെ!

ശങ്കരൻെറ അനാലോചനജല്പിതത്തിൽനിന്നു കുട്ടൻനമ്പ്യാക്കുണ്ടായ വികാരപരമ്പരകൾ വാചാമഗോചരങ്ങളെന്നേ പറവാനുള്ളു. അപ്പോഴും മാധവിയ്ക്കു നമ്പ്യാരുടെ സ്തോഭം കണ്ടറിവാൻ കഴിയാതിരുന്നതു് സുകൃതമോ, ദുഷ്കൃതമോ; എന്തോ? ആ അവസ്ഥാന്തരത്തിൽപ്പോലും അദ്ദേഹം, പലമാതിരി പശ്ചാലോചനകളുമായി നാലഞ്ചു നിമിഷം കഴിച്ചുകൂട്ടി; ഒന്നിലും ഒരു പിടുത്തം കിട്ടിയില്ല!

ഒടുവിൽ, എന്തുദ്ദേശിച്ചോ?—'വരു!' എന്നു മാത്രം പറഞ്ഞു പിന്നെയും തൻെറ പ്രാണനായികയെ ഹസ്തത്താൽ ഗ്രഹിച്ച്, ആ വിചാരവിഹ്വലൻ, ആ ചിന്താജഡൻ, ആ കർത്തവ്യവിമൂഢൻ, മാളികയിൽനിന്നിറങ്ങി കോമത്തെപ്പടിയും കടന്ന്, തമസ്സിനാൽ ആസ്കന്ദിതനായും അനിർദിഷ്ടസങ്കേതനായും മുന്നോട്ടു നടന്നു!

മാധവിയാണു വല്ലാതെ കഷ്ടത്തിലായത്: അവൾക്കു നമ്പ്യാരെ, അനുഗമിപ്പാൻ മനസ്സില്ല; അനുഗമിക്കാതിരിപ്പാൻ നിവൃത്തിയുമില്ല! കേവലം ഒരു ജീവച്ഛവമെന്നപോലെ നടക്കുന്ന ആ സാധ്വി, തൻെറ സംശയങ്ങളെ പിന്നെയും ഓരോ ഏകപദപ്രശ്നങ്ങളാൽ വെളിവാക്കിത്തുടങ്ങി. എന്നാൽ, കുട്ടൻനമ്പ്യാർ ആ പ്രശ്നങ്ങളെ, ഉപരോധിച്ചതുമില്ല; ഉത്തരിച്ചതുമില്ല!

അവർ കോമത്തുവീട്ടിൽനിന്നു രണ്ടു വിളിപ്പാടു ദൂരത്തായി. തൊട്ടാവാടി നിറഞ്ഞു തരിശായിക്കിടക്കുന്ന ഒരു വെളിമ്പറമ്പിലെ ഒററയടിപ്പാതയിലൂടെ അവർ നടന്നുതുടങ്ങി. ആ പറമ്പിൻെറ തെക്കുഭാഗം, കോമത്തെ വക വലിയ ഒരു തോട്ടമാണ്. അതിലെ കാവൽക്കാരനായ പുലയനെ വിളിച്ച്, രണ്ട് ഇളന്നീർ ഇട്ടു കൊണ്ടുവരുവാൻ നമ്മുടെ നമ്പ്യാർ കല്പിച്ചു.

ആ പുലയൻ, പകുതി ചെത്തിയ ഇളന്നീർ രണ്ടും കത്തിയോടുകൂടി വേലിക്കിപ്പുറത്തു വെച്ചുകൊടുത്തു. കത്തി രാവിലെത്തരാമെന്നു പറഞ്ഞ് അവനോടു പൊയ്ക്കൊള്ളുവാനാജ്ഞാപിച്ചു നമ്പ്യാർ ആ ഇളന്നീരെടുത്തു കണ്ണുതുറന്നു കുടിച്ചുതുടങ്ങി. അതിലെ വെള്ളം മുഴുവനും, ആസന്നമരണനായ ഒരുവൻെറ വിഷമമായ ശ്വാസോച്ഛ്വാസ

ശബ്ദത്തെ അനുകരിച്ചുകൊണ്ട്, വരണ്ടുണങ്ങിയ നമ്പ്യാരുടെ വായിൽ വീണു. മാധവിയോടു ചോദിച്ചപ്പോൾ അവൾക്കാവശ്യമില്ലെന്നു പറകയാൽ, മറേറ ഇളന്നീരും താൻ തന്നെ കുടിച്ചു.

പിന്നെയും അവർ നടന്നുതുടങ്ങി. അന്നു ദിവസം അതുവരെച്ചെയ്യേടത്തോളം പ്രവൃത്തികളേയും, വന്നവയും വരാനിരിയ്ക്കുന്നവയുമായ അവയുടെ ഫലങ്ങളേയും നമ്മുടെ കോമത്തു കുട്ടൻനമ്പ്യാർ ആ സമയത്ത് ഒന്നായിഓർക്കുകയും, അതോടുകൂടി, പശ്ചാത്താപവും ഭവിഷ്യദ്ഭീതിയും നിരവധികമായ നിർവ്വേദവും തിക്കിത്തിരക്കി നമ്പ്യാരുടെ ദുർബ്ബലഹൃദയത്തെ ക്ഷോഭിപ്പിച്ച് കലുഷീകരിയ്ക്കയും ചെയ്തു! ആ സാധു, മൌഢ്യത്തിൻെറ പരമകാഷ്ഠയിൽ എത്തി, സ്വജീവിതത്തെ താനേ ധ്വംസനം ചെയ്യാൻ തീർച്ചപ്പെടുത്തി! ആ വിവേകജഡൻ, തൻെറ അഭാവത്തിൽ പ്രേയസിയുടെ സദ്ഭാവം——അതായത്, താൻ മരിച്ചിട്ടു പിന്നെയും ഭാൎയ്യ ഭൂമിയിൽ ജീവിച്ചിരിയ്ക്കുന്നത്——തനിയ്ക്കു ദുസ്സഹമായിത്തോന്നുകയാലോ മറേറാ മനുഷ്യത്വത്തിൽനിന്നകന്നു്, ഭയങ്കരമാംവണ്ണം, നിരുദ്ദേശ്യമായി, ഇങ്ങിനെ മുരണ്ടു:——"മാധവി, നിനക്കു മരിയ്ക്കുവാനിഷ്ടമുണ്ടോ?"! ഹാ! നിഷ്കളങ്കഹൃദയയും നിരപരാധയുമായ ആ സാധ്വി ഇതിനെന്തുത്തരം പറയും!?!

കയൽമിഴിയുടെ കണ്ണിരുട്ടടഞ്ഞു;
മയമിയലും മനമത്രയും മയങ്ങി!

പോരാ:

ചടുലചപല, മൊരുന്നതാചലത്തിൻ-
മൊട്ടുമുടിയൻെറ മുനമ്പിൽനിന്നു താഴെ

പട്ടകുഴിയിൽ വിഴാൻതുടങ്ങിടുമ്പോഠം-
പ്പെട്ടമൊരവസ്ഥയിലായിതാക്കുമാരി!

അവഠം അവിടെ ഇരുന്നുപോയി! നമ്പ്യാർ അവളെ പ്പിടിച്ചുവലിച്ചെഴുനേല്പിച്ചു്, വലത്തെക്കൈയിൽ വാഠംക്കത്തിയുമായി, ഒരു ചെന്നായെപ്പോലെ നിലകൊണ്ടു! മാധവി, അങ്ങിനെതന്നെ നിന്നു വിറകൊണ്ടു! അവിവേകിയായ ആ ആതതായി, അതിരില്ലാത്ത പ്രണയത്തിൻെറ അനാശാസ്യവും അമംഗളവും അതികഷ്ടവുമായ അവസ്ഥാന്തരത്തിന്നധീനനായി, ആ സാധ്വിയുടെ വയററിൽക്കിടക്കുന്ന കുട്ടിയെപ്പോലും ഓക്കാതെ, യുവതിയും സുകുമാരഗാത്രിയും പ്രഥമഗർഭിണിയുമായ ആ മാധവിയുടെ കണ്ഠത്തെ ലക്ഷ്യമാക്കിക്കൊണ്ടു വാഠംക്കത്തിയെ,——ശാന്തം പാപം! ശാന്തം പാപം!!

അവഠം, ഇടിവെട്ടേററ ഇളംവള്ളി പോലെ, നിരാശ്രയയായി നിലത്തു പതിച്ചു! ഹാ, ധിക്, കഷ്ടം!

ഇളമിൻകുഞ്ഞിന്നു ചങ്ങലെത്ര വേണം!!

---

## ഇരുപതാമദ്ധ്യായം.

ഈ അദ്ധ്യായത്തിലെ സംഭവങ്ങളുടെ കാലത്തേയും തിയ്യതികൊണ്ടു തന്നെ കുറിപ്പെടുത്തിക്കളയാം: 1922 മാച്ച് മാസം 27-നു!

അന്നു നമ്മുടെ കാത്യായനിക്കുട്ടിയ്ക്കു തപാലിൽ ഒരെഴുത്തു കിട്ടുന്നു. മേൽവിലാസത്തിൻെറ കൈപ്പട കണ്ടപ്പോഠംതന്നെ, ആ എഴുത്തയച്ച ആളെ അവഠംക്കു മന

സ്സിലായിരിക്കണം: വടികൊണ്ടടി കൊണ്ട സൎപ്പമെന്ന പോലെ, അതാ, ഒരാഹ്ലാദവിശേഷം അവളുടെ ഹൃദയ ഗഹ്വരത്തിൽനിന്നുദ്ഗമിക്കുന്നു!—— അവൾ, അതാ, ആ എഴുത്തിനെ ആസക്തിയോടെ ചുംബിക്കുന്നു; ആ നിജ്ജീവനേത്രങ്ങളിൽ വെള്ളം നിറച്ചുകൊണ്ട് അതു തുറന്നു നോക്കുന്നു; അതിലെ അക്ഷരങ്ങളെ സന്തപ്തനിഃശ്വാസ വായുവിനാൽ മലിമസമാക്കിത്തീക്കുകയും ചെയ്യുന്നു! ബാഷ്പനിരുദ്ധകണ്ഠിയായ ആ പ്രേമവിഹ്വല, തന്റെ ക്ഷാമക്ഷാമങ്ങളായ കപോലങ്ങളിലൂടേ കണ്ണുനീരൊഴുക്കിക്കൊണ്ട് ആ എഴുത്ത് ഒട്ടൊന്നു വായിച്ചുതള്ളുന്നു. അതിലെ പ്രതിപാദ്യം അവൾക്കു മനസ്സിലായി. ആ അവസരത്തിൽ, അവളുടെ വിളറിയ മുഖം, 'സിനിമ'യിൽ ഓരോ 'സീനും' അവസാനിക്കുമ്പോൾ ഒന്നിച്ചു പുനഃപ്രകാശിക്കുന്ന വൈദ്യുതദീപങ്ങളാൽ ആ കളിസ്ഥലത്ത് എത്രയൊരുതരം പ്രഭയുള്ളവാകുമോ, താദൃശമായ ഒരു സാധാരണഃസ്വാഭത്തിന്നു ആധാരമായി! ആകസ്മികവും അപാരവുമായ ആനന്ദാനുഭവം നിമിത്തം ഹൃദയം തുടിച്ചേയ്ക്കുമോ എന്ന് അവൾ ത്രസിച്ചുപോയി!!

തള്ളിക്കേറിയ വിവിധവികാരങ്ങളെപ്പിടിച്ചൊതുക്കിക്കൊണ്ട് അവൾ ആ എഴുത്തു പിന്നെയും മനസ്സിരുത്തി വായിച്ചു; സംഗതികളെല്ലാം വ്യക്തമായി ധരിച്ചു: ഹാ, ഹാ! പ്രപഞ്ചരഹസ്യങ്ങൾ അപ്രമേയങ്ങളത്രെ! വിധിവിലാസങ്ങൾ അവിചാരണീയങ്ങൾ തന്നെ! സ്നേഹത്തിന്റെ പരിണാമഗതികൾ അനന്തമയങ്ങളുമാകുന്നു! വിധിയാലോ, ആശയാലോ, അഥവാ — പഴയ ആ സ്നേഹത്താലോ പ്രേരിതനായിട്ട്, —— അല്ലെങ്കിൽ, മൂന്നിനാ

ല്യം എന്നു തന്നെ പറയാം: ആപദ്ഘട്ടങ്ങളിൽ, മനുഷ്യ രുടെ മനസ്സിൽ ഒളിഞ്ഞുകിടക്കുന്ന സ്നേഹം പ്രകടമായി പ്രകാശിക്കുന്നു; അപ്പോൾ ചില പുതിയ ആശകൾ അ ങ്കുരിക്കുന്നു; അതിന്നനുഗുണമാംവണ്ണം വിധിപ്രേരണകളും സംഭവിച്ചുപോകുന്നു! ——— ആ സാധു ഇപ്പോഴിതാ, വ ളരെക്കാലം കഴിഞ്ഞിട്ട് കാത്യായനിക്കുട്ടിക്ക് ഒരു കത്തെ ഴുതി അയച്ചിരിക്കുന്നു! എന്തിന്?—അവളെ അന്നു രാത്രി പാമ്പിൻകാവിലൊന്നു കാണണം! അതേ; ആ കത്തു കൊണ്ട് ആവശ്യപ്പെടുന്നത് അത്ര മാത്രമാണ്.

കത്തു വായിച്ചു നോക്കി കത്തിച്ചു കളയേണമെന്ന് അതിൽ എഴുതിയിരുന്നുവെങ്കിലും, അവൾ അതിനെ, അ മിതമായി സ്നേഹിച്ചോ ബഹുമാനിച്ചോ, ഒരു പുസ്തകത്തി നുള്ളിൽ വെച്ച് ആ പുസ്തകത്തെ പെട്ടിക്കുടിയിൽ നി ക്ഷേപിച്ചുകളക മാത്രമേ തൽക്കാലം ചെയ്തുള്ളു!

എഴുത്തിൽ നിർദ്ദേശിച്ചിരുന്ന പതിനൊന്നു മണി, അ ന്നു കാത്യായനിക്കുട്ടിയെസ്സംബന്ധിച്ചേടത്തോളം കുറച്ചു നേരത്തെ തന്നെ വന്നു; അവൾ ആ സമയത്തിന്ന് എ ത്രയോ മുമ്പു തന്നെ പാമ്പിൻകാവിൽ ഹാജർകൊടുത്തു. ഭിക്ഷുവേഷധാരിയായ മറ്റെയാളും നിശ്ചിതസമയത്തു ഹാ ഹാജരായി.——

"കാത്ത്യായനിക്കുട്ടി, എന്റെ തങ്കം, ഇത്രയും കാലം ഞാൻ നിന്നെ വിട്ടുപിരിഞ്ഞിരുന്നതിൽ എനിക്കു മാപ്പു തരണേ!" എന്ന് ആ ഭിക്ഷു ആദ്യമായി ക്ഷമാപണത്തെ പ്രത്യക്ഷപ്പെടുത്തി.

കാത്യായനിക്കുട്ടി— എന്തേ അങ്ങിനെ തോന്നാൻ?

ഭിക്ഷു— അതൊക്കെ വലിയൊരു കഥയാണ്! കഴിഞ്ഞ

തെല്ലാം പോകട്ടെ! ഞാൻ ഏതെല്ലാം പ്രകാരത്തിലു ള്ള ബുദ്ധിമുട്ടുകളാണനുഭവിച്ചതെന്നും, എത്ര വലിയ ആപത്തിലാണു ചെന്നു ചാടിയിരിയ്ക്കുന്നതെന്നും മററും പറയാൻ തുടങ്ങുന്നതായാൽ അതുകൊണ്ടു തന്നെ നേരം പുലൎന്നുപോകും!

കാത്ത്യായനിക്കുട്ടി— ഇപ്പോഴും ഈ കള്ളവേഷം കെട്ടി നടക്കുന്നതെന്തിനാണ്?

ഭിക്ഷു— അതറിയണമെങ്കിൽ മററും കൂടി മനസ്സിലാകണം. ഇപ്പോൾ അതൊന്നും എന്നോടു ചോദിയ്ക്കണ്ട. ഞാൻ പറയുന്നതു മാത്രം കേൾക്കുക!

കാത്ത്യായനിക്കുട്ടി— എന്താണതു്?

ഭിക്ഷു— അധികം കാലം ഇങ്ങിനെ ഈ വേഷത്തിൽ കളിച്ചു നടക്കുവാൻ എനിയ്ക്കു സാധിക്കുന്നതല്ല. അതുകൊണ്ടു്, കഴിയുന്നതും വേഗത്തിൽ നമുക്കു നാടു വിടണം.

കാത്ത്യായനിക്കുട്ടി— 'നമുക്കു്' എന്നു വെച്ചാൽ,—?; ഞാനും?

ഭിക്ഷു— അതേ; ഞാൻ,— ആത്മഹത്തിയ്ക്കൊരുങ്ങിയ ഞാൻ— കാത്ത്യായനിക്കുട്ടിയെ ഒരാളെ വിചാരിച്ചാണു്, ഒടുവിൽ ഇത്രയും കഷ്ടപ്പെട്ടു് ഇങ്ങോട്ടു വന്നതു്.

കാത്ത്യായനിക്കുട്ടി— എന്തു്?! ആത്മഹത്തിയോ!

ഭിക്ഷു— ആ കഥയൊക്കെപ്പിന്നിട്ടു പറയാം. ഇപ്പോൾ എൻെറ കൂടെ വരൂ.

കാത്ത്യായനിക്കുട്ടി— എങ്ങോട്ടാണു നാം പോവുക?

ഭിക്ഷു— ഭൂമി പരന്നിട്ടല്ലേ? ദൂരത്തെവിടെയെങ്കിലും പോ

യി രക്ഷപ്പെടാം. എന്നാൽപ്പിന്നെ ആരെയും പേടിക്കേണ്ടല്ലൊ!

കാത്ത്യായനിക്കുട്ടി—എന്തിനാണ്, ആരെയാണിത്ര പേടിക്കുന്നതു്?

ഭിക്ഷു—(സ്വൈരക്കേടോടെ) പിന്നെയും പിടി വിടുന്നില്ലല്ലൊ! അതൊക്കെ എന്റെ കഥ വിസ്തരിച്ചു പറയുമ്പോൾ അറിയാം, കാത്ത്യായനിക്കുട്ടി!

കാത്ത്യായനിക്കുട്ടി— എപ്പോൾ പുറപ്പെടണമെന്നാണു പറയുന്നതു്?

ഭിക്ഷു— ഇപ്പോൾത്തന്നെ.

കാത്ത്യായനിക്കുട്ടി— രണ്ടു ദിവസം കഴിഞ്ഞിട്ടു പോരേ?

ഭിക്ഷു— അപ്പോഴയ്ക്കു ഞാൻ കാത്ത്യായനിക്കുട്ടിയുടേതല്ലാതെകണ്ടാവും!; പോലീസുകാർ എന്നെ എല്ലായിടത്തും തിരയുന്നുണ്ടായിരിക്കണം!

കാത്ത്യായനിക്കുട്ടി— പോലീസുകാരോ! എന്താണതു്?

ഭിക്ഷു— ഞാൻ തോററുപോയ! അതൊക്കെ പിന്നെപ്പറയാമെന്നു പറഞ്ഞില്ലേ? എന്നെ സ്നേഹമുണ്ടെങ്കിൽ, ഇതാ, ഇപ്പോൾത്തന്നെ എന്റെ കൂടെ വരൂ!

കാത്ത്യായനിക്കുട്ടി — വല്ല ദിക്കിലെയ്ക്കും തെണ്ടിപ്പോയിട്ടു നാം എങ്ങിനെ കഴിഞ്ഞുകൂടും?

ഭിക്ഷു— വായ കീറിട്ടുണ്ടെങ്കിൽ എരയും കല്പിച്ചിട്ടുണ്ടാകും!

കാത്ത്യായനിക്കുട്ടി— എന്നിട്ടു നമ്മള് വല്ല ദിക്കിലും പോയി ബുദ്ധിമുട്ട്എ? അതിന്നു ഞാനില്ല്യേയ്!

ഭിക്ഷു— അങ്ങിനെയൊന്നും ബുദ്ധിമുട്ടേണ്ടിവരില്ല! ഞാനില്ലേ?

കാത്ത്യായനിക്കുട്ടി— ഇത്ര നാളും ഉണ്ടായില്ലല്ലൊ!

ഭിക്ഷു — കാത്ത്യായനിക്കുട്ടി, എൻെറ തങ്കമല്ലേ! വരൂ; പോവാം!

കാത്ത്യായനിക്കുട്ടി — ഇതൊന്നും പോരാഞ്ഞിട്ട് ഇനിയും തിണ്ടാടാൻ ഞാനൊരുക്കമില്ല!

ഭിക്ഷു — എന്താണിങ്ങിനെ പറയുന്നതു്? കാത്ത്യായനിക്കുട്ടിയ്ക്കുവേണ്ടി മാത്രമാണേ ഞാൻ ജീവിച്ചിരിപ്പാൻ വിചാരിയ്ക്കുന്നതു്.

കാത്ത്യായനിക്കുട്ടി — അതേ; ഇങ്ങിനെ വല്ലോടത്തും തെണ്ടിപ്പോയാൽ പിന്നെ അതും വേണ്ടിവരില്ല!

ഭിക്ഷു — നീ വരില്ലെന്നു തീച്ചയായോ?

കാത്ത്യായനിക്കുട്ടി — തെണ്ടിത്തിരിയാൻ ഞാനില്ല!

"ഞാൻ കാത്ത്യായനിക്കുട്ടിയെ ഉപേക്ഷിച്ചു പോകയാണോ വേണ്ടതു്?" എന്നു ഗദ്ഗദത്തോടെ ഭിക്ഷു കൈമലത്തി.

"ഒരിയ്ക്കൽ ഉപേക്ഷിച്ച ആൾക്ക് ഇനിയും ആയ്ക്കൂടേ?" എന്നു കാത്ത്യായനിക്കുട്ടി പരിഭവിച്ചു.

"അതിന്നു ഒക്കെ കാരണമുണ്ടെന്നു തെളിയിച്ചുതന്നാലോ?" എന്നു ഭിക്ഷു വീരവാദം പറഞ്ഞു.

"അതൊന്നും എനിയ്ക്കു കേൾക്കണ്ട!" എന്നു കാത്ത്യായനിക്കുട്ടി അതിനെ നിസ്സാരമാക്കി.

"എൻെറ കൂടെ വരില്ല എന്നു തീച്ചപ്പെടുത്തിക്കഴിഞ്ഞെങ്കിൽ അതു പറയൂ!" എന്ന് ആയാളുടെ ക്ഷമ യാത്ര പറഞ്ഞുതുടങ്ങി.

'ഉവ്വ്!' എന്ന് അവൾ ആയാളുടെ മനീഷിതത്തെ ഒന്നു തടഞ്ഞുനോക്കി.

തീച്ചു? —— തീച്ച!

സംശയമില്ലേ?——സംശയമില്ല!
ഒട്ടം?——ഒട്ടം!

.......................................................................

ഇങ്ങിനെ ഇവരുടെ വാഗ്വിവാദം കുറെയധികം നേരമുണ്ടായി. എന്തിനധികം പറയുന്നു: ആയാൾക്ക് ഇപ്പോൾ ഒരൊററ ആശ്രയ ഉണ്ടായിരുന്നുള്ളുവല്ലോ. അതും, ഇതാ, കാത്യായനിക്കുട്ടിയുടെ സുദൃഢമായ പ്രതിവചനങ്ങളാലും പ്രത്യാഖ്യാനങ്ങളാലും അടിയോടെ അററുപോയിരിക്കുന്നു!

*നോക്കുക:* ആശ എന്നതു് അങ്ങെ അററത്തിൽ നിർവ്വേദമായി മാറുന്നു. ആ നിർവ്വേദം, ദുർബ്ബലഹൃദയരായ മനുഷ്യരെ മഹാഘോരപാതകങ്ങൾക്കും കൂടി പ്രേരിപ്പിക്കുന്നു. എന്നല്ല; ഹൃദയദൌർബ്ബല്യത്തിന്റെ സന്താനമായ ഭീരുത്വം പരമകാഷ്ഠയിൽനിന്നും കടന്നുപോയാൽ ക്രൌര്യാത്മനാ പരിണമിക്കുന്നു. സ്നേഹമോ, സീമയേയും ലംഘിച്ച് സ്ഥാനം പിഴച്ചുപോയാൽ മഹാവിദ്വേഷമായത്രെ വന്നുകൂടുന്നതു്. മാനസികവികാരങ്ങളുടെ ഇത്തരം പരിണാമങ്ങളും അവയുടെ സങ്കരങ്ങളും അതുകൊണ്ടുണ്ടായിത്തിരുന്ന മഹാമഹാവിപ്ലവങ്ങളും മനശ്ശാസ്ത്രത്തിന്റെ മഹനീയതയാൽ സാധൂകരിക്കപ്പെടാമെങ്കിൽ, ലോകത്തിലെ മിക്ക സംഭവങ്ങളും അശാസ്ത്രീയങ്ങളോ ആശ്ചര്യകരങ്ങളൊ അല്ല തന്നെ! എന്നാൽ, അവ തീച്ചയായും അതികഷ്ടങ്ങൾ തന്നെയാകുന്നു!!

കാത്യായനിക്കുട്ടിയാൽ ഇങ്ങിനെ നിരാശനാക്കപ്പെട്ട ആ പ്രണയപരവശൻ—ആ ദുർബ്ബലഹൃദയൻ – ആ ഭീരു—, കഴിഞ്ഞുപോയ കാലത്തെക്കഷ്ടാനുഭവങ്ങളേയും, അതിലും ദുഃഖഭൂയിഷ്ഠവും ഭയങ്കരവും ആശാരഹിതവുമായ ഭാവിയേയും, എന്നല്ല——അപ്പോഴത്തെ ആ നിരവലം

ബതയേയും പററിച്ചിന്തിച്ച്, നിരവധികമായ നിൎവ്വേദത്താൽ പിന്നെയും സ്വജീവിതത്തെധ്വംസനം ചെയ്വാൻ തന്നെ നിശ്ചയിച്ച്, എന്തോ? ——— കാത്യായനിക്കുട്ടിയെ വാമഹസ്തത്താൽ ആലിംഗനം ചെയ്യുന്നു! വലംകൈ, തന്റെ ആ പഴയ ജീവനാഥയുടെ, സ്തനങ്ങളുടെ, മധ്യത്തിൽ, മാറിൽ, സപ്രണയമായിട്ടെന്ന പോലെ അൎപ്പിച്ച്, പ്രതിഭയമായ പൈശാചികസ്വരത്തിൽ പിന്നെയും ചോദിക്കുന്നു: ———"കാൎത്ത്യായനിക്കുട്ടി, നീ എന്നെ അനുസരിക്കില്ലെന്നു തീൎച്ചയായോ?" അവളും അല്പമൊരു ധൈൎക്കേടോടെ പറഞ്ഞു: ———"ഇങ്ങിനെ കയ്യിലൊരു കാശു പോലുമില്ലാതെ വല്ലോടത്തെക്കും കടന്നുപിടിച്ചുപോയിബുദ്ധിമുട്ടാൻ ഞാനില്ലെന്ന് എത്ര പ്രാവശ്യമായി.................." മുഴുവനാക്കാൻ ആയാൾ ഇട കൊടുത്തില്ല!——— "എന്നാൽ നീയും! ——————" എന്നു ഗജ്ജിച്ചുകൊണ്ട് ആയാൾ, ആ വലംകൈയിനെ അതാ, അങ്ങിനെ തന്നെ അവളുടെ കണ്ഠത്തിലേക്കു കയററുന്നു! ആലിംഗനം ചെയ്തിരുന്ന ഇടംകൈയിനാൽ ധമ്മില്ലഭാരത്തെ അതാ, പിടിച്ചിഴക്കുന്നു; മാത്രമല്ല——ആ ഇളംകഴുത്തിനെ അതാ, നിൎദയമായി ഞെക്കി ഞെരിക്കുന്നു! ആ സാധു കാത്യായനിക്കുട്ടി, "അയ്യോ-ാ-ാ! എന്നെ ——" എന്നു നിലവിളിച്ചുകൊണ്ടു നിലത്തു വീഴുന്നു! ഘാതകൻ പിടി വിടുന്നില്ല; രണ്ടു കൈകളാലും കണ്ഠത്തെ അതിശക്തിയിൽ ഞെരിച്ചുകളകയും ചെയ്യുന്നു! അവൾക്കാകട്ടെ, കൈ പൊന്തുന്നുമില്ല!——കൈകാലുകൾ നിലത്തിട്ടടിക്കുന്നു! എന്തോ ഒരാൎത്തനാദം മുഴങ്ങുന്നു! കണ്ണുകൾ തുറിക്കുന്നു! കണ്ഠം അതാ, പൊട്ടി നുറുങ്ങുന്നു! മൂക്കിൽനിന്നു ചോര വരുന്നു! വാ

യിൽനിന്നു നര പുറപ്പെടുന്നു! മലമൂത്രങ്ങൾ വിസർജ്ജിച്ചു കളയുന്നു! ————.

ആ പരമഘാതകൻ അനന്തരം എഴുന്നേല്ക്കുന്നു! ആയാൾ, ഈ ഭൂലോകത്തോടു് ഒരുവിധത്തിലും സംബന്ധപ്പെടാത്ത മട്ടിൽ നിർവ്വികാരനായി നിലകൊള്ളുന്നു! അനന്തരക്ഷണത്തിൽ, ഒരു ഉന്മത്തനെപ്പോലെ, ആ ഘോരാന്ധകാരത്തിലൂടേ കുതികുതിച്ചു മണ്ടിക്കളകയും ചെയ്യുന്നു!

## ഇരുപത്തൊന്നാമദ്ധ്യായം.

തല വെട്ടുകിലും മരിച്ചിടാ,
ബലമായുസ്സിനിരിക്കിലാരുമേ!

കൃഷ്ണത്രയോദശിയിലെ നാലുനാഴികത്തിങ്കൾ കിഴക്കുദിച്ചു രണ്ടു നാഴിക പൊങ്ങി. പ്രാഭാതികമായ ലഘുശൈത്യത്തെ വിരളചന്ദ്രിക വിശേഷിപ്പിച്ചു. കവുങ്ങിൻപൂക്കുലകൾ വിടർന്നുതുടങ്ങി. ജീവരസായനമായ ആ ക്രമുകമഞ്ജരീസൌരഭ്യത്തെ തക്കത്തിൽക്കവർന്നുകൊണ്ടും, കിളികളുടെ കർണ്ണപീയൂഷമായ കളഗാനത്തെ വഹിച്ചുകൊണ്ടും മന്ദമാരുതൻ നാടെങ്ങും നടന്നു. സർവ്വേന്ദ്രിയസന്തർപ്പണമായ, പ്രാതഃകാലത്തിന്റെ ഈ പ്രാദുർഭാവം, പ്രാണനാഥനിൽനിന്നു ശോചനീയമായ ശസ്ത്രികാപ്രഹാരമേററ്, ദാവാനലദഗ്ദ്ധയായ ലതാമതല്ലിയെപ്പോലെ, വ്യാധശരവിദ്ധയായ ഹരിണിയെപ്പോലെ, മാർജ്ജാരഗൃഹീതമുക്തയായ ശാരികയെപ്പോലെ, വെറും നിലത്തു്, തൊട്ടാവാടിയിൽ, നി

ണന്നിരിൽ, നിതാന്തമൂർച്ഛിതയായിക്കിടക്കുന്ന ആയുഷ്മതി മാധവിയെ അദ്ഭുതാവഹമായ ചേതനാപ്രവാഹത്താൽ പരിഷേചനം ചെയ്തു! അതേ; ഭ്രഷ്ടവിവേകനും ബുദ്ധിശൂന്യനും ബോധഹീനനുമായിരുന്ന കുട്ടൻനമ്പ്യാരുടെ അതിനിർദ്ദയനിഷ്ഠുരപ്രഹാരം, മാധവിയുടെ അംഗച്ഛേദനത്തിനല്ലാതെ ആയുന്നാശനത്തിനു പര്യാപ്തമായില്ല!

അ മന്ദംപെയ്ത കുളിർകാററും അമൃതുപൊഴിയും തൂനിലാവുമേററ മാധവി മൂർച്ഛ വിട്ടു തപ്പിപ്പിടിച്ചെഴുന്നേററു. വെട്ടേററതുകൊണ്ടുള്ള തീക്ഷ്ണവേദന അതിദുസ്സഹമായിരുന്നെങ്കിലും അവൾ അവിടെനിന്നിഴഞ്ഞുതുടങ്ങി. എങ്ങോട്ടാണവൾ പോകുന്നതു്?—അതവൾക്കും പിടുത്തമില്ല. നേരം ഏതാണ്ട് അരുണോദയത്തോടടുത്തപ്പോൾ മാധവി കോമത്തുവീട്ടിന്റെ പടിക്കലെത്തി. അവൾ പടിയും പടിപ്പുരയും കടന്നു മുററത്തെത്തി. കോലായിൽ ഇരുന്നു രാമൻനമ്പ്യാർ പല്ലു തേയ്ക്കുകയാണ്. അദ്ദേഹത്തിന്റെ ആ വൃദ്ധപരിചാരകനും അടുത്തു തന്നെ നില്ക്കുന്നുണ്ട്. വിവശയായ മാധവി, 'ആവൂ!—എന്നെ രക്ഷിക്കണേ' എന്നുള്ള ദീനവിലാപത്തോടെ മുററത്തുനിന്നങ്ങോട്ടു കയറി. 'ആരാതു്?; എന്താതു്?' എന്നു രാമൻനമ്പ്യാർ പരിഭ്രമിച്ചു ചോദിക്കുമ്പോഴേക്കു് പരിചാരകവൃദ്ധൻ മാധവിയുടെ അടുക്കലെത്തി. 'എന്നെ താങ്ങിക്കോളണേ!' എന്നു് അസ്പഷ്ടമായിപ്പറഞ്ഞുകൊണ്ടു വീഴാൻ തുടങ്ങിയ മാധവിയെ വൃദ്ധൻ താങ്ങി അവിടെക്കിടത്തി. "എന്താ കുഞ്ഞേ?; ആരാതു്?" എന്നു്, പൂർവാധികം സംഭ്രമത്തോടെ നമ്പ്യാർ പിടഞ്ഞെഴുന്നേററു മാധവിയുടെ സമീപത്തേക്കു ചെന്നു. കുഞ്ഞുവിനും ആളെ മനസ്സിലായിട്ടില്ല. 'ഞാൻ മാധവി

യ്ാണ്! എന്നെ ഇതാ, ഇങ്ങനെയൊക്കെയാക്കി!' എന്നു മാധവി തന്നെ ഉപക്ഷേപിച്ചു.

കുഞ്ചു— കുഞ്ച്യേമടെ മകളില്ല്യേ,—— ആരോ വെട്ടി മുറിച്ചിരിയ്ക്കുണു!

നമ്പ്യാർ— വെട്ടി മുറിച്ചേ്ക്ക്! ആര്?

മാധവി— ന-മ്പ്യാ- .....

നമ്പ്യാർ— കുട്ടനോ?!

കോപം, വ്യസനം, ഭയം, ആകപ്പാടെ എന്തെന്നില്ലാത്ത ഒരു പരിഭ്രമം എന്നിവകൾക്കധീനനായ രാമൻനമ്പ്യാർ, അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുനടന്ന് അവരേയും ഇവരേയും മററവരേയും മറിച്ചവരേയും വിളിച്ചുതുടങ്ങി. ദേവകിയമ്മയും മററും താഴത്തേയ്ക്കിറങ്ങി വന്നു. കഥകളിയ്ക്കു പോയിരുന്ന അപ്പുനമ്പ്യാരും പരമേശ്വരനും കോമത്തെ ബ് ഭൃത്യവർഗ്ഗവും അപ്പോഴയ്ക്കു മടങ്ങിവരികയും ചെയ്തു. ഈ ഭയങ്കരസംഭവം, കളിസ്ഥലത്തുണ്ടായിരുന്ന കാണികളെ മുഴുവൻ, നാലഞ്ചു നിമിഷംകൊണ്ടു് കോമത്തെ മുററത്തെയ്ക്കുടുത്തു ചൊരിഞ്ഞു.

മാധവിയുടെ തലയിൽ ഇടത്തുഭാഗത്തു നെടുകേ വലുതായ ഒരു വെട്ടു കൊണ്ടിട്ടുണ്ടു്. ഇടത്തെക്കൈയിന്റെ പെരുവിരലൊഴികെ മററ നാലു വിരലും അററു തൂങ്ങി നില്ക്കുന്നു! ദേഹവും വസ്ത്രങ്ങളും ചോരയണിഞ്ഞ്, കടുംചുകപ്പും കറുപ്പുമുള്ളവയായിപ്പരിണമിച്ചിരിയ്ക്കുന്നു!— ധീരനും പ്രത്യുൽപന്നമതിയുമായ അപ്പുനമ്പ്യാർ, മുറി കഴുകിയും വസ്ത്രങ്ങൾ മാററിയും മാധവിയെ ഉപചരിച്ചുതുടങ്ങി.

രാമൻനമ്പ്യാരുടെ കല്പനപ്രകാരം പരമേശ്വരനും മററ ചിലരും, കുട്ടൻനമ്പ്യാരെവിടെ എന്നന്വേഷിച്ചുതുട

ങ്ങി. പരമേശ്വരൻ മുകളിൽ പോയി നോം
വും ഌാനവുമായ മുഖത്തോടെ മടങ്ങിവരുന്ന
ൾ കാരണവർ, 'എന്താ പരമേശ്വരാ?'
ത്തോടെ ചോദിച്ചു.
പരമേശ്വരൻ—വാതിൽ അകത്തുനി
ണ്! ജനലുകളും അടച്ചിട്ടുണ്ട്!—

നിസ്സാരങ്ങളായ സംഗതികൾ
ൾ, വലിയ വലിയ തെററിദ്ധാരണകൾക്കു കാരണമായി ത്തീരുന്നു! കുട്ടൻനമ്പ്യാരുണ്ടോ ആ മുറിയ്ക്കകത്ത്! എന്നാ ലും, പരമേശ്വരൻെറ മിഥ്യാബോധത്തെത്തുടൎന്നുകൊണ്ട്, 'ചതിച്ചുലോ!' എന്നും പറഞ്ഞു വൃദ്ധനായ രാമൻനമ്പ്യാ ർ അവിടെ ഇരുന്നുപോയി! അപ്പോഴയ്ക്കും അദ്ദേഹത്തെ ചിലർ വിശിത്തുടങ്ങി. ഇപ്പോഴേ, മാധവിയെ ഈവിധം വെട്ടി മുറിയേല്പിച്ച ആളെ ആളുകളൊക്കെ അറിഞ്ഞുള്ളു.

"അയ്യോ-ാ! എന്നെക്കൊന്നുലോ-ാ! ആ അരുകൊല പ്പാപി— പണ്ടാരക്കാലൻ— കാതകൻ— എന്നെത്തല്ലി ക്കൊന്നുലോ-ാ-ാ!!" എന്ന് അതാ, ഒരു ശൂർപണഖാപ്ര ണാദം മാറെറാലിക്കൊള്ളുന്നു! ഇതെന്തൊരു പുറപ്പാടാണ്! മാധവിയുടെ അമ്മ കുഞ്ചിയും,— അവളും മരിച്ചിട്ടില്ല!— കിതച്ചോടിക്കൊണ്ടു കോമത്തു പടിപ്പുരയിൽ ഇതാ, വന്നു വിഴുന്നു! അഹോ! ഇതെന്തു കഥയാണ്!

നമ്പ്യാരുടെ ശങ്കരപ്രഭൃതികളായ ആ അനുയായി കൾ, വല്ലാത്ത ഒരുതരം ദുർദാന്തസ്വഭാവക്കാരാണ്. അ ന്നത്തെ ആ രാത്രിയിൽ വിശേഷിച്ചും, ഓരോ കുടം മദ്യ മാകുന്ന പ്രതിഫലത്തിന്ന്, സ്വല്പമെങ്ങാൻമുള്ള ബുദ്ധി പ ണയം വെച്ചിരുന്ന ആ മുഷ്കരന്മാരുടെ ചോരത്തിളപ്പിന്നു

ണ്ട രാമനൌഷധമായി കൈയിൽക്കിട്ടിയ കു
ിതി സവ്വഥാ അതിദയനീയവും അവർണ്ണനീ
്യാരുടെ പ്രഹരമേററ നിലത്തു പതിച്ച കു
ഞ്ചിയെ അവർ എന്തൊക്കെയാണു ചെ
്റയേണ്ടതില്ലല്ലൊ. അങ്ങിനെ നിശ
ത്തിന്ന അവൾ ചത്തുപോയെന്നുറച്ച്
വരുടെ ആ തെററിദ്ധാരണയാണു ന
ളുടെ നമ്പ്യാരെ ഇത്രയും വഴി തെററിച്ചതെന്നു നാം കാ
ണുകയും ചെയ്യുവല്ലൊ. ആ പോക്കിരികളുടെ ധർഷണ
ത്താൽ എന്തെന്നില്ലാതെ മൂർഛിതയായിക്കിടന്നിരുന്ന കു
ഞ്ചി, പുഞ്ചപ്പാടത്തെസ്സസ്യശിശുക്കളെത്താലോലമാട്ടി
ക്കൊണ്ടു പുറപ്പെട്ട പുലർകാലമന്ദമാരുതനേററ മൂർഛ വി
ട്ടെഴുന്നേററു!

ആ കുഞ്ചി ഇപ്പോൾ ഇങ്ങിനെ കോമത്തെയ്യു വന്നി
രിയ്ക്കുന്നതാകട്ടെ, തന്നെ ഈവിധമെല്ലാം ഉപദ്രവിച്ചതിനെ
പ്പററി ആശ്രിതവത്സലനായ രാമൻനമ്പ്യാരോട്ട് ആവലാ
തി പറയുവാൻ മാത്രമാണ്. എന്നാൽ, മകളുടെ ആ ദയ
നീയസ്ഥിതി കണ്ടു്, ഈശ്വരനോടു തന്നെ ഇദംപ്രഥമമാ
യി അവൾക്ക് ആവലാതി പറയേണ്ടിവന്നു! എന്തിനധി
കം: കുഞ്ചിയേയും മകളേയും പിന്നെയധികം നേരം അവി
ടെക്കിടത്തിയില്ല; ദയാവാനായ രാമൻനമ്പ്യാരുടെ നിദ്ദേ
ശമനുസരിച്ച് അവരെ രണ്ടുപേരെയും ചിലരെല്ലാം കൂടി ഒ
രു വണ്ടിയിൽക്കയററി തൃശ്ശൂർ ആസ്പത്രിയിലെയ്ക്കു കൊണ്ടു
പോയി. കുഞ്ചിയ്ക്കും പരിക്കുകൾ കഠിനമായിത്തട്ടിയിട്ടുണ്ടു്.

കുട്ടൻനമ്പ്യാരുടെ കഥയെന്തു്? — വസ്തുസ്ഥിതി അ

വിടെ നില്ക്കട്ടെ; നമുക്കും രാമൻനമ്പ്യാർ മുതലായവരെത്തന്നെ പിൻതുടൎന്നു പോയിനോക്കുക.

"സുകൃതക്ഷയം! കുടുംബം കെട്ടുപോയി! അവമാനം! ആ കുഞ്ഞുകുട്ടിയ്ക്ക് ഒന്നു ഉണ്ടായിരുന്നുള്ളു! ആ! അയ്യം....! എന്താ ചെയ്യുക!" എന്നും മററും രാമൻനമ്പ്യാർ ഓരോരുത്തരോടായിപ്പറയുന്നുണ്ട്. ആ വൃദ്ധൻെറ വ്യസനം കാണ്മാൻ വയ്യ! കുഞ്ഞുകുട്ടിയമ്മയാണെങ്കിൽ മോഹാലസ്യപ്പെട്ടു വീണു കിടക്കുന്നു. കണ്ണുനീർ വാൎത്തുകൊണ്ടു ദേവകിയമ്മ അടുത്തിരുന്നു ശുശ്രൂഷിയ്ക്കുന്നു. പരമേശ്വരനും അങ്ങിനെ അങ്ങുമിങ്ങും നടക്കുന്നു. ചില അവിടെക്കിടന്നു മുറവിളികൂട്ടുന്നു. ആളുകൾ പലരുമായി വന്നും പോയുമിരിയ്ക്കുന്നു. മുററം നിറച്ചു ജനങ്ങൾ ഇപ്പോഴുമുണ്ട്.

അപ്പുനമ്പ്യാർ പോലീസിനെക്കൊണ്ടുവരുവാൻ ചാലക്കുടിയ്ക്കു പോയിരിയ്ക്കയാണ്. പോലീസ് വരാതെ കുട്ടൻനമ്പ്യാരുടെ കിടപ്പുമുറി തുറന്നു നോക്കുന്നതു് അപകടമാണെന്നു തീർച്ചപ്പെടുത്തിയിരിയ്ക്കയാണ്. ഇതിനിടെ പരമേശ്വരന്, ആ ജനാലയൊന്നു തുറന്നു നോക്കിയാലെന്താ?— എന്നു തോന്നാതിരുന്നില്ല. എന്നാൽ, അതിനെ കഠിനമായി വിലക്കുകയും, കോണിവാതിൽ തന്നെ ഭദ്രമായടച്ചു പൂട്ടിയ്ക്കയും വൃദ്ധനായ രാമൻനമ്പ്യാർ ചെയ്തു!

ഇനി വരാൻപോകുന്ന അവമാനത്തിൻെറയും, പലക്കുമായി 'കൈമടക്കി'യും മററും ചെലവാകുന്ന ദ്രവ്യത്തിൻെറയും സ്ഥിതികൾ ആലോചിച്ചുനോക്കുമ്പോൾ രാമൻനമ്പ്യാരുടെ ഉള്ളു കത്തുന്നുണ്ടെങ്കിലും, അതിനൊക്കെക്കൂടി ചെറിയ ഒരൊററസ്സമാധാനം അദ്ദേഹത്തിനുണ്ട്: ചാലക്കുടി പോലീസ് സബിൻസ്പെക്ടർ, രാമൻനമ്പ്യാരുടെ

പ്രഥമദൌഹിത്രനായ ശ്രീമാൻ രാഘവമേനോനാണ്. 'പോസ്റ്റ്മോർട്ട'ത്തിൽ ഡോക്ടർ അബദ്ധമൊന്നും പ്രവർത്തിയ്ക്കാതിരുന്നാൽ അതും ഒരനുഗ്രഹമാകുമെന്നു രാമൻനമ്പ്യാർ ആശിയ്ക്കുന്നു.

ഇൻസ്പെക്റ്ററും മററും കോമത്തു വന്നപ്പോഴയ്ക്കു മണി മൂന്നു കഴിഞ്ഞിരിയ്ക്കുന്നു. രാഘവമേനോൻ മാതാമഹനെ കഴിയുംപ്രകാരത്തിലൊക്കെസ്സമാധാനിപ്പിച്ച് മാളികയിലേയ്ക്കു കയറി. അപ്പുനമ്പ്യാരും പരമേശ്വരനും മററു പലരും പിന്നാലെ പോയി. അടുത്ത മിനിട്ടിൽ അനുഭവപ്പെടുന്ന, ആ അത്യാപത്തിൻെറ ഫലദ്രംകന്ത്രത്തെ അതിമാത്രമായ ഭയത്തോടും വ്യസനത്തോടും കൂടി ആലോചിച്ചു രാമൻനമ്പ്യാർ മുൻകൂട്ടിത്തന്നെ ഒരു ചാരുകസാലയെശ്ശരണം പ്രാപിച്ചു. മുകളിലെയ്ക്കു പോയ ചില 'ധീര'ന്മാർ ആ കട്ടക്കെ കാണ്മാനുള്ള കരളുറപ്പില്ലാതെ കീഴ്പോട്ടിറങ്ങിപ്പോന്നു!

ഇൻസ്പെക്റ്റർ, കുട്ടൻനമ്പ്യാരുടെ കിടപ്പുമുറിയുടെ ജനാല തന്നെ തുറപ്പിച്ചു; അതു കുററിയിട്ടിരുന്നില്ല. നാലഞ്ചുപേർ ഭയപാരവശ്യത്തോടെ നോക്കിക്കൊണ്ടു നിന്നിരുന്നു. അവരുടെ കണ്ണുകളിൽ വന്നലച്ചത് എന്താണ്! ശുദ്ധശൂന്യത! അതേ; മഹാശുദ്ധശൂന്യത!!!

കുട്ടൻനമ്പ്യാർ ആ മുറിയിൽക്കിടന്ന് ആത്മഹത്യ ചെയ്തിട്ടില്ലെന്നും, എവിടെയ്ക്കോ അപക്രമിച്ചിരിയ്ക്കയാണെന്നും അറിവാനിട വന്നത് അപ്പോഴത്തെ സ്ഥിതിയ്ക്ക് അത്യന്തം ആശ്വാസപ്രദമായി. അന്നു തന്നെ, അദ്ദേഹത്തെ അന്വേഷിപ്പാൻ പോലീസുകാരും നാട്ടുകാരും ബദ്ധകക്ഷ്യരായിപ്പുറപ്പെട്ടു.

കോമത്തുവീട്ടുകാരുടെ അന്ത്യാദരവ്യസനം ആശാബന്ധമായിപ്പരിണമിച്ചു. നാട്ടുകാരുടെ പരിതാപവും ഒട്ടൊന്നു ശമിച്ചു. വൃദ്ധയായ കുഞ്ഞുകുട്ടിയമ്മയുടെ മൂർഛ മാത്രം ശാന്തിയടഞ്ഞില്ല. ഡോക്ടരുടെ പ്രവൃത്തി, മകന്റെ പോസ്റ്റ്മോർട്ടത്തിന്നു പകരം അമ്മയുടെ പരിചര്യയിൽ പരിസമാപിക്കുകയും ചെയ്തു.

## ഇരുപത്തിരണ്ടാമദ്ധ്യായം.

താമരശ്ശേരിയിൽനിന്നു നേരെ വടക്കോട്ട് ഒരഞ്ചു നാഴിക വഴി നടക്കുന്നതായാൽ, ഭാരതപ്പുഴയും താണ്ടിക്കടന്നു തീവണ്ടിപ്പാതയിന്മേൽ 366-ാം നാഴികക്കല്ലിന്റെ കുറച്ചു പടിഞ്ഞാറുഭാഗത്തായിച്ചെന്നു ചേരാം. രാത്രി രണ്ടു മണിക്കു ശേഷം പടിഞ്ഞാട്ടു പോകുന്ന ലോക്കൽവണ്ടി, അന്നും ആ സ്ഥാനത്തേയും പിന്നിട്ടു കടന്നു പോയി. മദ്ധ്രാസ്സിൽനിന്നു മംഗലാപുരംവരെപ്പോകുന്ന മറ്റൊരു വണ്ടി മേൽപ്പറഞ്ഞ ഘട്ടത്തിലെത്തുന്നതു രാവിലെ ഏതാണ്ട് ഏഴു മണിക്കു മുമ്പായിരിക്കും. ആ വണ്ടി ആദ്യം പോയതിനെപ്പോലെ അങ്ങിനെ കുസൽകൂടാതെ നിർഗ്ഗമിച്ചില്ല; അതവിടെ നിന്നു! എന്തിന്? — റെയിൽവേകമ്പനിക്കാർ എത്രതന്നെ ശ്രദ്ധയെടുത്താലെന്താണ്!; അറിയാതെ വണ്ടിക്കിടയിൽപ്പെട്ടും അറിഞ്ഞുകൊണ്ടാത്മഹത്യ ചെയ്തും, ദിവസംതോറും എത്രയെത്ര പ്രാണികൾ പരലോകം പൂകുന്നില്ല!: അനേകം! അതു പോലെ ഒരു സംഭവം ഇതാ, ഇന്നിവിടെക്കാണുമാറാകുന്നു! ഒന്നുരണ്ടു റെയിൽവേപ്പണിക്കാരാലും മററു ചില നാട്ടുകാരാലും ചുററപ്പെട്ട ഈ ശവശരീ

ന്മെ ഗാർഡും മററും ഇറങ്ങിപ്പരിശോധിച്ച് റെയിൽവെ
പ്പോലീസിനെ അവിടെ നിൎത്തി വണ്ടി വിട്ടു. മനുഷ്യരുടെ
ബുദ്ധിയില്ലായ്മയെപ്പുഴിയ്ക്കുന്ന പോലെ ആ വണ്ടി, 'ഛരി
ഛരി!' എന്നു ശബ്ദിച്ചുകൊണ്ടു യാത്ര തുടൎന്നു. പോലീസ്സുകാ
രൻ പട്ടിണിയ്ക്കു ശീട്ടും വാങ്ങി.

കരൾ കെട്ടുയിർ കൈവിടായ്കിലോ
നരനെത്തും ശുഭമെപ്പൊഴെങ്കിലും!

എന്ന പ്രാപഞ്ചികവസ്തുതത്വത്തെ നിരീക്ഷണം ചെയ്യാ
നുള്ള വിജ്ഞാനമില്ലെങ്കിലും,—എന്തു തന്നെയായാലും, ഒരു ഘ
ട്ടത്തു മുട്ടുമ്പോഴെങ്കിലും, മരണത്തെബ്ഭയപ്പെട്ടുവാൻ പ്ര
യോജകീഭവിയ്ക്കുന്ന ഒരുതരം സ്വഭാവവിശേഷം മനുഷ്യ
സാമാന്യത്തിൽ അനുഗതമായി നില്ക്കുന്നുണ്ടെന്നു തന്നെ
വിശ്വസിയ്ക്കണം. അഥവാ, തിൎയ്യഗ്വ്യാവൎത്തകവും 'വിശേ
ഷബുദ്ധി'വ്യപദേശ്യവുമായ ആ 'പ്രവൃത്തിനിമിത്തം' ത
ന്നെയായിരിയ്ക്കണം ഈവിധം പ്രവൃത്തികളുടേയും നിമി
ത്തം! അതെന്തെങ്കിലുമാകട്ടെ: ജ്ഞാനലവവിഹീനനും വി
വേകലേശപരിശൂന്യനുമായ ആ 'തപസ്വി', നിതാന്തനി
ൎവ്വിണ്ണനായി, കൌപീനമാത്രധാരിയായി, അനലശകട
ത്തിന്റെ ആഗമനശബ്ദത്തെ ആകൎണ്ണനം ചെയ്യാതിരി
പ്പാൻവേണ്ടി ശ്രോത്രദ്വാരങ്ങളിൽ ശിലക്കഷണം തുറന്ന്,
റെയിലിന്മേൽ കഴുത്തു വെച്ചു കമിഴ്ന്നു കിടന്നു! ലോക്കൽ
വണ്ടി ഷൊറണൂരിൽനിന്നു വിട്ടു!——!!

കഴുത്തു ശരിയായി മുറിഞ്ഞിരിയ്ക്കുന്നു; അധമാംഗമെ
ന്നു പറയേണ്ടിയിരിയ്ക്കുന്ന ഉത്തമാംഗം, പ്രാണവേദനയോ
ടെ തെറിച്ചോടി ഏഴെട്ടു വാര ദൂരെപ്പോയിക്കിടക്കുന്നു; ഉറ
ന്ന വായിൽ പല്ലുകൾ നീലനിറത്തിൽക്കാണപ്പെടുന്നു; ക

ണ്ണു രണ്ടും തുറിച്ചു മിഴിച്ചിരിക്കുന്നു; മുഖം മുഴുക്കെ മുറിക പററിച്ചോരയണിഞ്ഞു ഇലോ വികൃതമായിപ്പരിണമിച്ചുമിരിക്കുന്നു!

*    *    *    *    *

കലിയിൽ വിത്തിനു മൂപ്പു കൂടും!

എന്ന കവിവാക്യം പ്രത്യക്ഷരം യഥാർത്ഥമാകുന്നു: കലികാലത്തു്, ദുഷ്കർമ്മഫലങ്ങളും, ഉടനടി അനുഭവയോഗ്യമാകുമാറു പരിപക്വമായിത്തീരുന്നു! ——

പ്രാഭാതികമായ ലഘുശൈത്യമാകട്ടെ, ക്രമുകമഞ്ജരീസൌരഭ്യമാകട്ടെ, ഇളങ്കുളിർക്കാററാകട്ടെ—മാധവിയെ എന്ന പോലെ! കാത്യായനിക്കുട്ടിയെ, അത്ഭുതാവഹമായ ചേതനാപ്രവാഹത്താൽ പരിഷേചനം ചെയ്തില്ല! അന്യാദൃശമായ ദൈവദുർവ്വിപാകത്താൽ, അഥവാ—ദുഷ്കർമ്മഫലത്താൽ, അന്നു് ആ അദ്ധരാത്രസമയത്തു് ആ പാമ്പിൻകാവിൽവെച്ചു് അത്യാപത്തിൽ അകപ്പെട്ടുപോയ കാത്യായനിക്കുട്ടി, പിറേറന്നു രാവിലെ നമ്മുടെ ചാത്തുനായക്കു തന്നെ, ഒരു 'കണി'യായി പ്രത്യക്ഷപ്പെടുന്നു; ഒരു 'കെണി'യായിപ്പര്യവസിക്കുകയും ചെയ്യുന്നു! ആയാൾ ഞെട്ടിയുംകൊണ്ടു രണ്ടടി പിന്നാക്കം മാറി. അവൾ മൃതിയിൽപ്പെട്ടുപോയിരിക്കുന്നുവെന്നു ചാത്തുനായർ ശരിയായിദ്ധരിച്ചു; അതിന്റെ കാരണത്തെയും, പ്രതിഭാവാനെന്നഭിമാനിക്കുന്ന ചാത്തുനായർ തൽക്ഷണം തന്നെ യുക്തിപൂർവ്വം കണ്ടുപിടിച്ചുകളഞ്ഞു! എന്നാൽ, അടുത്തു ചെന്നു സൂക്ഷിച്ചു നോക്കുവാൻമാത്രം നെഞ്ചുറപ്പില്ലാതെ ആയാൾ ഭീരുതയോടെ പിൻതിരിഞ്ഞു മണ്ടി; "അയ്യോ! നമ്മുടെ പാമ്പിൻകാവിലുണ്ടു് കാത്യായനിക്കുട്ടി വിഷം തിണ്ടി മരിച്ചു കി

ടക്കണം!" എന്നു നാരായണൻനായരെദ്ധരിപ്പിക്കുകയും ചെയ്തു. ആ വയോവൃദ്ധനും, ഭയാകുലനായി; വ്യസനാക്രാന്തനായി; പരവശനുമായി! അല്പസമയത്തേയ്ക്ക് അവർ അനന്തരകർത്തവ്യമെന്തെന്നു തോന്നാതെ നിലകൊണ്ടു. അനന്തരം, ഭാസ്കരനെ വിളിച്ചു വിവരം പറഞ്ഞു. ഭാസ്കരൻ പാമ്പിൻകാവിലേയ്ക്കു നട കൊണ്ടു. ചാത്തുനായരും ആയാളെ അനുഗമിച്ചു. ഭാസ്കരനും, അല്പമൊരാശങ്കയോടെ അധികം അടുത്തു ചെല്ലാതെ തന്നെ ആ ശവശരീരത്തെ സൂക്ഷിച്ചുനോക്കിപ്പരിശോധിച്ചു.

ഭാസ്കരൻ—മാസ്റ്റർ, ഇതു വിഷം തീണ്ടിയ വകയാണെന്നു തോന്നുന്നില്ലല്ലോ!—

ചാത്തുനായർ—ഉം?

ഭാസ്കരൻ—നോക്കൂ; എന്നാൽ ആ കണ്ണും മററും ഇങ്ങിനെയിരിക്കുമോ?

ചാത്തുനായർ—എന്താ പിന്നെ നിങ്ങൾക്കു തോന്നണത്?

ഭാസ്കരൻ—എനിക്കിതിൽ വലിയ സംശയമുണ്ട്: ഇതാ, ചില കാലടിപ്പാടുകൾ കണ്ടുവോ? ഇവിടെ ഒരന്യന്റെ പ്രവേശം ഉണ്ടായിട്ടുണ്ട്! ——

ചാത്തുനായർ—എന്നാലോ?

"എന്തോ! ഒന്നും നിശ്ചയമില്ല;—അടുത്ത് ആരും പോകേണ്ട;—അധികാരിയെ ഉടനെ വരുത്തണം." എന്നു പറഞ്ഞു ഭാസ്കരൻ മടങ്ങിച്ചെന്നു നാരായണൻനായരെ സംഗതി ധരിപ്പിച്ച് അധികാരിയെ വരുത്തുകയും, അധികാരിയുടെ യാദാസ്തോടുകൂടി പോലീസിന്ന് ഒരാളെ ക്ഷണത്തിൽ ഓടിക്കുകയും ചെയ്തു.

ഈ വർത്തമാനമൊക്കെ, അമ്മിണി മുതലായവൎക്കു വ

ലുതായ പരിഭ്രമത്തിന്നിട കൊടുക്കാത്ത മട്ടിൽ അവരെ പറഞ്ഞു മനസ്സിലാക്കുവാനായി ഭാസ്കരൻ നാലുകെട്ടിലെയ്ക്കു പ്രവേശിച്ചു. ജാനകിയമ്മയും പുത്രിമാരും അവിടെ ഒത്തുകൂടി. ഭാസ്കരൻ ഒരഭയദാതാവും സമാധാനപ്രദനുമായിട്ട്, ഊൎമ്മിളയേയും തങ്കമണിയേയും തന്റെ രണ്ടു പാൎശ്വങ്ങളോടും അവലംബിപ്പിച്ചു നിൎത്തി, താൻ കണ്ട കരൾപൊട്ടും കാഴ്ചയെ കഴിയുന്നത്ര വിശദമായി വിവരിച്ചു. ധൈൎയ്യശാലിനികളായ ശാരദയും ജാനുവും കൂടി വിറച്ചുതുടങ്ങി. അദ്ഭുതസംഭ്രമഭയശോകാദികളാൽ അവിടം അല്പസമയത്തെയ്ക്കു് ഒരസാധാരണവ്യാകുലതയ്ക്കു വശഗമായിത്തീൎന്നു!

കഴിഞ്ഞ അദ്ധ്യായത്തിന്റെ അവസാനഘട്ടത്തിൽ സൂചിപ്പിച്ചപ്രകാരം, നമ്മുടെ നമ്പ്യാരെ അന്വേഷിച്ചുപിടിപ്പാനായി രാഘവമേനോൻ പല ദിക്കിലെയ്ക്കും അറിവുകൾ കൊടുത്തിരുന്നു. ഇതാ, രണ്ടു ദിവസമായി ആ വിഷയത്തിൽത്തന്നെ അതിശ്രദ്ധയോടെ അഭിയോഗിച്ചുകൊണ്ടിരുന്ന പോലീസ് സബിൻസ്പെക്ടറക്കും മററും, ഇന്നു രാവിലെ, റെയിലിന്മേൽ ഒരു പുരുഷശവം വീണിരിക്കുന്നുവെന്ന വൎത്തമാനം കിട്ടിയപ്പോൾ, നമ്പ്യാരുടെ അന്വേഷണത്തെ അവസാനിപ്പിക്കാമെന്ന ഒരാശ്വാസം അഖണ്ഡമായങ്കുരിച്ചു. എന്നാൽ, 'ലോകതന്ത്രാധികാരം അവിശ്രമ'മാകയാലോ, ഗുരുതരവിഷയങ്ങൾ അത്ര എളുപ്പത്തിൽ അവസാനിക്കാത്തവയാകയാലോ, എന്തോ? —— അധികാരിയുടെ യാദാസ്തോടുകൂടി ചാലിൻപറമ്പത്തുനിന്നയച്ച ദൂതൻ വന്ന് ഇതാ, മറെറാരു വൃത്താന്തത്തെ സബിൻസ്പെക്ടറക്കു സമൎപ്പിക്കുന്നു: ഇന്ന് എന്തോ ചില ആപത്തുകൾ അഥവാ സമ്പത്തുകൾ സംഭവിപ്പാൻപോകുന്നുവെന്നും മ

റവും വിചാരിച്ചുകൊണ്ടു് അദ്ദേഹം, മൂന്നുനാലു പോലീസുകാരോടുകൂടി താമരശ്ശേരിക്കു പുറപ്പെട്ടു; ഹെഡ് കോൺസ്റ്റബിളെ മറെറ 'സ്ഥല'ത്തെയ്ക്കും അയച്ചു.

സബിൻസ്പെക്ടർ സ്ഥലത്തു വന്നു ശവം പരിശോധിച്ചു്, അവിടെക്കണ്ട ആ കാലടിപ്പാടുകളും അളന്നു കുറിച്ചെടുത്തു്, മൃതശരീരത്തെ പോസ്റ്റുമോർട്ടത്തിന്നയക്കുകയും ചെയ്തു്, ചിലരെയെല്ലാം വിസ്തരിച്ചു കൈപ്പിതെതടുക്കുവാൻ മതിന്നു. "ആരാണു് ഇതാദ്യം കണ്ടതു്?" എന്ന സഗൌരവപ്രശ്നം, പേടിച്ചു വിറച്ചുകൊണ്ടു നിന്നിരുന്ന ചാത്തുനായരെ സബിൻസ്പെക്ടരുടെ മുമ്പാകെ സന്നിഹിതനാക്കി. ചാത്തുനായർ പറയുവാനുള്ളതെല്ലാം വിസ്തരിച്ചു പറവാനങ്ങായ ഉദ്ദേശിതങ്ങളെ അനുസരിച്ചു് ആയാൾ സ്വചിതപാഠമായുംകൊണ്ടു തുടർന്ന ദീർഘപ്രസംഗം, അനാവശ്യങ്ങളായ പല അംശങ്ങളേയും സ്പർശിച്ചുകൊണ്ടും സബിൻസ്പെക്ടരുടെ പുച്ഛമായി ചില സംശയങ്ങളെസ്സംജാതമാക്കിക്കൊണ്ടും ഒരു വിഷമഘട്ടത്തിൽച്ചെന്നവസാനിച്ചു: ഇൻസ്പെക്ടരിൽനിന്നു ചില ചോദ്യങ്ങൾ പുറപ്പെട്ടുതുടങ്ങി; ചാത്തുനായർ വല്ലാതെ പരുങ്ങിത്തുടങ്ങി! "ഇയ്യാളെ അപ്പുറത്തൊന്നു കൊണ്ടുപോയി ചോദിക്കെടോ!" എന്നു് ഇൻസ്പെക്ടരിൽനിന്നു് 95-ന്നു കല്പന കിട്ടി: അപ്പുറത്തു ചില ചടപടരടിതങ്ങളും ആർത്തവിലാപങ്ങളും പ്രതിധ്വനിച്ചു! ഒടുവിൽ ആ പോലീസുകാരൻ, ഈ പുള്ളിയെ സ്റ്റേഷനിലേയ്ക്കു തന്നെ കൊണ്ടുപോകണമെന്നു് തിരിയെ വന്നുണർത്തിച്ചു. ഇൻസ്പെക്ടരുടെ മനീഷിതം ഇതാ, സഫലമായിത്തീരുന്നു: എന്തു വേണമെന്നറിയാതെ ഇപ്പോൾത്തന്നെ നാരായണൻനായർ പരുങ്ങിത്തുടങ്ങിയപ്പോൾ,

"ഇസ്പ്പെക്കെട്ടർ നമ്മുടെ നേരെത്തന്നെ തിരിയാനാ ഭാവം! വല്ലതും — ഉം!" എന്നൊക്കെച്ചിലർ 'ചെവികടിക്കു'ന്നു; നാരായണൻനായർ ഇൻസ്പെക്ററരെ അകത്തേക്കു വിളിക്കുന്നു; അധികഭാഗവും പച്ചനിറംകൊണ്ടു നിറഞ്ഞ ഒരു കാൻസിനോട്ട്, നാരായണൻനായരുടെ കൈയിൽനിന്ന് ഇൻസ്പെക്ററരുടെ കരപഞ്ജരത്തിൽപ്പോയമരുകയും ചെയ്യുന്നു! ചാത്തുനായരുടെ ചോരക്കുഴലുകളിൽ ചിലവ കട്ടനിലപ്പണ്ണങ്ങളായിത്തീർന്നതു മാത്രം ആയാൾക്കു മെച്ചം!!

പിന്നീടെടുത്തതു ഭാസ്കരന്റെ കൈപ്പീത്തായിരുന്നു. ആയതു സബിൻസ്പെക്ററക്കു തീരേ നിഷ്പ്രയോജനമായിരുന്നുവെങ്കിലും, ആ കാലടിപ്പാടുകളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള അന്വേഷണമാണ് യഥാർത്ഥവും സഫലവുമായേക്കുക എന്ന് ഭാസ്കരൻ തന്റെ ഊഹത്തെ ഉപക്ഷേപിച്ചു. ഇൻസ്പെക്ററരുടെ ബുദ്ധി, ഇതിലും കവിഞ്ഞ്, അന്വേഷണത്തിനുള്ള ലക്ഷ്യത്തിൽത്തന്നെ എത്തിയിട്ടുണ്ടായിരുന്നു! വേണ്ടിവന്നാൽ ചാത്തുനായരെ സ്റ്റേഷനിലേക്കയക്കണം എന്നു നാരായണൻനായരോടു യാത്രയും പറഞ്ഞ് അദ്ദേഹം മടങ്ങിപ്പോകയും ചെയ്തു.

ഇൻസ്പെക്ററർ, തന്റെ മനസ്സിൽ ആദ്യമേ [illegible]ന്നെ ദൃഢമൂലമായ ഊഹത്തെ, റെയിലിന്മേൽ അന്നു [illegible] ക്കണ്ട ശവത്തെ ലക്ഷ്യമാക്കിയുംകൊണ്ടു നയിച്ച്, അളന്നു കുറിച്ചെടുത്തിരുന്ന ആ കാലടിപ്പാടുകളെ ഒ[illegible]പായമായി ഉപയോഗപ്പെടുത്തി, കെയിസ്സ[illegible] ഗതി കണ്ടുപിടിക്കുവാൻ ശ്രമിച്ചതിൽ, അത്രയും കൃതാർത്ഥനായി: ഊഹം ശരിയായി ഫലിച്ചു; ലക്ഷ്യലക്ഷണങ്ങൾ വേണ്ടവിധത്തിലെല്ലാം ഒത്തിരുന്നു. ചാത്തുനായരെ വ

ണ്ടും പിടികൂടാതെയും മററു സംശയങ്ങൾക്കൊന്നും ഇട കൊടുക്കാതെയും ഇങ്ങിനെ കെയിസ്സ് അവസാനിപ്പിക്കുന്നതിന്നായി അദ്ദേഹം ഒരു പ്രാവശ്യം കൂടി നാരായണൻ നായരിൽനിന്ന് ഒരു സമ്മാനം ചാതുര്യത്തോടെ കരസ്ഥമാക്കി. ഇതിന്നു മുമ്പായിത്തന്നെ, സംഗതികളെല്ലാം രാഘവമേനവനെ കമ്പിയടിച്ച് അറിയിക്കുകയും ചെയ്തിരുന്നു.

ഒരിക്കൽ ഒരു ദുഃഖാനുഭവത്തിന്നടിമപ്പെടുക; തൊററിദ്ധാരണയാൽ വന്നുചേൎന്ന ആയതിന്നു തൽക്കാലം പ്രതിശാന്തി വരിക; പിന്നിട്ടും ആ ദുഃഖത്തെത്തന്നെ, ആദ്യത്തേതിലും ദുസ്സഹമായ വിധത്തിൽ, ആവൎത്തിച്ച്, അനുഭവിക്കേണ്ടിവരിക: ഇതിനെക്കാൾ കഠിനതരമായോ കഷ്ടതരമായോ ലോകത്തിൽ മററെന്തുണ്ട്?!

## ഇരുപത്തിമൂന്നാമദ്ധ്യായം.

കേശവനെളയത് അന്നു രാത്രി മുഴുവനും ഇൻസ്പെക്ററരെപ്പരിചരിച്ചുകൊണ്ട് ആസ്പത്രിയിൽത്തന്നെ ഉറക്കമിളച്ചു കഴിച്ചുകൂട്ടിയെന്നു പറഞ്ഞുവല്ലോ. പിറേറന്നു രാവിലെ എട്ടൊമ്പതു മണിയായപ്പോൾ മാത്രമാണ് ഇദ്ദംപ്രഥമമായി ഇൻസ്പെക്ററക്കു പ്രജ്ഞയുണ്ടായതും അദ്ദേഹം കണ്ണു തുറന്നതും. പിന്നെയും കുറെ നേരം കഴിഞ്ഞതിന്നു പിന്നിട്ടേ സംസാരിപ്പാനുള്ള ശക്തി സിദ്ധിച്ചുള്ളു. എളയതിനെ അദ്ദേഹം കണ്ടറിഞ്ഞു. ഒരു മാസം മുമ്പു തനിക്കു 'അകാരണ'മായി ഒരു സസ്പെൻഷ്യൻ കിട്ടിയെന്നും, ലഹളയെപ്പേടിച്ച് ഇരിഞ്ഞാലക്കുടയിൽ കൊണ്ടുപോയിപ്പാൎപ്പിച്ചിട്ടുള്ള ഭാൎയ്യയേയും മക്കളേയും കാണ്മാൻ

താൻ പോകയായിരുന്നുവെന്നും മററുമുള്ള തന്റെ വൃത്താന്തത്തെ ഇൻസ്പെക്ററർ ഒട്ടധികം നേരംകൊണ്ട്, കഷ്ടപ്പെട്ടു, ഒരുവിധത്തിൽപ്പറഞ്ഞു് എളയതിനെ മനസ്സിലാക്കി. എളയത് ആ മിനിട്ടിൽത്തന്നെ, ഇൻസ്പെക്ററരുടെ കുടുംബത്തിന്നു് ഇരിഞ്ഞാലക്കുടയ്ക്കു കമ്പിയടിച്ചു. എന്നാൽ, അവർ വരുന്നതിന്നു മുമ്പായിത്തന്നെ ഇൻസ്പെക്ററർ ഇഹലോകത്തോടു യാത്ര പറവാനൊരുങ്ങി! ഒടുവിൽ, ഒന്നുരണ്ടു മുറിവാക്യങ്ങൾകൊണ്ടും ഒഴുകുന്ന കണ്ണുനീർകൊണ്ടും, നന്ദിയേയും ക്ഷമാപണത്തേയും വ്യക്തമാക്കിക്കൊണ്ട്, എളയതിന്റെ മടിയിൽ തലയും വെച്ച് അദ്ദേഹം അതിദയനീയമാംവിധത്തിൽ അന്തിമശ്വാസവും വലിച്ചു!

അനന്തരം നമ്മുടെ എളയത് കുളിച്ചു ഭക്ഷണം കഴിപ്പാനായി ആസ്പത്രിയിൽനിന്നു പുറത്തേക്കു കടന്നപ്പോൾ ആദിത്യൻ ആകാശമദ്ധ്യത്തിൽനിന്നു നാലു നാഴിക കീഴ്പോട്ടിറങ്ങിയിരിക്കുന്നു. ആഹാരത്തിൻേറയും നിദ്രയുടേയും അഭാവത്താൽ അതിമാത്രക്ലാന്തനായ അദ്ദേഹം, ഇൻസ്പെക്ററർക്കു വന്നുചേർന്ന വ്യാപത്തിനേയും, മനുഷ്യരുടെ ആകസ്മികങ്ങളായ അവസ്ഥാപരിണതികളേയും പററിച്ചിന്തിച്ചു ചിന്തിച്ച് വ്യാകുലമനസ്കനായുംകൊണ്ട് കുറഞ്ഞൊരു സമയത്തിന്നുള്ളിൽ സ്നാനവും ഭോജനവും കഴിച്ച് കോൺഗ്രസ്സാപ്പീസ്സിൽപ്പോയി നിദ്രയെ ഭജിച്ചു.

സന്ധ്യയോടുകൂടി ഒരാൾ അദ്ദേഹത്തെ നിദ്രയമായി വിളിച്ചുണർത്തി, അന്നത്തെ അഞ്ചലിൽ വന്ന ഒരെഴുത്തു കൊടുത്തു. നമ്മുടെ കുട്ടൻനമ്പ്യാർ അന്നു രാവിലെ അയച്ച എഴുത്താണതു്:

കോമത്തുവീട്,
ശ്രീ. 25-3-1922.

മാധവിയെ ഞാൻ ഇന്നു രാത്രി അവിടെനിന്നു കൊണ്ടുപോരുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. അതിന്നൊക്കെ ഇന്നു സൌകൎയ്യമുണ്ടു്. കൊണ്ടുപോന്നിട്ടു പിന്നെ എന്തു ചെയ്യണമെന്നു നിശ്ചയിച്ചിട്ടില്ല. നിങ്ങൾ ഒരു കാൎയ്യം മാത്രം സദയം ചെയ്യുക: ഇന്നു രാത്രി *൧൨. മണിക്കു ശേഷം* ഒന്നിത്രത്തോളം വരിക. പലതും നേരിട്ടാലോചിപ്പാനുണ്ടു്. ഇവിടെ വരുന്നതും പോകുന്നതും ഒരു പ്രാണി പോലും അറികയുമരുതു്!

എന്നു സ്വന്തം സ്നേഹിതൻ—
കെ. കെ. എൻ.

"കോപാവേശം പ്രേരിപ്പിക്കുന്ന പ്രതികാരാസക്തി കൊണ്ടു് അബദ്ധമായൊന്നും ചെയ്തുപോകരുതു്. നാലു പേർ കേട്ടാൽ നിരക്കാത്ത യാതൊന്നും കോമത്തുതറവാട്ടിലെയ്ക്കു കൊള്ളുന്നതല്ലേ! എന്തായാലും എന്നെ ഒന്നറിയിച്ചിട്ടേ ഏതു കാൎയ്യവും ചെയ്തുപോകാവൂ." എന്നും മററും, ഒന്നല്ല രണ്ടല്ല, അനവധി തവണ, ഗൌരവത്തോടും സ്നേഹത്തോടും കൂടി എളയതു് തന്റെ സുഹൃത്തിന്നു ഉപദേശിക്കയും താക്കീതു ചെയ്കയും ഉണ്ടായിട്ടുണ്ടു്. ആ സ്ഥിതിക്കു, നമ്പ്യാർ സ്വാത്മനാ തന്നെ അനുവൎത്തിക്കുന്ന സ്ഥിതിക്കും ഈ എഴുത്തുകൊണ്ടു പരിഭ്രമത്തിന്നവകാശമൊന്നുമില്ലെങ്കിലും, അതിസ്നേഹത്താലോ, എന്തോ?— ഒരപായശങ്ക അദ്ദേഹത്തിന്റെ അന്തരംഗത്തിൽ അഖണ്ഡമായാവിർഭവിച്ചു! ഒരു സൈക്കിളും എടുത്തു് കഴിയുന്നതും വേഗത്തിൽ കോമത്തെത്തിയാലോ എന്ന ആലോചന

ആദ്ദേഹത്തിന്നുണ്ടാകാതിരുന്നില്ല. എന്നാൽ, "12. മണിയ്ക്കു ശേഷം" എന്നതിനെ ഉറപ്പിച്ചിരുന്നതിനാൽ അങ്ങിനെ പെട്ടെന്നു പോകുന്നതു് അനാവശ്യകമെന്നല്ല, ഒരു പക്ഷേ, അനൎത്ഥകാരിയായും പരിണമിച്ചേയ്ക്കാമെന്നു അനുസരണശീലനായ കേശവനെളയതു് ദീൎഘാലോചന ചെയ്തു.

വടക്കുന്നാഥക്ഷേത്രത്തിൽനിന്നു് 'തൃപ്പുക' കഴിഞ്ഞു വെടി പൊട്ടി. ദേവസ്വം കച്ചേരിയിൽനിന്നു് 9. എന്ന മണിയടിയും മുഴങ്ങി. നടക്കാവുകളിലെ കടകൾ മിക്കതും അടച്ചു പൂട്ടി. കോൺഗ്രസ്സാപ്പീസ്സിലുള്ള സഹചരന്മാരെപ്പോലും തൻെറ ആ രാത്രിസഞ്ചരണത്തെ ധരിപ്പിയ്ക്കാതെ എളയതു് ഒരു ഭാണ്ഡവും മുട്ടൻവടിയുമെടുത്തു പുറപ്പെട്ടു.

"ചിത്രമാം മയിൽപ്പീലിയിങ്കലെത്തങ്കവണ്ണം
നേത്രനേത്തട്ടത്തെഴും നീലത്തിൽച്ചേരുംവണ്ണം,
കൂരിരുളലയാഴിവക്കിൽപ്പോയ് വിലയി-"

യ്ക്കുന്ന, മുനിസിപ്പാലിററിവിളക്കുകളുടെ പ്രകാശത്തേയും പിന്നിട്ടു് അദ്ദേഹം, നേരിയ ഒരു നാട്ടുവെളിച്ചമുണ്ടെങ്കിലും, തരുനിരകളുടെ നിഴലുകളാൽ അനുഭവത്തിൽ അന്ധകാരമയമായ മാൎഗ്ഗത്തിലെയ്ക്കു പ്രവേശിച്ചു.

പട്ടണപ്രാന്തത്തേയും പിന്നിട്ടു വിജനമായ ഒരു പ്രദേശത്തെത്തിയപ്പോൾ എളയതു് തൻെറ കൈവശമുണ്ടായിരുന്ന ഭാണ്ഡത്തിൽനിന്നു്, അടിവരെ തൂങ്ങിക്കിടക്കുന്ന ഒരു മഞ്ഞക്കുപ്പായം എടുത്തു ധരിച്ചു. പിന്നെയെടുത്തതു് ഒരു താടിയും—മീശയുമാണു്. ചെവികളും നെററിയുടെ മിക്ക ഭാഗവും അടച്ചു് തലയിൽ ഒരു ഗോസായിക്കെട്ടും

കെട്ടി. അതിന്മേൽ ഒരു പളുങ്കുമാല പിണച്ചിട്ടുകയും ചെയ്തു. കഴുത്തിലും നാനാതരം മാലകൾ അണിഞ്ഞു. ഒടുവിൽ ഒരു ജോടി പഴയ ചെരുപ്പും തൻെറ മൃദുപാദങ്ങൾക്കു സമ്മാനിച്ചു.

ഇങ്ങിനെ മദ്ധ്യേമാർഗ്ഗം ഗോസായിചമഞ്ഞ കേശവനെളയത് കോമത്തു പടിപ്പുരയ്ക്കൽ എത്തി നക്ഷത്രം നോക്കിയപ്പോൾ ചിത്ര ഉച്ച തിരിഞ്ഞിരിക്കുന്നു. "ഓ! ഒരു മണി കഴിഞ്ഞുവല്ലൊ! പന്ത്രണ്ടരയ്ക്ക് എത്തേണമെന്നു കരുതിയിരുന്നപ്രകാരം ഒത്തില്ലല്ലൊ!" എന്നു വിചാരിച്ചു, വേഗത്തിൽ മാളികയിലെയ്ക്കു കയറി. തളം തുറന്നുകിടന്നിരുന്നു. അതിൽക്കൂടെനു നോക്കിയപ്പോൾ, അവിടെ ആരുമില്ലെന്നറിയുവാൻ, കൂരിരുട്ടാകയാൽ, കുറച്ചു സമയം വേണ്ടിവന്നു. കിടപ്പുമുറിയുടെ വാതിൽ, തടവിനോക്കി; പൂട്ടിയിട്ടില്ല; അകത്തുനിന്നു തഴുതിട്ടിരിക്കയാണ്. 'നമ്പ്യാർ, നമ്പ്യാർ!' എന്നു പതുക്കെ പലവുരു വിളിച്ചു; യാതൊരനക്കവുമില്ല. വരാന്തയിലെയ്ക്കു തന്നെ കടന്നു ജനാലയ്ക്കൽ ച്ചെന്നു പിന്നെയും വിളിച്ചു; ഉത്തരം മേപ്പടി തന്നെ. ഈ ക്രിയകൾ രണ്ടും, വീണ്ടും അഞ്ചാറു പ്രാവശ്യം ആവൎത്തിക്കപ്പെട്ടു; അതിലും ഫലം നിഷ്പ്രയോജനം!

കേശവനെളയത്, വലതുകാൽ വരാന്തപ്പടിയിന്മേൽക്കയെററിവെച്ച് കൈമുട്ടിന്നു കാൽമുട്ടും കവിൾത്തടത്തിന്നു കൈപ്പടവും അവലംബമാക്കി നിന്ന്, വിവിധമായ വിചാരസരണിയിലൂടെ പൎയ്യടനം ചെയ്യുതുടങ്ങി!

---

# ഇരുപത്തിനാലാമദ്ധ്യായം.

ചില ദിവസങ്ങൾ കഴിഞ്ഞുപോയല്ലൊ! ——

വായനക്കാരെ കേരളം വിട്ടു തമിഴ്നാട്ടിലെക്കു ക്ഷണിച്ചുകൊള്ളുന്നു. ഇതാ, ഈ ഗോസായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു. സന്ധ്യെക്കു ഈരോട്ടിൽ എത്തിയ മംഗലാപുരം മെയിലിലെ ഒരു മൂന്നാംക്ലാസ്സ്മുറിയിലാണു നാം ആയാളെക്കാണുന്നതും. ഭസ്മം പൂശിയ വിശാലഫാലവും, അനുകമ്പാമസൃണമെങ്കിലും ദീപ്തിമത്തായ അക്ഷിദ്വന്ദ്വവും, രക്തപ്രസാദമുള്ള കവിൾത്തടങ്ങളും കൈപ്പടങ്ങളും കാലടികളും, ആ ഗോസായി അടുത്ത കാലത്തെങ്ങാണ്ടു് ആ വൃത്തി സ്വീകരിച്ച ഒരാളാണെന്നു സുവ്യക്തമാക്കിന്നുണ്ടു്. ആയാൾ, കാലുകൾ രണ്ടും, ഇരിക്കുന്ന പടിയിന്മേൽക്കയററി വെച്ചു്, മാലകൊണ്ടു കണക്കുപിടിച്ചു നാമം ജപിച്ചുകൊണ്ടു പുറംചാരിയിരിക്കുന്നു. ഒരു ഓമനക്കുട്ടി പിതാവിനെയെന്ന പോലെ, ഒരു മുട്ടൻവടി ആയാളുടെ തുടകളെച്ചാരി നില്ക്കയും ചെയ്യുന്നു.

പാളസ്സാറവെച്ചുടുത്തു നാറക്കോട്ടും ധരിച്ചു കറുത്തു തടിച്ച ഒരു മുഷ്ക്കാപ്പിക്കാരൻ തമിഴൻ അതാ, ആ ഗോസായിയിരിക്കുന്ന മുറിക്കകത്തെക്കു കടക്കുന്നു. ആയാൾ ശീട്ടു പരിശോധിക്കുന്ന ഒരാളാണു്. അടിവരെയെത്തുന്ന ഒരു മഞ്ഞക്കഞ്ചുകത്താൽ ആവൃതശരീരനായ ആ ഗോസായി 'ചെക്ക'റുടെ ഗജനിമീലികക്കു ലക്ഷ്യമായി; ആയാൾ ഗോസായിയോടു്, "ടിക്കററ് എങ്കെ?" എന്നു്, തേഞ്ഞ പല്ലുകൾ പുറത്തു കാണിച്ചുകൊണ്ടു് ഒരുതരം വികൃതഗൌരവത്തിൽ ചോദിച്ചു. ഗോസായിയാകട്ടെ, കാലുകൾ കീഴ്പ്പോ

ട്ടിറക്കി വെച്ച മാല കൈകൾ രണ്ടിലും ചുററിപ്പിണച്ച തൊഴുതുകൊണ്ട് 'സ്വാമി!' എന്നു മാത്രം പറഞ്ഞു. തമിഴന്നു പിന്നെ സംശയമൊന്നുമുണ്ടായില്ല; 'ഗെററ് ഡൌൺ' എന്ന് ഉടനേ ഗർജ്ജിച്ചു. ഗോസായി അതിൻെറ അർത്ഥം (ഇറങ്ങു താഴത്ത്!) മനസ്സിലാവാത്ത പോലെ അഭിനയിച്ചു; അതായത്, മിഴിച്ചുനിന്നു! ചെക്കർ കൈ പിടിച്ച് ഇഴുത്ത് ആയാളെ വണ്ടിയിൽനിന്നു താഴത്തിറക്കി സ്റ്റേഷൻ മാസ്റ്ററെ ഏല്പിച്ചു. അടുത്ത നിമിഷത്തിൽ മെയിൽ വിടുകയും ചെയ്തു. ഈറോട് സ്റ്റേഷൻമാസ്റ്റർ ദയാലുവായ ഒരു യോഗ്യനായിരുന്നു. അദ്ദേഹം നമ്മുടെ ഗോസായിയെ, ചോദ്യങ്ങൾ ചോദിച്ച ബുദ്ധിമുട്ടിക്കുക പോലും ചെയ്യാതെ വെറുതെ വിട്ടയച്ചു.

ഗോസായിയുടെ മനസ്സ്, വിചാരപരമ്പരയാകുന്ന ചുഴലിക്കാററിന്ന് ഒരു കരിയിലയായിത്തീർന്നു! ആയാൾ, ആ വെറും നിലത്തു ചമ്രംപടിഞ്ഞിരുന്നു; കൃഷ്ണവർണ്ണവും കൃത്രിമവുമായ കെട്ടുതാടിയാൽ മൂടപ്പെട്ട ഗണ്ഡസ്ഥലത്തെ കൈത്തലത്തിലെയ്ക്കു ചായ്ച്ചു വെച്ചു: അങ്ങിനെ വ്യാകുലനായുംകൊണ്ടിരുന്ന ആയാളുടെ മനസ്സു പല ദിക്കിലുമായിപ്പയ്യടനം ചെയ്യുന്നതിന്നിടയിൽ, 'മാധവൻ' എന്ന ശബ്ദക്ഷരിയിൽ പ്രവേശിച്ചു! ഹാ! ആ ഉദ്ബോധത്തോടുകൂടി ആയാളുടെ ഹൃദയപുടകം ഭേദിയ്ക്കുകയും, അതിൽനിന്ന 'ഗോൾഡൻ റെയിൻ' * പോലെ ചിന്താധാരികൾ നാനാമുഖമായി പ്രസരിച്ചു പ്രസ്രവിക്കുകയും ചെയ്തു! ആയാൾ പിടഞ്ഞെഴുന്നേററു നടന്നുതുടങ്ങി!

---

* =തങ്കമഴ; 'വെടിക്കെട്ടി'ൽ ഉള്ള ഒരുതരം അമിട്ട്.

ഗോസായി അന്നു രാത്രി മുഴുവനും ആ പരിസരങ്ങളിൽത്തന്നെ ചുററിപ്പററിക്കഴിച്ചുകൂട്ടി. സൂർയ്യോദയത്തോടുകൂടി, നേരെ റെയിലിന്മേലൂടെ അഗ്നികോണിന്നഭിമുഖമായി നടന്നു. അടുത്ത സ്റ്റേഷനിലെത്തിക്കുറെ വിശ്രമിച്ചപ്പോഴയ്ക്ക് അവിടെ വന്ന ഒരു ലോക്കൽവണ്ടിയിൽ, ആയാളും പിന്നെയും ചെന്നു കയറി യാത്ര തുടൎന്നു.

ആ ലോക്കൽവണ്ടി സേലം സ്റ്റേഷനിലെത്തുന്നതു രാത്രിയിലാണ്. റെയിൽ മാററുന്നവൻെറ അസാധാരണമായ അശ്രദ്ധയാൽ വണ്ടി ശരിയായ റെയിലിന്മേലൂടെ പോകാതെ, ഒരു സാമാനവണ്ടി നിന്നിരുന്ന റെയിലിന്മേലെയ്ക്കു കടന്നു. 'പോയൻറ്മാൻന്'', അബദ്ധം പിണഞ്ഞുവെന്ന് ഉടനേ മനസ്സിലായി. അവൻ ബദ്ധപ്പെട്ടു ചുവന്ന വെളിച്ചം കാണിച്ചു. ചുവന്ന വെളിച്ചത്തിന്നുണ്ടോ വണ്ടി നിൎത്തുവാനുള്ള ശക്തി! എന്നല്ല; ഈ അബദ്ധം ക്ഷണത്തിൽ മനസ്സിലാക്കിയ 'ഡ്രൈവ'റും, വണ്ടി നിൎത്തുവാൻ പ്രയത്നപ്പെട്ടതു ഫലപ്പെടാതെ കൂട്ടിമുട്ടുമെന്നു തീൎച്ചയായപ്പോൾ, കീഴ്പോട്ട് എടുത്തു ചാടുക തന്നെ ചെയ്തു. ആപ്പീസ്സിൽ നിന്നിരുന്ന അനേകം ജനങ്ങളുടേയും അതിഭയങ്കരമായ അത്യാഹിതവിലാപത്തെ ദ്വിഗുണീകരിച്ചുകൊണ്ട് ആ ലോക്കൽവണ്ടി മറേറ സാമാനവണ്ടിയിന്മേൽ ചെന്നുമുട്ടിത്തകൎന്നു! എഞ്ചിൻ തവിടുപൊടിയായി! അതിന്നിപ്പുറം നോക്കാതിരിക്കുയാണുത്തമം! —— കഷ്ടാൽക്കഷ്ടതരം!!

സമയം സ്വല്പമൊന്നു കഴിഞ്ഞു. മൃതരും, മൃതപ്രായരും, മൂൎച്ഛിതരും, മുറിവും ചതവുമേററു ഞരുങ്ങുന്നവരുമായ ഒട്ടധികം ജനങ്ങളെ ആസ്പത്രിയിലെയ്ക്ക് എടുത്തു കൊണ്ടു

പോയി. നമ്മുടെ ഗോസായിയോ?——ഈ ബഹളത്തിൽ ആയാളെ കണ്ടുപിടിപ്പാൻ പ്രയാസം? മേൽക്കാണിച്ചിട്ടുള്ള നാലുതരം പിഢിതവൎഗ്ഗത്തിൽ ഏതിലാണ് ആ സാധു പെട്ടിരിയ്ക്കുന്നതെന്ന് അറിവാനും ഞരുക്കം!

മാധവൻ ബോമ്പയിൽനിന്നു പുറപ്പെട്ട്, ഏതാനും ദിവസം മദ്ധ്രാസ്സിലുള്ള താവളത്തിൽത്താമസിച്ച്, തന്റെ സുഹൃത്തമനേയും സ്നേഹഭാജനത്തേയും മാതൃമാതുലാദികളേയും മററും കാണ്മാനുള്ള കരകവിയും കൌതുഹലത്തോടുകൂടി മലബാറിലെയ്ക്കു വരുന്നത് ഇന്നേ ദിവസമാണ്.

മദ്ധ്രാസ്സ് മെയിൽ സേലം സ്റ്റേഷനിൽ എത്തി. മാധവൻ, അന്നവിടെസ്സംഭവിച്ച തീവണ്ടിയപകടം ബഹുജനങ്ങളിൽനിന്നു കേട്ടറിയുകയും, അതിന്റെ അവശിഷ്ടചിഹ്നങ്ങളെ, അപാരമായ പാരവശ്യത്തോടെയും അതിരററ അനുശോചനത്തോടെയും നോക്കിക്കാണുകയും ചെയ്തു. ഇങ്ങിനെ കൂട്ടത്തോടെ വന്നുചേരുന്ന അത്യാപത്തിനെ ആകർണനം ചെയ്യാൽത്തന്നെ അശുഹൃദയരല്ലാത്ത ആളുകൾക്കു തിച്ചയായും മനസ്സിൽ വല്ലാത്ത ഒരു വ്യാകുലതയുണ്ടാകുന്നതാണ്; പിന്നെ കാണുകയും കൂടിച്ചെയ്യാലത്തെ ഫലം പറയേണ്ടതുണ്ടോ! അപ്പോൾ, നവനീതഹൃദയനായ നമ്മുടെ മാധവൻ സഹയാത്രക്കാരുടെ സഹാനുകമ്പയ്ക്ക് അഹനായിത്തീന്നതിൽ ആശ്ചൎയ്യമില്ല!

പുതുക്കാട്ടുവില്ലേജിൽ ഇതിനിടെ നടന്ന അദ്ഭുതസന്താപഹേതുക്കളായ സംഭവങ്ങൾ യാതൊന്നും തന്നെ മാധവൻ അറിഞ്ഞിട്ടില്ല: മാധവൻ ബോമ്പയിൽനിന്നു പുറപ്പെട്ടിരിയ്ക്കുന്നുവെന്ന് അറിഞ്ഞിരുന്നതിനാൽ അപ്പുനമ്പ്യാരോ മറേറാ ആയാൾക്കു കത്തയപ്പാനൊരുങ്ങിയില്ല.

ഒലവക്കോട്ടെത്തിയപ്പോൾത്തന്നെ മാധവൻ ചില തെല്ലാം കേട്ടു. ഷൊറണ്ണൂരിൽ എത്തുന്നതിന്നിടയിലും അവിടെ വന്നിട്ടും അന്വേഷിച്ചതിൽനിന്നു സംഗതികൾ ഒട്ടു മുക്കാലും അറിഞ്ഞു. അതോടുകൂടി, ചാലിൻപറമ്പത്തെയും റെയിലിന്നുമേലെയും അപമൃത്യുക്കളും കേട്ടു: അമ്മ, അമ്മാമൻ, മുത്തശ്ശി— ഇവരുടെ മുഖത്തു് എങ്ങിനെയാണു നോക്കുക! തന്റെ ആ വരവു കണ്ടു കഷ്ടംവെച്ചും കണ്ണുനീർ പൊഴിച്ചും പരിതപിക്കുന്ന നാട്ടുകാരുടെ മുന്നിലൂടേ എങ്ങിനെയാണു താൻ വീട്ടിലെക്കു കടന്നു പോവുക! അമ്മിണി തുടങ്ങിയ കുട്ടികളുടേയും അവരുടെ അമ്മയുടേയും സ്ഥിതിയെപ്പററി എങ്ങിനെയാണാലോചിക്കുക! താൻ എന്താണു ചെയ്യേണ്ടതു്?; എവിടെക്കാണു പോകേണ്ടതു്?; എങ്ങിനെയാണു ധൈര്യമവലംബിക്കേണ്ടതു്?— ഇതൊന്നും മാധവന്നു പിടുത്തമുണ്ടായില്ല! കുറേ നേരം, പലതരം ചിന്തകളാൽ പര്യാകുലനും അന്ധനുമായി നിന്നതിന്നു ശേഷം, പെട്ടെന്നു് തന്റെ സുഹൃത്തമനായ കേശവനെളയതു് സ്മൃതിപഥത്തിൽ വരികയാൽ, മാധവൻ തൃശ്ശൂർ നഗരത്തെ മാത്രം മനസ്സിന്നു ലക്ഷ്യമാക്കിക്കൊണ്ടു കൊച്ചിവണ്ടിയിൽച്ചെന്നു കയറി. ജെയിലിൽ പോയി വിട്ടു വന്ന തന്റെ സുഹൃദ്വരിഷ്ഠനെ ഈ സങ്കടഘട്ടത്തിൽക്കാണുവാൻ മാധവന്റെ കണ്ണും കരളും കലശലായി തരിച്ചു!

മാധവൻ തൃശ്ശൂരിലിറങ്ങിയപ്പോൾ അവിടെ യദൃച്ഛയാ പരമേശ്വരനെക്കണ്ടു. അവരുടെ ആ കൂടിക്കാഴ്ചയിൽ രണ്ടുപേരുടേയും ഹൃദയം ഒരുപോലെ കത്തിനീറുന്ന ഉമിത്തീയിലാണ്ടു. രണ്ടാളും പരസ്പരം ഒരക്ഷരം പോലും പറവാൻ ശക്തരായില്ല. കണ്ണുനീരിനെ ഒഴുകുവാൻ സമ്മതി

ക്കാതെ കണ്ണിൽനിന്നു തന്നെ കൈലേസ്സുകൊണ്ടു് ഒപ്പി യെടുത്തുകൊണ്ടു് ആ രണ്ടുപേരും നടക്കാവിലെയ്ക്കു നടന്നു.

കോൺഗ്രസ്സാപ്പീസ്സിൽച്ചെന്നു നോക്കിയപ്പോഠം അവിടെ പുറത്തു് ഒരാളേയും കാണുന്നില്ല: "നമ്മുടെ എളയത് ഇവിടെയില്ലേ?" എന്നു മാധവൻ തൊണ്ടയിടച്ചുയമത്തിക്കൊണ്ടു പരമേശ്വരനോടു ചോദിച്ചു.

പരമേശ്വരൻ—ഇല്ല! അദ്ദേഹം എവിടെപ്പോയെന്നു് ഇവിടെയും ആക്കും നിശ്ചയമില്ല! രണ്ടുമൂന്നു ദിവസമായത്രെ ഇവിടെക്കാണാതെകണ്ടായിട്ടു്! വീട്ടിൽ ഈയിടെ വന്നിട്ടില്ല. അപ്പോട്ടൻ കല്യാണിയമ്മയോടു കമ്പിയടിച്ചു ചോദിച്ചു; ജെയിലിൽനിന്നു വന്നതിൽപ്പിന്നിട്ടു മാങ്കാവിലും ചെന്നിട്ടില്ലെന്നു് ആ യമ്മയുടെ മറുകമ്പിയും കിട്ടി. എവിടെയ്ക്കാണാവോ പോയിരിക്കുന്നതു്!

മാധവൻ അവിടെ ആ നിലത്തു തന്നെ ഇരുന്നു! ഹാ! സ്നേഹസ്വഭാവനായ ആ യുവാവു്, കിഴക്കാൽകുമ്പിട്ടിരുന്നു് കൈകഠം മുമ്പോക്കം പിണച്ചുകെട്ടി കാൽമുട്ടുകളെ കണ്ണുനീർകൊണ്ടു് അഭിഷേകം ചെയ്തുതുടങ്ങി!

## ഇരുപത്തഞ്ചാമദ്ധ്യായം

രാമൻനമ്പ്യാർ—മാധവ, നീ ബോമ്പായിൽനിന്നു മിനിഞ്ഞാന്നോ മറേറാ വന്നു എന്നു കേട്ടു. ഞാനിതേവരെ നിന്നെക്കണ്ടില്ലല്ലൊ!

ഒരു നിമിഷം ഒന്നും പറയാതെ നിന്നതിന്നുശേഷം,

മാധവൻ—ഇപ്പോഴും, വിളിച്ചതുകൊണ്ടാണു ഞാനിവിടുത്തെ നേരിട്ടു വന്നുകാണുവാൻ ധൈയ്യപ്പെട്ടതു്.

'ധൈൎയ്യപ്പെട്ടതു്' എന്നതിൽ, വാസ്തവത്തിൽ, അധൈൎയ്യസ്തോഭകമായ ഗദ്ഗദസ്വരത സ്പഷ്ടമായിപ്പുറത്തു വന്നു. രാമൻനമ്പ്യാരും, ആകാരഗോപനത്തിന്നുവേണ്ടി തെല്ലിട താക്കോൽകൊണ്ടു ചൂളവിളിച്ചുംകൊണ്ടിരുന്നു. പിന്നിട്ടു് ആ താക്കോൽ അമ്മാനമാടിക്കൊണ്ടു് ഇങ്ങിനെ പറഞ്ഞു:

നീയും കൂടി ഇത്ര പരുങ്ങലിലാവുന്നതായാൽ, ശേഷമുള്ളവരുടെ കഥ പിന്നെയെന്താണ്! അതൊന്നും വെറുതേ ആലോചിയ്ക്കേണ്ട; വിട്ടുകളഞ്ഞേയ്ക്കൂ! നിനക്കിനി ബ്ബോമ്പായിൽ എത്ര കൊല്ലം കൂടിപ്പഠിയ്ക്കണം?

മാധവൻ — ഒരു കൊല്ലം കൂടി വേണം.

അല്പസമയം ഇരുവരും മിണ്ടാതിരുന്നു. അനന്തരം,

മാധവൻ — കഴിഞ്ഞേടത്തോളം കാൎയ്യത്തെപ്പററി ഞാൻ പ്രയോജനമില്ലാതെ ദുഃഖിയ്ക്കുന്നില്ല. എന്നല്ല; മുത്തശ്ശിയേയും മററും കഴിയുന്നത്ര ആശ്വസിപ്പിയ്ക്കുന്നുമുണ്ട്. എന്നാൽ, ഇതോടുകൂടി, നമ്മുടെ എളയത് എവിടെപ്പോയെന്നു് യാതൊരറിവും കിട്ടാത്തതുകൊണ്ടാണ് എനിയ്ക്കു വല്ലാത്ത കുണ്ഠിതമുള്ളതു്. അദ്ദേഹത്തെ ഒന്നന്വേഷിയ്ക്കേണ്ടേ?

രാമൻനമ്പ്യാർ — അദ്ദേഹം തൃശ്ശൂരില്ലെന്നു് ഇന്നലെ അപ്പു പറകയുണ്ടായി. ഇല്ലത്തെയ്ക്കു പോയിട്ടുണ്ടാവില്ലേ?

മാധവൻ — ഇല്ലം! അദ്ദേഹത്തിന്റെ സ്ഥിതി ഇതിന്നു മുമ്പു തന്നെ നമ്മളുടേതിനെക്കാൾ എത്രയോ കഷ്ടമായിരിയ്ക്കുന്നുവല്ലോ!; ഇല്ലത്തുള്ളവരെന്നല്ല നാട്ടുകാരും അദ്ദേഹത്തെ ഉപേക്ഷിച്ചിരിയ്ക്കയാണല്ലോ!! അദ്ദേഹം ഇല്ലത്തെയ്ക്കു പോകാൻ വഴിയില്ല. അവിടെ ഇല്ലെന്നും ഞാനറിഞ്ഞുകഴിഞ്ഞു.

രാമൻനമ്പ്യാർ—കോയമ്പത്തൂർ ജെയിലിലല്ലേ അദ്ദേഹത്തെ വെച്ചത്? മലയാളം വിട്ടാൽ ആചാരങ്ങളെപ്പററി അത്ര നോക്കാനില്ല. വല്ല പ്രായശ്ചിത്തവും കഴിച്ച ശുദ്ധമാക്കി എടുക്കായിരുന്നു!

മാധവൻ—അദ്ദേഹത്തെ സൂക്ഷ്മമായി ഒന്നന്വേഷിക്കേണ്ടതിനെപ്പററി ആലോചിപ്പാൻ ഞാൻ നാളെ മാങ്കാവിലെയ്ക്കൊന്നു പോയാലോ?

രാമൻനമ്പ്യാർ—ഉം ! പോയിനോക്ക്.

മാധവന്, തൻെറ ഉത്തമസുഹൃത്തായ എളയതിനെ, ഏതു ദ്വീപിൽത്തന്നെയായാലും, അന്വേഷിച്ചുപിടിച്ചാൽക്കൊള്ളാമെന്ന അഭിനിവേശം അതിതീവ്രമായുണ്ടായിരുന്നുവെങ്കിലും, ആയാൾ അതിനെപ്പററി വലിയമ്മാമനോട്ട് ഒന്നും തന്നെ പറയാതിരുന്നത്, ആ അന്വേഷണത്തിന്നാവശ്യകമായ ദ്രവ്യവ്യയം അമ്മയെക്കൊണ്ടോ മുത്തശ്ശിയെക്കൊണ്ടോ ചെയ്യിക്കാമെന്നിരുന്നാലും ആയത് അമ്മാമന്നു നല്ല സമ്മതമാകയില്ലെന്നു നല്ലവണ്ണം അറിഞ്ഞിരുന്നതിനാൽ മാത്രമായിരുന്നു. ഇമ്മാതിരി ഘട്ടങ്ങളിൽ മാധവൻ, മാതുലനായ കുട്ടൻനമ്പ്യാരേയും മാന്യസുഹൃത്തായ എളയതിനേയും പററി തിരിച്ചും മറിച്ചും ആലോചിച്ചാലോചിച്ച് അസാമാന്യവ്യസനത്തിന്നു പാത്രമായി!

പിറേറന്നു മാധവന്, മാങ്കാവിലെയ്ക്കു ഉടനേ ചെല്ലുവാനായി കല്യാണിയമ്മയുടെ ഒരു കത്തും കിട്ടി. ആയാൾ മാങ്കാവിലെയ്ക്കു പുറപ്പെട്ട് അമ്മയോടു യാത്ര പറവാനായിച്ചെന്നു.

ദേവകിയമ്മ—നിയെന്നാ മാധവ, മടങ്ങിവര്അു?

മാധവൻ—മാററന്നാളല്ലെങ്കിൽ നാലാന്നാൾ തീർച്ച.

ദേവകിയമ്മ—എടക്കു വല്ലോടത്തും പോണുണ്ടോ?

'എവിടെയ്ക്ക്?' എന്നു മാധവൻ, അറിയാത്ത ഭാവത്തിൽച്ചോദിച്ചു.

ദേവകിയമ്മ—അല്ല, താമര......

മാധവൻ മദ്ധ്യേ സത്വരമായിപ്പറഞ്ഞു:— "അമ്മയുടെ സമ്മതമുണ്ടെങ്കിൽ, ജാനകിയമ്മയെ ഒന്നു ചെന്നു കണ്ടാൽക്കൊള്ളാമെന്നും ഇല്ലായ്കയില്ല"

ദേവകിയമ്മ—എനിക്കു സമ്മതം ല്യ.

മാധവൻ—എന്നെ അവർ ഒരു മകനെപ്പോലെയാണു കരുതുന്നതു്. അതുകൊണ്ടു്, കന്നു പോയാൽക്കൊള്ളാമെന്നു വലിയ മോഹമുണ്ടു്.

ദേവകിയമ്മ—എനിക്കു് ഒട്ടും സമ്മതം ല്യ: ഒക്കെക്കൂടി ഒരു കുട്ട്യേ എനിക്കുള്ളൂ. അവൻ തുമ്പില്യാണ്ടായാലൊക്കില്യ!

മാധവൻ—എന്നാൽ പോവണ്ട എന്നു തന്നെ വെച്ചേയ്ക്കാം.

ദേവകിയമ്മ—ഇനി നിയ്ക്കു് പോയിട്ടെന്നോട്ടു പറയാതിരിയ്ക്ക്വോ?

മാധവൻ—അമ്മയുടെ കാലാണു്,........

ദേവകിയമ്മ—അത്രയെ്ാന്നും വേണ്ട: നിയ്ക്കു് പറഞ്ഞാലത്രെ എനിക്കു ബോദ്ധ്യാണു്.

മാധവൻ യാത്ര പറവാനായിട്ടു മുത്തശ്ശിയുടെ അടുക്കലും ചെന്നു.

കുഞ്ഞുകുട്ടിയമ്മ—മാധവാ, നിയ്യെങ്ങും പോവരുതു്! നിയ്യിവ്ടെ ല്യങ്കിൽ ഞാൻ, ഉണ്ണൂം ല്യ; ഒറങ്ങൂം ല്യ!

ആ വൃദ്ധ ഇത്രയും പറഞ്ഞു കണ്ണുനീർ തൂകിത്തുടങ്ങി.

മാധവൻ — മുത്തശ്ശി, നമ്മുടെ എളയതിനെക്കാണാനില്ല ല്ലൊ! അദ്ദേഹത്തെ ഒന്നന്വേഷിയ്ക്കാഞ്ഞാൽ നന്നോ? അദ്ദേഹം നമ്മോടൊക്കെ എത്ര സ്ഥായിയുള്ള ഒരാളാ ണ്! ഞാൻ പോയി ഉടനെ വരാം.

കുഞ്ഞുകുട്ടിയമ്മ കുറെക്കരഞ്ഞതിന്നു ശേഷം, "നി യ്ക്ക് വരാൻ താമസിയ്ക്കുമോ?" എന്ന് മനമല്ലാമനസ്സോ ടെ അഭ്യാനുമതി നൽകി. മാധവൻ മുത്തശ്ശിയെ പിന്നെ യും പറഞ്ഞു സമാധാനിപ്പിച്ചു യാത്രയായി.

നേരെ മാങ്കാവിലെയ്ക്കു തന്നെയാണു മാധവൻ പോ യത്. എളയതിന്റെ ഇല്ലത്ത് ആദ്യമേ അങ്ങിനെ കട ന്നുചെല്ലുവാൻ താൽക്കാലികാവസ്ഥയാൽ അല്പമൊന്നു മടിച്ചു മാധവൻ ഒന്നാമതായി തോട്ടത്തിൽവീട്ടിലെയ്ക്കു ത ന്നെ ചെന്നു. എളയതിനോടൊരുമിച്ചല്ലാതെ മുമ്പൊരി യ്ക്കലും കണ്ടിട്ടില്ലാത്ത മാധവനെ ഇന്നിങ്ങിനെ, ഈയവ സ്ഥയിൽ, കാണേണ്ടിവന്നപ്പോൾ കല്യാണിയമ്മയുടേയും സുധീരഹൃദയം സ്വല്പമൊന്നു വ്യഥിച്ചു.

കല്യാണിയമ്മ — നമ്പ്യാർ, നമുക്കു വന്നുചേർന്ന വ്യാപൽ പരമ്പര വല്ലാത്ത ഒന്നു തന്നെ! പ്രപഞ്ചചക്രം ഇത്ര വിഷമമായും പരിവൎത്തനം ചെയ്യുന്നുണ്ടല്ലൊ! സംസ്കൃ തമനസ്കനായ നിങ്ങൾ അതീതസംഭവങ്ങളെ ആലോ ചിച്ചു സന്തപിയ്ക്കുന്നില്ലെന്നു ഞാൻ സമാധാനിയ്ക്ക ട്ടെയോ?

മാധവൻ — ആ വഴിയ്ക്കുള്ള സമാധാനം ശരി തന്നെ. എ ന്നാൽ, വൎത്തമാനവും ഭാവിയും വല്ലാതെ വ്യഥാകരമാ യിരിയ്ക്കുന്നു!

കല്യാണിയമ്മ — എളയതിനെപ്പററിയല്ലേ നിങ്ങൾ പറ

യുന്നത്? അദ്ദേഹത്തെപ്പററി ഞാൻ ആശ്ചൎയ്യപ്പെടുക കൂടിച്ചെയ്യുന്നു.

മാധവൻ — അതേ; അദ്ദേഹം നിങ്ങളെപ്പോലും അറിയിക്കാതെ എങ്ങോട്ടു പോയിരിക്കുന്നു!

കല്യാണിയമ്മ — ജെയിലിൽനിന്നു വിട്ടതിൽപ്പിന്നെ, കുടുംബവും സമുദായവും പരിത്യജിച്ചതിനാൽ, അഭൂതപൂൎവ്വമായ ഒരു നിവ്വേദം അദ്ദേഹത്തെബ്ബാധിച്ചിരിക്കുന്നുവെന്നാണ് എൻെറ ഊഹം.

മാധവൻ — ഊഹമെന്നു വെച്ചാൽ?; അദ്ദേഹത്തെ പിന്നീടു നിങ്ങൾ കണ്ടിട്ടില്ലേ?

കല്യാണിയമ്മ — പിന്നെയോ! ഞാൻ ആയിടയ്ക്കു തന്നെ തൃശ്ശൂരിൽ പോയി അദ്ദേഹത്തെക്കണ്ടു സംസാരിക്കുമ്പോഴൊ മററാ യാതൊരു ഭാവഭേദവുമില്ല!

മാധവൻ — അപ്പോൾ, ഇങ്ങോട്ടു വരിക തന്നെയുണ്ടായില്ല; അല്ലേ?

കല്യാണിയമ്മ — ഇല്ല! 'ഇങ്ങോട്ടു വരുന്നില്ലേ?' എന്നു ഞാൻ ചോദിച്ചു; അപ്പോൾ അദ്ദേഹത്തിൻെറ മുഖമൊന്നു മ്ലാനമായി താനും! പിന്നെ ഞാൻ അതിനെപ്പററിയൊന്നും ശബ്ദിച്ചില്ല.

മാധവൻ — (ഗദ്ഗദത്തോടെ.) മഹാകഷ്ടം! ദേവി.......

മാധവന്, ശബ്ദം പുറപ്പെട്ടില്ല; കണ്ണുനീർ ധാരധാരയായൊഴുകി! കല്യാണിയമ്മ വിഷയം മാററി:

കല്യാണിയമ്മ — ഏതായാലും, അദ്ദേഹം എവിടെയാണെന്നു നാം നല്ലവണ്ണം ഒന്നന്വേഷിക്കണം.

മാധവൻ — തീൎച്ചയായും വേണം.

കല്യാണിയമ്മ — നിങ്ങൾ തന്നെ അതിന്നു ഒരുങ്ങുകയ

ല്ലേ? അതാണ് അധികം നല്ലതെന്നു വെച്ചാണ് ഞങ്ങ ൾ ഇതേവരെ മിണ്ടാതിരുന്നത്.

മാധവൻ—എന്നാൽ, വിധിവൈപരീത്യത്താൽ എനിക്കു തിന്നും ഭാഗ്യമില്ല! മുത്തശ്ശി എന്നെ ഒരു നിമിഷം പോലും പിരിഞ്ഞിരിപ്പാൻ സമ്മതിക്കുന്നില്ല. നമ്മുടെ ഭാസ്കരമേനവനെ അതിന്നേല്പ്പെടുത്താമെന്നാണ ഞാൻ വിചാരിക്കുന്നത്.

കല്യാണിയമ്മ—അതു കൊള്ളാം; മേനവനും മിടുക്കനാണ്.

മാധവൻ അന്നവിടെത്താമസിച്ചു. കല്യാണിയമ്മ എളയതിനെപ്പററി പിന്നെയും പലതും പറഞ്ഞ കൂട്ടത്തിൽ, അദ്ദേഹത്തിൻെറ അച്ഛനമ്മമാരുടെ വൃത്താന്തവും ധർമ്മപത്നിയായ ദേവിയുടെ ദയനീയസ്ഥിതിയും മററും വളരെ വളരെ വിസ്തരിച്ചു മാധവനെ ധരിപ്പിച്ചു. എന്തുകൊണ്ടു നോക്കിയാലും, എളയതിനെ അദ്ദേഹത്തിൻെറ കുടുംബം ഇങ്ങിനെ അന്ധവിശ്വാസത്താലും അവിവേകം കൊണ്ടും തിരേ നിരാകരിച്ചുകളഞ്ഞതു മികച്ച മൌഢ്യമായെന്നും, അതു് ആ കുടുംബത്തിന്നു വലിയ ഒരു ഈശ്വരവിരോധമായിപ്പരിണമിച്ചേയ്ക്കാമെന്നും മററും മാധവൻ അഭിപ്രായപ്പെട്ടു.

എളയതിനെ അന്വേഷിപ്പാൻ ഭാസ്കരനെ അയയ്ക്കാമെന്നാണല്ലൊ മാധവനും കല്യാണിയമ്മയും കൂടി നിശ്ചയിച്ചതു്. അതിന്നു വേണ്ടിവരുന്ന ചെലവെല്ലാം താൻ ചെയ്തുകൊള്ളാമെന്നു കരുണാകരപ്പണിക്കർ മാധവനെ അറിയിച്ചു; മാധവന്നു് അതു് അശേഷവും സമ്മതമായില്ല: അതിനെപ്പററി പണിക്കരും മാധവനുമായി വലിയ വാദപ്രതിവാദം തന്നെ നടന്നു. ഒടുവിൽ, കല്യാണിയമ്മ

യുടെ മദ്ധ്യസ്ഥത്തിപ്പിന്മേൽ വാദം അവസാനിച്ചു; പണിക്കർ തന്നെ ജയിച്ചു!

പിറേറന്ന് ഉച്ചയ്ക്കു മാധവൻ മടങ്ങിപ്പോവാൻ പുറപ്പെട്ടുകയും, കല്യാണിയമ്മയേയും കൂട്ടി മദ്ധ്യ എളയതിന്റെ ഇല്ലത്തൊന്നു കയറുകയും ചെയ്തു. ആ അവസരത്തിൽ മാധവന്റെ അന്തരാത്മാവിന്ന്, എന്തെന്നില്ലാത്ത ഒരു സാദവും ഖേദവും അനുഭൂതമായി!

സാധാരണവത്തമാനങ്ങളെല്ലാം ഒരുവിധം പറഞ്ഞവസാനിച്ചപ്പോഠം, മാധവൻ ഈവിധം ഒന്നുപക്ഷേപിച്ചു:—"നിങ്ങഠം അദ്ദേഹത്തെ ഉപേക്ഷിച്ചതു വലിയ തെററായിപ്പോയി!" —

എളയതിന്റെ അച്ഛൻ— എന്താ ചെയ്യുക! അവന്ന് ആ തൃശ്ശൂരിൽ പത്തുമുപ്പതുറുപ്പിക ശമ്പളം കിട്ടിയിരുന്നതാണ്. അതവൻ വലിച്ചെറിഞ്ഞു; ഇവിടെ ചെലവിന്നു കാശൊന്നില്ലാതെ ഞാൻ കിടന്നു കഷ്ടിക്കുന്നു! അതു പോട്ടെ. പിന്നെച്ചെന്നു പിടിച്ചതു് ഒരു 'കിലാപത്തി'നെയാണ. അതല്ലേ ഈ ആപത്തൊക്കെ വിന്നതു്! നിങ്ങളാൽച്ചിലരെങ്കിലും അവനോടു നല്ലതു് ഉപദേശിക്കേണ്ടതായിരുന്നു! എന്നാൽ, നിങ്ങളുടെ വീട്ടിലേയും മററും വത്തമാനങ്ങഠം കേഠക്കുമ്പോഠം ഇതൊക്കെ വെറും നിസ്സാരവും സഹ്യവുമായിത്തോന്നുന്നു.

എളയതിന്റെ അമ്മയുടെ ആവലാതിയായി പിന്നെ:

നിങ്ങളൊക്കെ അരുനിന്നതോണ്ടല്ലേ കേശു ഇതിന്നൊക്കച്ചാടിപ്പുറപ്പെട്ടതു്! എന്തിനാ പറേണതു്! ഈ കല്യാണിയും അന്ന് അവന്ന് ഒരു തൊണയായിരുന്നു.

അതൊന്നും പറഞ്ഞിട്ട് ഇപ്പൊകാൎയ്യം ല്യാലോ; അവ നെ ഒന്നു കണ്ടുപിടിച്ച് ഇങ്ങട്ടു കൊണ്ടത്തന്നാ മതി. ഞെങ്ങള് കൂട്ടി നടത്തിക്കോളാം. ഞെങ്ങൾക്കും ഭ്രഷ്ട് വന്നോട്ടെ; എന്നാലും കേശൂനെക്കളേയ്യാൻ ഞെങ്ങ ൾ ഭാവം ല്യ!

ശ്വശ്രൂവിന്റെ പിന്നിലായി ദേവിയും, ശ്വശ്രൂവിനാൽ അൎദ്ധാച്ഛാദിതയായുംകൊണ്ടു ഒതുങ്ങി നിന്നിരുന്നു. അനുകമ്പയും സ്നേഹവും വഴിഞ്ഞൊഴുകുന്ന ദൃഷ്ടികളാൽ മാധവൻ തന്റെ സുഹൃത്തമന്റെ ധൎമ്മപത്നിയെ ഒന്നനു ഗ്രഹിച്ചുംകൊണ്ടു പ്രശാന്തഗംഭീരമാംവിധത്തിൽ ഇങ്ങി നെ പറഞ്ഞു:

എളയതിനെ ഞാൻ താമസിയാതെ കണ്ടുപിടിക്കും; തീൎച്ച തന്നെ! നിങ്ങൾ അദ്ദേഹത്തെ സ്വീകരിക്കേണ മെന്നും അപേക്ഷയുണ്ട്. ഭൎത്താവു ജീവിച്ചുകൊണ്ടിരിക്കേ ഭാൎയ്യ വൈധവ്യം അനുഭവിക്കുക എന്നതു്, അദ്ദേഹത്തി ന്റെ ഒരു ഉത്തമസ്നേഹിതനായ എനിക്കു സാമാന്യമ ല്ലാത്ത സങ്കടത്തിനു കാരണമായിത്തീൎന്നിരിക്കുന്നു! നി ങ്ങൾക്കും അങ്ങിനെ തന്നെയായിരിക്കണം!—— ആരും വെറുതേ വ്യസനിക്കേണ്ട! ഞാനെന്റെ സുഹൃത്തിനെ കഴിയുന്നതും വേഗത്തിൽ കണ്ടുപിടിച്ചു നിങ്ങൾക്കു കൊ ണ്ടുവന്നു തരുന്നതാണ്! സമാധാനത്തോടെ അദ്ദേഹ ത്തിന്നു സദാ നന്മ നേരേണമെന്നു ഞാനപേക്ഷിച്ചുകൊ ള്ളുന്നു.

മാധവൻ സകലരോടും യാത്ര പറഞ്ഞു്, ഭാസ്കരനെ മാത്രം കണ്ടു കാൎയ്യം ധരിപ്പിക്കാനായി താമരശ്ശേരിയിലെയ്ക്കു തിരിച്ചു.

ചാലിൻപറമ്പത്തുവീട്ടിന്റെ വടക്കുഭാഗം, വളരെ വീതിയില്ലാത്തതും കിഴക്കുപടിഞ്ഞാറ് ഉടനീളത്തിൽക്കിടക്കുന്നതുമായ ഒരു വയലാകുന്നു. അതിന്റെ വടക്കേ അതിർത്തി ഒരു ചെത്തുവഴിയാണ്. ചാലിൻപറമ്പത്തുവീട്ടിൽനിന്നു നേരെ വടക്കോട്ടിറങ്ങി വയലും താണ്ടിക്കടന്നു വെട്ടുവഴിയിൽക്കയറുന്നതായാൽ, അവിടെ, പാന്ഥവർഗ്ഗങ്ങൾക്കും പക്ഷിനിരകൾക്കും ആഹ്ലാദപ്രദമായ ഒരാശ്രയസ്ഥാനമായി പടർന്നു പന്തലിച്ചു പത്രങ്ങൾ നിറഞ്ഞു പച്ചപിടിച്ചു നില്ക്കുന്ന അശ്വത്ഥരയാലും, അതിരമണീയമായ അതിന്റെ തറയും, അതിന്നടുത്തായി വിശേഷപ്പെട്ട ഒരത്താണിയും, ഒരു വഴിയമ്പലവും, ഒരു ചെറിയ കുളവും നമുക്കു നയനഗോചരമായിത്തീരുന്നതാണ്. മാധവൻ, എട്ടുതാണ്ടു നാലു മണി കഴിഞ്ഞ സമയത്ത് ആ സ്ഥലത്തെത്തി ആൽത്തറയിന്മേൽക്കയറി തെക്കോട്ടും നോക്കിക്കൊണ്ടിരുന്നു.

വഴിയമ്പലത്തിൽ വെള്ളം പകരുന്ന ഒരു വൃദ്ധ അന്നത്തെ പ്രവൃത്തിയവസാനിപ്പിച്ചു മടങ്ങിപ്പോവാൻ പുറപ്പെട്ടു. മാധവൻ ആ വൃദ്ധയെ, ഭാസ്കരനു തന്റെ ആഗമനത്തെ ആവേദനം ചെയ്യാനുള്ള ഒരു ദൂതിയാക്കി അയച്ചു.

മാധവൻ വിചാരിക്കുന്നു:

ഞാൻ മേനവനെ മാത്രം കണ്ടു പോകയോ വേണ്ടതു്?—അമ്മിണിയെയെങ്കിലും കാണാതെ പോകുന്നതെങ്ങിനെ? അപ്പോൾ, അമ്മയോട് പോരുമ്പോൾ പ്രതിജ്ഞ ചെയ്തതോ?—അതിന്റെ താല്പര്യം, ചാലിൻപറമ്പത്തു പോകരുതെന്നല്ല;—അവിടെയുള്ള ആരെയെങ്കിലും ചെന്നു കാണുന്നതോ മറ്റോ അമ്മയ്ക്കു് അഭി

തമല്ലെന്നു തന്നെയാണ്!! ——വിശേഷിച്ച് അമ്മിണി യെ, എന്നുതന്നെ അമ്മ കരുതിയിട്ടുണ്ടാകണം!—അ പ്പോൾ ഞാനെന്തു വേണം?—അമ്മിണിയെക്കാണാതെ തന്നെ മടങ്ങിപ്പോകയോ?—ഞാനിവിടെ വന്ന സംഗ തി ആ കന്യക അറികയില്ലെങ്കിൽ, തൽക്കാലം ആപ ത്തൊന്നുമുണ്ടാവാനില്ല!—അറിഞ്ഞാലോ?; അതാലോ ചിപ്പാനേ വയ്യ!—അറിയാതിരിയ്ക്കുമോ? ഒരിയ്ക്കലുമില്ല! —അപ്പോൾ പിന്നെയെന്താണ വേണ്ടതു്?—അവിടെ പ്പോകാൻ പാടില്ല; തീർച്ച തന്നെ!—അമ്മിണിയെ ഇ ങ്ങോട്ടെങ്ങാനും വരുത്തിക്കണ്ടു പോകാം!—എന്നാലും പ്രതിജ്ഞാഭംഗമുണ്ട്!—പക്ഷേ, ആ സാധുകന്യകയ്ക്കു വ രുത്തിക്കൂട്ടുന്ന ആപത്തു്, അതിലും ഗൌരവമേറിയതായി രിയ്ക്കും! അതിന്നു പ്രതിവിധി തന്നെയുണ്ടായേയ്ക്കയില്ല! ——അമ്മയോടു ക്ഷമായാചനം ചെയ്യാം!.............

വൃദ്ധയ്ക്കു ചാലിൻപറമ്പത്തെത്തുവാൻ വേണ്ടിവന്ന തിൽ മൂന്നിലൊന്നു സമയംകൊണ്ടു ഭാസ്കരൻ മാധവൻെറ മുന്നിൽ സന്നിഹിതനായി; മുന്നിൽ വന്നു നിന്നപ്പോൾ മാത്രമേ, മാധവൻ ഭാസ്കരനെക്കണ്ടതുമുള്ളൂ!

ഭാസ്കരൻ—നമസ്കാരം! എപ്പോൾ വന്നു? എന്താ ഇവി ടെ ഇരിയ്ക്കുന്നതു്?

മാധവൻ—സ്നേഹിത, ഇതും നമ്മുടെ കഷ്ടകാലാനുഭവ ത്തിൻെറ ഒരു ശകലമെന്നേ പറയേണ്ടു! ഇത്തവണ ഞാൻ, ചാലിൻപറമ്പത്തെപ്പടിയ്ക്കകത്തു കാലെടുത്തു കുത്തുകയില്ലെന്നു് അമ്മയോടു ശപഥം ചെയ്തിട്ടാണ പോന്നിട്ടുള്ളതു്!

ഭാസ്കരൻ— അങ്ങിനെയോ! —നിങ്ങൾ ബോമ്പയിൽനിന്നെന്നാണ വീട്ടിലെത്തിയത്?

മാധവൻ—നാലഞ്ചു ദിവസമായി. ആകട്ടെ; നമ്മുടെ എളയതിൻെറ വത്തമാനം വല്ലതുമുണ്ടോ?

ഭാസ്കരൻ—ഇല്ല. അദ്ദേഹം തൃശ്ശൂരില്ലേ? കുറച്ചു ദിവസം മുമ്പ് അദ്ദേഹത്തിൻെറ നീണ്ട ഒരു കത്ത് എനിക്കു കിട്ടിയിട്ടുണ്ട്.

മാധവൻ —വിശേഷമെന്താ?

ഭാസ്കരൻ—അതു നമ്മുടെ 'പരീക്ഷ'യെ മാത്രം വിഷയീകരിച്ചതാണ്.

മാധവൻ—മേനോൻ, എനിക്കു അമ്മിണിയെ ഒന്നു കണ്ടാൽ വേണ്ടില്ലെന്നുണ്ട്. അതിനെന്താ നിവൃത്തി? എന്നിട്ട് ഇപ്പോൾത്തന്നെ എനിക്കു പോകയും വേണം. താങ്കളും പട്ടാമ്പിവരെ ഒന്നു വന്നാൽത്തരക്കേടില്ല.

അല്പം ആലോചിച്ചതിന്നു ശേഷം, "ശരി; ഞാൻ വരാം. അമ്മിണിയെ നിങ്ങൾ കുളക്കരയിൽ പ്രതീക്ഷിച്ചോളു." എന്നു പറഞ്ഞു ഭാസ്കരൻ ചാലിൻപറമ്പത്തെക്കു മടങ്ങി. മാധവൻ സങ്കേതസ്ഥലത്തിലെക്കു നടന്നു. ഭാസ്കരൻ പടിപ്പുരയിലെത്തിയപ്പോൾ, അമ്മിണി മാത്രമല്ല, ആ അഞ്ചു കന്യകമാരും മേൽക്കഴുകുവാനായി കുളത്തിലെക്കു പുറപ്പെട്ട് വരുന്നതു കണ്ടു. ആയാൾ അവരെ സാകൂതമായി നോക്കി നിന്ന് ഒന്നു മന്ദഹസിച്ചു.

ജാനു—ഉം?; എന്താ ചിരിക്കുന്നത്?

ഭാസ്കരൻ—ഒന്നുമില്ല; പൊയ്ക്കോളു.

അമ്മിണിയെ മാത്രം പ്രതീക്ഷിച്ചുകൊണ്ടു നിന്നിരുന്ന നമ്മുടെ മാധവന്ന് ആ അഞ്ചു കന്യകമാരെയും, അതു ത

ന്നെ താൻ ഉദ്ദേശിച്ചിരുന്ന സന്ദർശനസമയത്തിന്നു മുമ്പാ യും, ഒന്നിച്ചു കാണ്മാനിട വന്നപ്പോഴും, ഒരു മിന്നലും അതിനെത്തുടൎന്നുകൊണ്ടു പേമഴയുമെന്ന പോലെ, മുഖത്തു പെട്ടെന്ന് ഒരു മന്ദഹാസവും ഉടനേ അശ്രുപ്രവാഹവും ഉ ണ്ടായി. ആദ്യമായി മൌനമുദ്രയെ ഭഞ്ജിച്ചത്, അമ്മി ണിയായിരുന്നില്ല, ജാനുവായിരുന്നു:

ജാനു— ഉം?; എന്തു കഥയാണിതു്?!

മാധവൻ— കഴിഞ്ഞുപോയ കഥകളെക്കാൾ എത്രയോ ഭേ ദമല്ലേ?!

ശോകമെന്ന, എന്തോ ഒരു നീറുന്ന ദ്രവദ്രവ്യമാക്കി അടച്ചു വെച്ചിരുന്ന, ഹൃദയമാകുന്ന അളുക്ക് 'ഭ്രം!' എന്നു പെട്ടെന്നു പൊട്ടിത്തുറന്നു! ആ ശോകക്ഷോഭത്തിൽ അവ രെല്ലാവരും വിസ്രബ്ധമായിക്കുറച്ചു നേരം അശ്രു പൊഴിച്ച പ്പോൾ ഹൃദയം താങ്ങാവുന്നതായിത്തീൎന്നു.

അമ്മിണി—ഇപ്പോൾ വരുന്ന വഴിയാണോ?

മാധവൻ— അല്ല; വന്ന് ആ ആൽത്തറയിന്മേൽ കുറച്ചു നേരമായി വിശ്രമിക്കുന്നു. മേനവനെ ഞാൻ അങ്ങോട്ടു വരുത്തിക്കണ്ടു സംസാരിച്ചു. നാലഞ്ചു ദിവസമായി വീ ട്ടിൽ വന്നിട്ട്. ഇന്നലെ മാങ്കാവിൽ പോയിരുന്നു. ഇ ന്നവിടെനിന്നാണു വരുന്നതു്. ഇപ്പോൾത്തന്നെ എനി ക്കു മടങ്ങുകയും വേണം.

ജാനു—വീട്ടിൽ വരാതെകണ്ടോ?!

മാധവൻ— എന്റെ പ്രിയപ്പെട്ട സോദരിമാരേ, എന്നെ നിർബ്ബന്ധിക്കരുതു്! എനിക്കു ഇത്തവണ അതിന്നൊ ന്നിന്നും നിവൃത്തിയില്ല!

ജാനു — വന്നു ചായയെങ്കിലും കഴിയ്ക്കാതെ പോകാൻ പാടില്ല.

മാധവൻ — (ചെറിയ ഒരു പുഞ്ചിരിയോടെ.) "ഭവതിനാം സൂനൃതയൈവ ഗിരാ കൃതമാതിത്ഥ്യം!" എന്നു തന്നെ പറയട്ടെ. എനിയ്ക്കിപ്പോൾ ഒന്നും വേണ്ട.

ജാനു — എന്നാൽ ഒരു ഇളന്നിരെങ്കിലും ഇങ്ങോട്ടു കൊണ്ടു വരിയ്ക്കാം.

മാധവൻ — ജാനു, എനിയ്ക്കു യാതൊന്നും വേണ്ട: എനിയ്ക്കു ബദ്ധപ്പെട്ടു പോകേണ്ടിയിരിയ്ക്കുന്നു. ഞാനിവിടെ വന്ന വൎത്തമാനം അമ്മയോടു പറയേണമെന്നുമില്ല. ഈ വരവിൽ നിങ്ങളെയൊക്കെക്കാണേണമെന്നു തന്നെ ഞാൻ വിചാരിച്ചിരുന്നില്ല. നിങ്ങളുടെ പഠനം മുടക്കുവാൻവേണ്ടി മാത്രമാണു് ഇന്നു ഞാൻ ഈ താമരശ്ശേരിയിലെയ്ക്കു വന്നതു്.

അമ്മിണി — അതെന്താണു്?

മാധവൻ — ഇതിനെല്ലാം പുറമേ, നമ്മുടെ എളയതു് ഇപ്പോൾ എവിടെയാണെന്നു യാതൊരറിവുമില്ല! അദ്ദേഹത്തെ അന്വേഷിച്ചു കണ്ടുപിടിപ്പാനായി, എനിയ്ക്കു തിരേ സൌകൎയ്യമില്ലാത്തതിനാൽ — മുത്തശ്ശി എന്നെപ്പിരിഞ്ഞിരിപ്പാൻ ലേശവും സമ്മതിയ്ക്കാത്തതിനാൽ —, ഞാൻ മേനവനെ അയയ്ക്കാനാണു വിചാരിയ്ക്കുന്നതു്. നിങ്ങൾക്കൊക്കെ അതു സമ്മതം തന്നെയല്ലേ?

അമ്മിണി — 'സമ്മതമല്ലേ?' എന്നോ!?! എളയതിനെ ഉടനേ കണ്ടുപിടിച്ചു കൊണ്ടുവരേണമെന്നു ഞങ്ങൾക്കപേക്ഷ കൂടിയുണ്ടു്.

ഈ അവസരത്തിൽ ഭാസ്കരൻ യാത്രയ്ക്കൊരുങ്ങി അവിടെയെത്തി. ആയാൾ ഒരു കൂജാവിൽ കുറെപ്പാലും കൂടെ കൊണ്ടുവന്നിട്ടുണ്ടായിരുന്നു. ജാനവും മററം, ഭാസ്കരന്റെ വകതിരിവിനെ മനസാ ശ്ലാഘിച്ചു.

മാധവൻ നാലഞ്ചു നിമിഷം കൂടി ഓരോ വർത്തമാനങ്ങൾ പറഞ്ഞ് അവിടെ നിന്നു. പിന്നെ, തങ്കമണിയുടെ ചിബുകം പിടിച്ചു പൊന്തിച്ച്, 'പോകട്ടെ!' എന്നു പറഞ്ഞു പുറം തലോടി. മററവരോടും, "അടുത്ത അവസരത്തിൽ എളയതിനോടുകൂടി നിങ്ങളെ വന്നുകാണുവാനും മററം ദൈവം എന്നെ അനുഗ്രഹിക്കുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു." എന്നു യാത്ര പറഞ്ഞു. പരിണതഭാസ്കരന്റെ സൌവർണ്ണകിരണങ്ങൾ, അവരുടെ കപോലതലങ്ങളിൽ കുങ്കുമം പൂശി; കണ്ണുനീരൊഴുകുംപാടുകളെ കമനീയതകക്കമ്പികളുമാക്കി! മാധവൻ, ആ ബാലികമാരുടെ കൈകൾ പ്രത്യേകം ഗ്രഹിച്ചാമർദ്ദനം ചെയ്തു 'ഗച്ഛതി പുരഃ ശരീര'മായിട്ട്, വടക്കോട്ടു തിരിഞ്ഞു നടന്നു.

ഭാസ്കരൻ — അമ്മിണി, ജാനു, ഞാൻ നമ്പ്യാരൊരുമിച്ചു പട്ടാമ്പിവരെപ്പോകുന്നു. അമ്മയോടു പറഞ്ഞിട്ടില്ല. നാളെ വരാം.

എളയതിനെ അന്വേഷിപ്പാൻ പോവേണമെന്ന സംഗതി മാധവൻ ഭാസ്കരനോടും, എളയതിന്റെ ആ നീണ്ട കത്തിനെക്കുറിച്ചു ഭാസ്കരൻ മാധവനോടും പറഞ്ഞു. ആ കത്ത് മാധവൻ പലവുരു വായിച്ചു; ഉഷ്ണവും ചിലപ്പോൾ ശീതവുമായ അശ്രുക്കളെക്കൊണ്ട് അടിക്കടി അതിനെ അഭിഷേകവും ചെയ്തു!

മാധവൻ വന്നതും പോയതും കേട്ടു ജാനകിയമ്മ ന

ന്ന പരിതപിച്ചു. കുറച്ചു ദിവസത്തിന്നുള്ളിൽ ഭാസ്കരൻ എ ളയതിനെ അന്വേഷിപ്പാൻ പുറപ്പെട്ടു. കോളേജ് തുറന്നി ട്ടു കൂടി, ബോമ്പയ്ക്കു പോകാൻ മുത്തശ്ശി മാധവന്ന് അല്പ മെങ്കിലും അനുമതി നൽകിയതുമില്ല!

## ഇരുപത്താറാമധ്യായം.

എവിടെയ്ക്കോ തെണ്ടിപ്പോയിരുന്ന ഗോപാലമേനോ ൻ, കുഞ്ചിയേയും മകളേയും ആസ്പത്രിയിലെയ്ക്കയച്ചതിൻെറ പിറേറന്നു തന്നെ പുതുക്കാട്ടുവില്ലേജിൽ മടങ്ങിവന്നു. കോ മത്തുവീട്ടിലുള്ള സകലരേയും ഒന്നിച്ചു കൊല ചെയ്യേയ്ക്കാ മെന്നു വെളിച്ചപ്പെട്ടുകൊണ്ടായിരുന്നു ആ 'ത്രിമൂത്തി'യുടെ വരവ്. ആയാൾ അന്നു തന്നെ തൃശ്ശൂരിലെയ്ക്കു പോയി, ക ളത്രത്തിൻേറയും പുത്രിയുടേയും പരിചയ്യയെ അഭിനയിച്ച് ആസ്പത്രിയിൽ കഴിച്ചുകൂട്ടി. തൃശ്ശൂരിലും, ഇടയ്ക്കു പുതുക്കാട്ടു വരുമ്പോൾ അവിടേയും ഗോപാലമേനോൻ, "ഉപ്പു തിന്ന വൻ വെള്ളം കുടിച്ചു! ഇനി ഞാനാത്തന്തക്കൊരണ്ടിയേ യും മറേറ രണ്ടു കുമ്പ്യാന്മാരേയും ഒക്ക വെട്ടി നുറുക്കി നായ് ക്കൾക്കു കൊടുത്തേ നില്ക്കൂ!" എന്നും മററും ഗർജ്ജിച്ചുകൊ ണ്ടു നടക്കാറുണ്ട്. വാസ്തവത്തിൽ, വൃദ്ധനായ രാമൻന മ്പ്യാർ ഈ ദുഷ്ടനെബ് ഭയപ്പെട്ടു. അങ്ങിനെ അതിഭീതനാ യ അദ്ദേഹത്തിൻെറ നിർബ്ബന്ധങ്ങളാലും ആപത്സൂചന കളാലും, അപ്പുനമ്പ്യാരും പരമേശ്വരനും കൂടിയും, പുറ ത്തിറങ്ങി നടക്കലും മററും പ്രായേണ ചുരുക്കി! നമ്മുടെ രാ ഘവമേനോൻ ഇതെല്ലാം കേട്ട് ഒരു ദിവസം ഒന്നുരണ്ടു പോലിസുകാരോടുകൂടി വന്നു ഗോപാലമേനവനെ നല്ല

പാട്ടിലൊന്നു 'ബെലിയുഴിഞ്ഞേ'പ്പോൾ അതോടുകൂടി ആയാളുടെ 'ഗന്ധർവൻതുള്ളൽ' നിലച്ചു.

മാധവി അന്നു രാവിലെ രാമൻനമ്പ്യാരോടു മാത്രം ഒരിക്കൽ, തന്നെ വെട്ടി മുറിയേല്പിച്ചതു കുട്ടൻനമ്പ്യാരാണെന്നു സൂചിപ്പിച്ചതല്ലാതെ, പിന്നെ സക്കിൾ ഇൻസ്പെക്ററും മററും ആസ്പത്രിയിൽപ്പോയി കൈപ്പീത്തെടുത്തപ്പോഴൊന്നും നമ്പ്യാരുടെ പേർ അത്തരം ഘട്ടങ്ങളിൽ ആ പതിവ്രതാരത്നം ഉപയോഗിച്ചില്ല. എന്നാൽ, നേരെ മറിച്ച്, കുഞ്ചി കഴിയുന്നതും നമ്പ്യാരെ കുററക്കാരനാക്കാൻ ശ്രമിച്ചു. അവളുടെ കൈപ്പീത്തിൽനിന്നു കിട്ടിയ, നമ്പ്യാരുടെ അന്നത്തെ അനുയായികളെ, — അവർ പിറേറന്നു തന്നെ ഇങ്ങിനി വരാതവണ്ണം എവിടെയ്ക്കോ പോയ്ക്കളഞ്ഞു. — അന്വേഷിയ്ക്കേണമെന്നു തന്നെയായിരുന്നു രാഘവമേനവന്റെ പക്ഷമെങ്കിലും, പിന്നീടുണ്ടായ വാത്താഗതികൾ ആയാളെ ആ വിഷയത്തിൽ നിരുന്മേഷനാക്കിത്തീത്തു!

ഗർഭിണിയായ മാധവിയും അവളുടെ മാതാവും, ഒന്നുരണ്ടു മാസത്തിന്നുള്ളിൽ സ്വസ്ഥശരീരകളായി തിരിയേ കച്ചേരിവീട്ടിൽ വന്നു താമസം തുടങ്ങി. നിസ്സീമമായ ഭക്തിയോടെ 'ഉമാമഹേശ്വര'ഭജനത്തിന്നു യഥാപൂർവം നിരതയായ മാധവിയുടെ ശിരസ്സിൽ ഇടത്തുഭാഗത്തായിക്കാണപ്പെടുന്ന നെടുംകല, പലക്കും ഹൃദയോദ്വേഗജനകമായ ഒരു ചിഹ്നവും, അവൾക്കാകട്ടെ ഒരു ഭത്തൃസ്നേഹപതാകയുമായിത്തീന്നു.

അന്നു രാമൻനമ്പ്യാക്ക് അമ്മയുടെ ശ്രാദ്ധമായിരുന്നു. രാഘവമേനവനും, രാമൻനമ്പ്യാരുടെ മററ ചില

ദൌഹിത്രന്മാരും, അവരുടെ അമ്മമാരുമൊക്കെ ആ ദിവസം കോമത്തുവീട്ടിൽ ഉണ്ടായിരുന്നു. തിരുവാതിരഞാററുവേല; ധാര മുറിയാതെകണ്ടുള്ള മഴ; നാഴികമണിയിലെ സൂചി മാത്രം, സമയം മദ്ധ്യാഹ്നമായെന്നു സൂചിപ്പിക്കുന്നു. ശ്രാദ്ധം കഴിഞ്ഞ് എല്ലാവരും തെക്കിനിയിൽ ഉണ്ണാനിരുന്നു. "ഇനിയ്'ാരാ ഉള്ളത്?" എന്നു മന്ത്രിച്ചുകൊണ്ടു ദേവകിയമ്മ സകലരേയും ഒന്നു കണ്ണോടിച്ചുനോക്കി: ആരും ബാക്കിയില്ല; അന്നവിടെയുള്ള പുരുഷന്മാരും കുട്ടികളുമൊക്കെ ഉണ്ണാനിരുന്നിട്ടുണ്ട്; ഒരില മാത്രം ആരുമില്ലാതെ ശേഷിച്ചു കിടക്കുന്നു!— അതു കണ്ട് സകലരുടേയും കണ്ണുകൾ തിരുവാതിരഞാററുവേലയെ അനുകരിച്ചു!!

അന്നു തന്നെ സന്ധ്യയ്ക്കു കച്ചേരിവീട്ടിൽ അമ്മയും മകളുമായിട്ട് ഒരു കശപിശ നടക്കുന്നു. ഇതു കേട്ടു ശുണ്ഠിയെടുത്തുകൊണ്ടു ഗോപാലമേനോൻ വീട്ടിലെയ്ക്കു കയറിവരുന്നു.

ഗോപാലമേനോൻ— എന്താ ദ് ലഹള? കണ്ണും ചെകിട്ടും കേക്കാനില്ല്യലോ!

കുഞ്ചി— ഈ മൂധേവി ഒരു വസ്തും പറഞ്ഞാൽക്കേക്കാണ്ടായി!

ഗോപാലമേനോൻ—ഉം-ം-ം!

ഗർഭിണിയായ മാധവി ഇതിനിടെ അനുഭവിച്ചതിന്നു ശാരീരവും മാനസികവുമായ ക്ലേശങ്ങൾക്ക കൈയും കണക്കുമില്ലെന്നു നാം കണ്ടറിഞ്ഞതല്ലേ! അതൊന്നും പോരാഞ്ഞിട്ട് ഇന്നിതാ, അവളുടെ അമ്മ തന്നെ അവളെപ്പീഡിപ്പിക്കാൻ വീണ്ടും ബദ്ധകങ്കണയായിപ്പുറപ്പെട്ടിരിക്കുന്നു! വേലി തന്നെ വിളവു തിന്നുതുടങ്ങിയാൽ പിന്നെ നി

ലയെവിടെ?!———— മാധവിയെ ഉദ്ദേശിച്ച ചില ധൂൎത്ത ന്മാർ ഇപ്പോഠം വീണ്ടും ചെയ്തുതുടങ്ങിയിരിക്കുന്ന അന്യായ്യ മായ പ്രണയപ്രാൎത്ഥനകളിലൊന്നിന്നു പോലും ആ സാധ്വി അല്പവും അടിമപ്പെടാത്തതുകൊണ്ടാണ കുഞ്ചി അവളിൽ ചതുൎത്ഥോപായമെടുത്തു ചാട്ടുന്നത്!!

കുഞ്ചി മാധവിയെപ്പററി വലിയ ഒരു പ്രസംഗം തന്നെ നടത്തി; അതിൽ അവഠം വസ്തുസ്ഥിതിയെ മറച്ചുകളഞ്ഞു!— ഇവളെ പലരും സംബന്ധത്തിന്നാവശ്യപ്പെട്ടുന്നുണ്ടെന്നും അവരിലാരെയെങ്കിലും ഇവഠം സ്വീകരിക്കാതിരിക്കുന്നതു വലിയ തെററല്ലേ എന്നും മററുമാണ കുഞ്ചി ഗോപാലമേനവനെ പറഞ്ഞു മനസ്സിലാക്കിയത്: ഒടുവിൽ, അവഠം ഭൎത്താവിനോടിങ്ങിനെ ചോദിച്ചു:—"ദ് നോക്കണേ! ഈ കുരുത്തംകെട്ടോള് ങ്ങ്നെ വാശി പിടിച്ചോണ്ടിരുന്നാൽ കഞ്ഞി കുടിക്കാനെന്താ കെതി?"

മാധവി— കഞ്ഞി കുടിക്കുണ്ട!

ഗോപാലമേനോൻ—വേണ്ടേ? നിണക്കു നിൻെറ തള്ള പറേണതു കേട്ടുടാ വ്വോ?

മാധവി—ഇതും, ഞാനാരു തന്നെ പറഞ്ഞാലും കേഠക്കാൻ വിചാരിക്കുന്നില്ല!

ഗോപാലമേനോൻ— ല്ല്യേ? ന്നാകാട്ടിത്തരാം!

എന്നും പറഞ്ഞു മാധവിയെപ്പിടിച്ച് എട്ടുപത്തു പ്രഹരിച്ചു. അവഠം ഉറക്കെ നിലവിളിച്ചുതുടങ്ങി.

കുഞ്ചി— പ്പൊ നെലോളിച്ചാ മതി! ഞാൻ പറേണതു കൊറേശ്ശ കേക്കണം!

മാധവി — (തേങ്ങിക്കൊണ്ട്.) എ-എ- എനിക്കിങ്ങിനെ ത-ത-തല്ലു കൊ-ള്ളാനും ക-ക- കഴികയില്ല!

"നാപ്പോ! പടി കടന്നു പൊറത്തു പോ! നിൻെറ മറോറാൻെറ പിന്നാലെ നിയ്യും പൊക്കോ!. കുരുകുരുത്തം കെട്ട മൂധേവി!!" എന്നു പറഞ്ഞു പിന്നെയും കുറെ പ്രഹരവും കഴുത്തിൽപ്പിടിച്ചൊരു തള്ളും കൊടുത്തു ഗോപാലമേനോൻ തൻെറ ഏകപുത്രിയെ മുററത്തെത്തിച്ചു!—— അവൾ പടി കടന്നു നടന്നുതുടങ്ങി! താതമാതാക്കളാൽ കൂടി നിർദ്ദയം നിഷ്കാസനം ചെയ്യപ്പെട്ടവളും, സർവോപരി ഭർത്തൃവിരഹിതയുമായ നമ്മുടെ മാധവി, ഈ പേമഴയത്തു്, കൂരിരുട്ടത്തു്, ആരും സഹായമില്ലാതെ, എങ്ങും ഒരാശ്രയവും കാണാതെ, ഗർഭഭാരവും താങ്ങിക്കൊണ്ടു്, തേങ്ങിത്തേങ്ങിക്കരഞ്ഞുകൊണ്ടു്, എങ്ങോട്ടാണു നട കൊള്ളുന്നതു്? അഹോ! മനുഷ്യരുടെ ദുഷ്കൃതപരിപാകം ദുസ്സഹമത്രെ!—

കാലക്കേടിൻകടുതയിൽ നരൻ
കാററിലെപ്പഞ്ഞി തന്നെ!

ആ 'തപസ്വിനി' 'ഉമാമഹേശ്വര'സന്നിധിയിലെത്തി ഭക്തിപൂർവം പ്രണമിച്ചു; അപ്പോൾ അവൾക്കൊരു ബുദ്ധ്യുദയമുണ്ടായി: അവൾ നേരെ കോമത്തുവീട്ടിലെയ്ക്കു നടന്നു. നോക്കുക, അവിടെ മാത്രമേ അവളുടെ മനസ്സു പിന്നെയും സ്വാസ്ഥതയടയുന്നുള്ളു:

......................... വങ്കാലം വരുമ്പോ-
ളുന്നപ്പെണ്ണിന്നരിയ ശരണം മാനസപ്പോക്കു മാത്രം!

കോമത്തു ചെന്നു കയറിയ അവൾക്കു് ഒന്നാമതായി ദേവകിയമ്മയെക്കാണിച്ചുകൊടുക്കുവാനെങ്കിലും ദൈവത്തിന്നു നല്ല മനസ്സുണ്ടായി!

ദേവകിയമ്മ—എന്തു്! മാധവിയോ? എന്താ മാധവി ഈ അസമയത്തു് ഇങ്ങിനെ വരുന്നതു്? വിശേഷിച്ചെന്താ?

പിന്നെയും ഈ ചോദ്യങ്ങൾ തന്നെ രണ്ടുമൂന്നു പ്രാവശ്യം ആവൎത്തിയ്ക്കപ്പെട്ടുകഴിഞ്ഞപ്പോഴേയ്ക്കേ മാധവിയ്ക്കു് അക്ഷരമൊന്നു പുറത്തേയ്ക്കു വരുത്തുവാൻ കഴിഞ്ഞുള്ളു! കണ്ണുനീർപൊഴിച്ചും വിക്കി വിക്കിയും അവൾ കുറെ നേരംകൊണ്ടു് ചരിത്രമെല്ലാം ദേവകിയമ്മയെ പറഞ്ഞു മനസ്സിലാക്കി. ആയമ്മ അപ്പോൾത്തന്നെ രാമൻനമ്പ്യാരെച്ചെന്നു വിവരം ധരിപ്പിച്ചു. പിശുക്കനെങ്കിലും ആശ്രിതവത്സലനും ദീനജനാനുകമ്പിയുമായ ആ ഉദാരൻ, ദേവകിയമ്മയുടെ മനീഷിതത്തേയും പ്രാൎത്ഥനയേയും ശരിവെയ്ക്കുന്നതു് —അതും വിശിഷ്യ ഇന്നു്!—സൎവ്വഥാ സമുചിതമാണെന്നു തീൎച്ചപ്പെടുത്തി, അതുപ്രകാരം ചെയ്തുകൊള്ളുവാൻ സമ്മതം നൽകി. ഇങ്ങിനെ മാധവിയ്ക്കു കോമത്തുവീട്ടിൽ സ്ഥിരവാസാനുമതി സിദ്ധിച്ചു. വല്ലവരും വല്ല മുള്ളുവാക്കും പറഞ്ഞു മാധവിയുടെ ഹൃദയത്തെ ഇനിയും മുറിപ്പെടുത്തരുതെന്ന മുൻകരുതലോടുകൂടി ദേവകിയമ്മ അവളുടെ വിഷയത്തിൽ നല്ലവണ്ണം ശുഷ്കാന്തി കാണിച്ചുപോന്നു.

ഒരു ദിവസം ഗോപാലമേനോൻ മദ്യപാനത്തിന്നായി മദ്യം വില്ക്കുന്ന സ്ഥലത്തേയ്ക്കു കയറിച്ചെന്നു. മദ്യവിക്രേതാവു് സാധാരണമട്ടനുസരിച്ചു് അന്നും മേനവന്നു മദ്യം കുംഭത്തോടെ എടുത്തുവെച്ചുകൊടുത്തു. അതിൽ ഒരു കൂറ (കൂറാൻ; പാററ.) ചത്തു പൊന്തിക്കിടക്കുന്നതു കണ്ടു മേനോൻ അതിനെ എടുത്തു താഴത്തിട്ടു കൈ കൂപ്പി മൂന്നുരു പ്രദക്ഷിണം വെച്ചു നമസ്കരിച്ചു് ഇങ്ങിനെ പ്രാൎത്ഥിച്ചു:—‘എന്റെ കൂറാനേ, ഇനിയത്തെ ജെന്മത്തിൽ ഞാൻ നിയ്യായിട്ടു ജെനിയ്ക്കണേ! എന്നാൽ ഈ കള്ളുംകൊടത്തിൽക്കെടന്നു ചാകാലോ!’—ഇതു്, പിന്നീടു് അ

പ്രതികാൎയ്യമായിപ്പരിണമിച്ച മേനവൻെറ ഭ്രാന്തിൻെറ ഒരു പൂൎവ്വരൂപം മാത്രമായിരുന്നു. അന്നു തന്നെ കുഞ്ചിയെത്തല്ലു തുടങ്ങി. കല്ലോ പൂഴിയോ വലിച്ചെറിയുക, കൈയിൽക്കിട്ടിയാൽ തല്ലുകയോ മറേറാ ചെയ്ക ഇത്യാദിരൂപത്തിൽ ആ ഭ്രാന്തു് അധികം താമസിയാതെ നാട്ടുകാൎക്കു കൂടി ഉപദ്രവഹേതുവായിത്തീൎന്നു. അവരിൽ പലരും ഇതിനെപ്പററി രാമൻനമ്പ്യാരോടു് ആവലാതി പറഞ്ഞുനോക്കി. എന്നാൽ, "നിങ്ങളെന്തെങ്കിലും ചെയ്യോളിൻ. എനിക്കു യാതൊരു ചോദ്യവുമില്ല." എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി.

അഞ്ചാറു ദിവസം അങ്ങിനെ കഴിഞ്ഞു. ഭൎത്താവിൻെറ ശല്യങ്ങൾകൊണ്ടു തീരേ ഗതി കെട്ട കുഞ്ചി തന്നെ ഒടുവിൽ രാമൻനമ്പ്യാരുടെ ദയയെ അപേക്ഷിച്ചു് അദ്ദേഹത്തെ വന്നു ശരണം പ്രാപിച്ചു! രാമൻനമ്പ്യാർ മാധവനെ വിളിച്ചു.

രാമൻനമ്പ്യാർ—മാധവ, ആ ഗോപാലമേനവനു തലയ്ക്കു നല്ല സുഖമില്ലത്രെ! നിയ്യൊന്നു പോയിപ്പരിശോധിക്കാമോ?

മാധവൻ—ആവാം.

രാമൻനമ്പ്യാർ—എത്രകണ്ടു ശക്തിയുണ്ടെന്നു കണ്ടുപിടിപ്പാൻ നിനക്കറിഞ്ഞുകൂടേ?

മാധവൻ—അറിയാം.

രാമൻനമ്പ്യാർ—എന്നാൽ അപ്പുവിനേയും പരമേശ്വരനേയും, പിന്നെയാരെയ്ാ?—ആ രാമനേയോ മറേറാ കൂക്കൊണ്ടുപോയ്ക്കോ. അടുത്തു ചെല്ലുമ്പോൾ നല്ലവണ്ണം സൂക്ഷിക്കണേ!

"ഇതാ, ഇവരുടെ കൂടെപ്പൊയ്ക്കോളു. മാധവൻ വേണ്ടതൊക്കെച്ചെയ്യും." എന്നു കുഞ്ചിയോടായും പറഞ്ഞു:

ക്ഷുദ്രേപി നൂനം ശരണം പ്രപന്നേ
മമത്വമുച്ചൈശ്ശിരസാം സതീവ!

മാധവൻെറ പരിശോധനയിൽ ഗോപാലമേനവൻെറ ഭ്രാന്തു് അത്യുൽക്കടമായാണു കണ്ടതു്. മാറുവാൻ പ്രയാസമാണെന്നും മാധവൻ അഭിപ്രായപ്പെട്ടു. എന്തിനധികം പറയുന്നു: ഗോപാലമേനോൻ തൃശ്ശൂർ ഭ്രാന്താസ്പത്രിയിൽ പ്രവേശിതനായി! കുഞ്ചിയാകട്ടെ, പലപ്പോഴും കോമത്തു വന്നു്, അവിടെനിന്നു കിട്ടുന്ന അല്പം അരിയ്ക്കു മടി കാട്ടുവാൻ മടി കാട്ടാത്തവളായും തീന്നു!

---

## ഇരുപത്തേഴാമദ്ധ്യായം

---

കനത്തതാം മൂടുപടത്തെയും കുറെ
ദ്ദിനങ്ങളാൽക്കാലമരുത്തു മാററിടും!

---

കാത്യായനിക്കുട്ടിയുടെ അപമൃത്യുവോടുകൂടി ചാലിൻപറമ്പത്തെക്കാരണവർ നാരായണൻനായർക്കു പിടിപെട്ട ആധി, വ്യാധി എന്ന രൂപാന്തരത്തിൽപ്പരിണമിച്ചു്, ദുബ്ബലഹൃദയനും അശക്തശരീരനുമായ ആ വൃദ്ധൻ ആറേഴു് ആഴ്ചവട്ടത്തിനുള്ളിൽ കാലധമ്മം പ്രാപിച്ചുപോയി. നമ്മുടെ ചാത്തുനായരും, അതോടുകൂടി, ഇങ്ങിനി വരാത്ത വണ്ണം, കാശിയ്ക്കോ രാമേശ്വരത്തേയ്ക്കോ മറേറാ ചരിച്ചുകളഞ്ഞു! ജാനകിയമ്മയ്ക്കു് ഒരു വലംകൈയായി നിന്നു് എല്ലാ സാഹായ്യസഹകരണങ്ങൾക്കും ഉതകിയിരുന്ന ഭ

സ്കരൻ ഇപ്പോൾ നമ്മുടെ എളയതിനെ അന്വേഷിച്ചു കൊണ്ട് അവിടവിടെസ്സഞ്ചരിക്കയാണല്ലൊ.— ഇങ്ങിനെ ഇപ്പോൾ ചാലിൻപറമ്പത്ത്, ജാനകിയമ്മയും അവരുടെ അഞ്ചു മക്കളും മാത്രം അവശേഷിച്ചിരിക്കുന്നു. ആ മാതൃകാ മാതാവ്, പലപ്പോഴും പലതുകൊണ്ടും പലതരം പര്യാകുലതകൾക്കു പാത്രമായിപ്പരിണമിക്കുന്നു: കുടുംബകാര്യങ്ങൾ മുഴുവനും താൻ തന്നെ നോക്കണം; കൂട്ടത്തിൽ, കുട്ടികളുടെ കുശലാന്വേഷണവും വിശിഷ്യ വേണം. ഇതിന്നെല്ലാം പുറമേ, അമ്മിണിയുടെ വരനാക്കി പ്രഥമമേവ സങ്കല്പിതനായ മാധവനെ ഇനി കിട്ടുകയില്ലെന്ന് ആ സാധ്വി വിചാരിച്ചു വിഷാദിക്കുകയും ചെയ്യുന്നു!

ദിവസങ്ങളെന്നല്ല മാസങ്ങളും ഓരോന്നായി കഴിഞ്ഞുപൊയ്ക്കൊണ്ടിരുന്നു. ഇത്ര കാലമായിട്ടും ഭാസ്കരൻ എളയതിനെക്കണ്ടെത്തുകയോ അദ്ദേഹത്തെപ്പററി എന്തെങ്കിലുമറിയുകയോ ഉണ്ടായിട്ടില്ല! തൻെറ പ്രാണാധികപ്രിയസുഹൃത്തിനെപ്പററി യാതൊന്നും അറിയാത്തതുകൊണ്ടും, മുത്തശ്ശി വലിയമ്മാമൻ അമ്മ എന്നിവരുടെ ഇന്നും കെട്ടാറാത്ത കടുദുഃഖം കണ്ടു കണ്ടു കരൾ വിള്ളുന്നതിനാലും, ഭാവിശ്രേയസ്സിൻെറ നിദാനവും പ്രിയതരവുമായ പഠനത്തെ "കുല തൊടാറായപ്പോൾ തളപ്പറ്റു പോയ" വിധത്തിൽ നിൎത്തിവെയ്ക്കേണ്ടിവന്നതു നിമിത്തമായും, പ്രശമിതാനുഭാവനായി, പരിശുഷ്കജീവിതനായി, പരിഹീണോത്സാഹനായി, പരിശൂന്യപ്രഭനുമായി, ആൎക്കാനുംവേണ്ടിയെന്ന പോലെ, ദിവസങ്ങൾ കഴിച്ചുകൂട്ടുന്ന നമ്മുടെ മാധവൻ, വളരേ നാൾ കൂട്ടുമ്പോൾ മാത്രം, 'തേയ്ക്കാത്ത എണ്ണ ധാര'യാകുന്നതു പോലെ, അതുമിതും

വേണ്ടതും വേണ്ടാത്തതും കോത്തു ചേത്തു വലിച്ചുനിട്ടി എഴുതിയയയ്ക്കുന്ന കത്തിൽ അങ്ങുമിങ്ങും അഭിവ്യഞ്ജിച്ചു കാണുന്ന അമംഗളാശങ്കകളെ അവലോകനം ചെയ്ത് അമ്മിണിയും പരമമായ പരിതാപം അനുഭവിച്ചുവരുന്നു! അഹോ, കഷ്ടം! ഇവരുടെ സ്ഥിതിയും ഇങ്ങിനെ ദുഃഖദന്തുരിതമായിത്തീന്നല്ലൊ!!

1922_ലെ ഓണവും, കോമത്തുവീട്ടിനേയും ചാലിൻപറമ്പത്തുവിട്ടിനേയും അറിയിയ്ക്കാതെ 'സ്വൃത്രത്തിൽ' വന്നു കടന്നു പോയി! ഇങ്ങിനെ കാലചക്രം സ്വതന്ത്രസ്വതന്ത്രമായി യഥാപൂവ്വം പരിവത്തനം ചെയ്തുകൊണ്ടിരുന്നു.

അന്ന്, 1922. സെപ്റ്റെമ്പറിലെ സുപ്രസിദ്ധമായ സൂൎയ്യഗ്രഹണമായിരുന്നു. എന്തോ അരിശംകൊണ്ട് ആദ്യം മുഖമെല്ലാം ചുവപ്പിച്ചും, പിന്നിട്ട്, ഏററമുട്ടിയ ആപത്തിൻെറ ആലോചനയാൽ വിളത്തുചമഞ്ഞും, ഉടനേ ആ ആപദ്ഗത്തത്തിൽ പതിയ്ക്കു തന്നെ ചെയ്തും, ദൈവയോഗത്താൽ ഒടുവിൽ അതിൽനിന്നു കര കേറി പ്രസന്നനായിത്തീന്നും കാണപ്പെടുന്ന ഒരു പ്രാപഞ്ചികനെപ്പോലെ, അന്നു രാവിലെ ഉദിച്ച സൂൎയ്യൻ, കുറച്ചു കഴിഞ്ഞപ്പോൾ രാഹുവക്ത്രപതിതനാകയും, അനന്തരം, മദ്ധ്യാഹ്നസമയത്തു മോചനം കഴിഞ്ഞു ശുദ്ധനായിത്തീരുകയും ചെയ്ത് അംബരമദ്ധ്യത്തിൽ അതിപ്രതാപത്തോടെ പരിലസിച്ചു!

ആ ഗ്രഹണം മാധവൻെറ ജന്മനക്ഷത്രത്തിന്മേലായിരുന്നതിനാൽ, അന്ന് അമ്മിണി അനേകം സൽക്കമ്മങ്ങൾ അനുഷ്ഠിച്ചു. അന്നത്തെ ദിവസം അമ്മിണിയ്ക്കു, അ

ടുത്ത കാലത്തെങ്ങും അനുഭവപ്പെടാത്ത അന്യാദൃശമായ ഒരു മനോവൈശദ്യം അഖണ്ഡമായുളവായി: പുതിയ പുതിയ പലതരം കവനതല്ലജങ്ങൾ തേടിപ്പിടിച്ച് എഴുതിവെച്ചിരുന്ന ഒരു വലിയ നോട്ടുപുസ്തകം, എവിടേ എന്നമ്മിണി അന്വേഷിച്ചു. കുറേ നാളായിട്ട് അവൾക്ക് ആ പുസ്തകം, ഒന്നുരണ്ടു കാരണങ്ങളാൽ, സ്മൃതിപഥത്തിന്നു ഗോചരമായിരുന്നില്ല. പലേടത്തും അന്വേഷിച്ചുനോക്കി; ഒരിടത്തും കണ്ടില്ല. ഒടുവിൽ കാത്ത്യായനിക്കുട്ടിയുടെ ഒരു വലിയ പെട്ടിയുണ്ടായിരുന്നതു് അമ്മിണി തുറന്നു പരിശോധിയ്ക്കയും, അതിന്നടിയിൽ ആ 'സാഹിതീമകരന്ദകുസുമം' കാണപ്പെടുകയും ചെയ്തു.

വികസിതങ്ങളായ അനേകം സുഗന്ധികുസുമങ്ങളുടെ സന്നിധിയിൽ എത്തിച്ചേരുന്ന വണ്ടിണ, എതിൽനിന്നു തേൻ നുകരേണ്ടുവെന്ന തിട്ടം വരാഞ്ഞു് അലയുന്നതുപോലെ, അമ്മിണിയുടെ നേത്രകുവലയദലദ്വിതയം, ആ പുസ്തകത്തിലെ നാനാതരം സരസകൃതികളിലും ചഞ്ചലമായി വ്യാപരിച്ചു. അങ്ങിനെ ഏടു മറിച്ചുകൊണ്ടിരിയ്ക്കുമ്പോൾ, അതിൽനിന്നു് ഒരു കടലാസ്സുകഷണം അവളുടെ മാറത്തു പതിച്ചു. ആ ചെറുകടലാസ്സിൽ പതിഞ്ഞുകാണപ്പെട്ട അക്ഷരങ്ങളെപ്പററി അമ്മിണിയ്ക്കു് യദൃച്ഛയാ ഒരു ജിജ്ഞാസ ജനിച്ചു; അവൾ അതിൽ ഒന്നു കണ്ണോടിച്ചു: മേൽക്കുമേൽ, ഓരോരോ അക്ഷരവും, അസംഭാവ്യതാബുദ്ധിയുണ്ടാകത്തക്കവണ്ണം അമ്മിണിയിൽ ആശ്ചര്യത്തെ അങ്കുരിപ്പിച്ചു. അവൾ അതു പിന്നെയും ഒരു പരിവൃത്തി വായിച്ചു. മൂന്നാമതും! എന്നല്ല; അമ്മിണി അതു നാലാമതും ശ്രദ്ധിച്ചു വായിച്ചു! നമ്മുടെ കാത്ത്യായനിക്കുട്ടിയ്ക്കു് അ

ന്ന് തപാലിൽക്കിട്ടിയ ആ എഴുത്താണത്! എന്ത്?—! അ തേ; അതു തന്നെ!

അമ്മിണി പെട്ടെന്നു ജാനുവിനെ വിളിച്ച് ആ എഴു ത്തു കാണിച്ചുകൊടുത്തു; "അന്നിവിടെ അന്വേഷണത്തി ന്നു വന്ന സബിൻസ്പെക്ടറേക്കു തിരേ പിഴച്ചിരിക്കുന്നു! .................."എന്നും മററുമുള്ള ഊഹങ്ങളേയും ഉപേക്ഷി പിച്ചു. അവർ രണ്ടുപേരും കൂടി സംഗതികളെല്ലാം ജാന കിയമ്മയേയും അറിയിച്ചു.

ജാനകിയമ്മ— ഇങ്ങിനെ തന്നെ വരാനാണെളുപ്പം. ആ യാൾ അന്നിവിടെ വന്നിരിക്കണമെന്നു തന്നെയുണ്ട ല്ലൊ. ഇതുകൊണ്ടൂഹിക്കേണ്ടത്. അപ്പോൾ, മററതൊ ക്കെച്ചെയ്യുതും ആയാൾ തന്നെയാവാം! കഷ്ടം! ആ മ ഹാപാപി, ഇവളെക്കൊല്ലാൻവേണ്ടിത്തന്നെ എവിടു ന്നു കടന്നു വന്നു!! —— ——ആകട്ടെ; അമ്മിണി, ഈ സംഗതി അവരെ അറിയിക്കണ്ടേ?

അമ്മിണി—സംശയമുണ്ടോ!

ജാനകിയമ്മ—ഒരാളെ അയക്കുകയല്ലേ നല്ലത്?; അതോ, ഇ തു തപാലിൽ അയച്ചാൽ മതിയോ?

അമ്മിണി—അതു രണ്ടും പോരാ; ഞാൻ തന്നെ ഒന്നു പോ കാനാണു വിചാരിക്കുന്നത്.

ജാനകിയമ്മ—അതു വേണോ? നീ പോവണമെന്നില്ല. എന്താ ജാനു, നിനക്കു തോന്നുന്നത്?

ജാനു—പോയാലെന്താ?; അബദ്ധമൊന്നുമില്ല!

അമ്മിണി—ഞാൻ തനിയേ പോകണ്ട; ജാനുവും കൂടി വ രട്ടെ.

ജാനു—അതേ; അതാണു നല്ലത്: ഞാനും വരാം.

ജാനകിയമ്മ—എന്തോ?? ഇപ്പോഠംത്തന്നെ ആളുകഠംക്ക പറയാൻ ധാരാളമുണ്ട്!

അമ്മിണി—ഉം! അവക്കെങ്കിലും തൃപ്തിയാവട്ടെ!

ജാനകിയമ്മ—എപ്പോഴാണ നിങ്ങഠം പോവാൻ വിചാരിക്കുന്നതു്?

അമ്മിണി—നാളെ രാവിലത്തെ വണ്ടിക്കു തന്നെ.

മാധവനെക്കാണാമല്ലോ എന്ന വെറും കൌതുഹലമല്ല, തൻെറ ജീവനാഥനായ അദ്ദേഹത്തിൻേറയും കുടുംബത്തിൻേറയും പരിതാപാനുബന്ധത്തിന്നു് ഒരു പരിസമാപ്തി വരുമല്ലോ എന്ന വിചാരമാണ് അമ്മിണിയെ അത്യാഹ്ലാദഭരിതയാക്കിത്തീർത്തതു്. പ്രഗല്ഭയുവതിമാരായ ആ രണ്ടു സോദരിമാർ ഒരു ചെറുക്കനേയും തുണക്കു കൂട്ടി പിറേറ ദിവസം ഉച്ചയ്ക്കു് ഏതാണ്ടു രണ്ടു മണിക്കു മുമ്പായി ത്തന്നെ കോമത്തുവീട്ടിലെത്തി.

അമ്മിണിയും ജാനവും, കോമത്തു പടിഞ്ഞാറേ മാളികയുടെ താഴത്തുള്ള വിസ്തീർണമായ വരാന്തയിൽക്കയറി കുറെ നേരം നിന്നു; ആരെയും അവിടെയെങ്ങും കണ്ടില്ല. അകത്തെത്തളത്തിലെക്കു് അവർ ഒന്നുരണ്ടു പ്രാവശ്യം എത്തിച്ചുനോക്കി; അവിടെയും ആരുമില്ല. കുറെയങ്ങിനെ കഴിഞ്ഞപ്പോഠം, തെല്ലുഴഞ്ഞുള്ള കാർകുന്തൽക്കെട്ട് ഇടത്തോളിൽക്കയററി വെച്ചു്, ശിരസ്സിനേയും ഇടത്തോട്ടൊന്നു ചായ്ച്ചു്, കോണിയിറങ്ങി മദഗജയാനം ചെയ്തുകൊണ്ടു വരുന്ന ഒരു സ്ത്രീ—രാമൻനമ്പ്യാരുടെ രണ്ടാമത്തെ മകഠം മീനാക്ഷിയമ്മ—നമ്മുടെ തരുണിമാക്കു പ്രത്യക്ഷമായി. അമ്മിണി അതിവിനയത്തോടെ അഞ്ജലിബന്ധം ചെയ്തു.

മീനാക്ഷിയമ്മ—ഉം? എവിടെനിന്നു വരുന്നു?

ജാൻ — താമരശ്ശേരിയിൽനിന്ന്.

മീനാക്ഷിയമ്മ—എന്നു വെച്ചാൽ?

ജാനു — താമരശ്ശേരിയിലുള്ള ചാലിൻപറമ്പത്തുവീട്ടിൽ നിന്ന്.

മീനാക്ഷിയമ്മ—എന്താ പേര്?

ജാനു—ജാൻ.

മീനാക്ഷിയമ്മ (നെററി ചുളിച്ചുകൊണ്ട്) രണ്ടാൾക്കും ജാനു എന്നു തന്നെയാണോ പേര്?

ജാനു—അങ്ങിനെയായാലും തരക്കേടൊന്നുമില്ലല്ലൊ! എന്നാൽ, ഇപ്പോൾ അങ്ങിനെയല്ല: ഞാനാണു ജാനു; ഇതെൻെറ ജ്യേഷ്ഠത്തി അമ്മിണി.

'അസഹായക'ളായി ആഗമിച്ചിട്ടുള്ള അന്നാട്ടുകാരല്ലാത്ത അവരെക്കണ്ട മാത്രയിൽത്തന്നെ മീനാക്ഷിയമ്മയ്ക്കു അവരുടെ പേരിൽ അങ്കുരിച്ച അവഹേളനം, നാട്ടിൻേറയും വീട്ടിൻേറയും പേർ കേട്ടതോടുകൂടി പ്രവദ്ധിച്ച്, അമ്മിണി എന്ന നാമം ശ്രവിച്ചപ്പോൾ അത്യുൽക്കടമായിപ്പരിണമിച്ചു; ജാനുവിനെ വിശേഷിച്ചും ആ സ്ത്രീയ്ക്കു വെറുത്തു!: പിന്നെ യാതൊന്നും ചോദിയ്ക്കാതെ ആയമ്മ തിരിയെ, വന്ന വഴിയ്ക്ക്, മുകളിലെയ്ക്കു തന്നെ പോയി!

"ജാനു, വെറുതെ തക്കത്തരത്തിനൊന്നും പുറപ്പെടേണ്ട!" എന്നു വിണ്ടും അമ്മിണി, വീട്ടിൽനിന്നു പുറപ്പെട്ടപ്പോഴും വഴിയ്ക്കുവെച്ചും, പലവിധത്തിലും പറഞ്ഞ് ഒതുക്കിയിരുന്ന അനുജത്തിയെ ഒന്നുകൂടി താക്കീതു ചെയ്തു.

ഒരു പുല്പായയും കൊണ്ടു ദേവകിയമ്മയും, പിന്നാലെ മററു ചില സ്ത്രീകളും തളത്തിലെയ്ക്ക് ഇറങ്ങി വന്നു. "ഇതാ, ഇങ്ങോട്ടു കടക്കാം." എന്നു ദേവകിയമ്മ, വളരെ

ക്കാലമായി വിസ്മരിച്ചുകിടക്കുന്ന ഒരു പുഞ്ചിരിയോട്ടുകൂടി അവക്കു സ്വാഗതം പറഞ്ഞ് ആ പുല്പായ അവിടെ വിരിച്ചു. അഭ്യാഗതകൾ അകത്തെയ്ക്കു കടന്നു.

ദേവകിയമ്മ—എന്താ നിക്കണെതു്? ഇരിയ്ക്കു. ഊണു കഴിഞ്ഞിട്ടാണോ പോന്നതു്?

'അതേ!' എന്നു രണ്ടുപേരും ഒപ്പം പറഞ്ഞു. അമ്മിണി ഇരുന്നില്ല; അപ്പോൾ ജാനുവുമിരുന്നില്ല: 'ശിമയിൽപ്പേർ കേട്ട ശില്പികൾ തീർത്തോരു കോമളത്തങ്കപ്പെൺപാവക'ളെപ്പോലെ അവർ അവിടെ ചുവരും ചാരി നിന്നതേയുള്ളു.

ദേവകിയമ്മ—കുറച്ചു ചെറുനാരങ്ങവെള്ളം കൊണ്ടരട്ടെ?

ഈ ചോദ്യത്തിന്നു ദേവകിയമ്മയ്ക്കു മൌനാനുമതിയാണു ലഭിച്ചതു്. ആയമ്മ ചെറുനാരങ്ങവെള്ളം കൊണ്ടുവരുവാൻ പോയി. മീനാക്ഷിയമ്മ ഒരു സ്വാഗതപ്രസംഗത്തിന്നു സന്നദ്ധയുമായി:

നിങ്ങൾ ഇന്നിപ്പോൾ ഇവിടെയ്ക്കു് ഈ നിലയിൽ പെട്ടെന്നു കടന്നുവന്നതു് എന്തിന്നു തന്നെയായിരുന്നാലും എനിയ്ക്കു രണ്ടു വാക്കു പറയാതിരിപ്പാൻ മനസ്സു വരുന്നില്ല! ഞങ്ങൾ എല്ലാംകൊണ്ടും നിർഭാഗ്യകുക്ഷികളാണെന്നു തന്നെ സമ്മതിയ്ക്കാം. എന്നാൽ, ഇതിന്റെയൊക്കെ ആദികാരണം ഇന്നതാണെന്നും ഞങ്ങൾക്കറിയാം. അക്കഥയെല്ലാം കഴിഞ്ഞില്ലേ!!; അതു പോകട്ടേ. നിങ്ങളുടെ വരവിന്റെ സമ്പ്രദായം കാണുമ്പോൾ തന്നെ നിങ്ങൾ വെറും താന്തോന്നികളാണെന്നു മനസ്സിലാവുന്നുണ്ട്! അല്ലെങ്കിലും, ചാലിൻപറമ്പത്തുകാരെ മുമ്പു തന്നെ ഞങ്ങൾക്കറിയാം! നിങ്ങൾ ഇപ്പോൾ വ

ന്നിരിക്കുന്നതെന്തിനാണെന്നും എതാണ്ടു ഞാൻ ഊഹിച്ചിരിക്കുന്നു! ഒരിക്കലോ ഞങ്ങൾക്കു വിഡ്ഢിത്തം പററി! ഇനിയും അതു പററുമെന്നു നിങ്ങൾ സ്വപ്നത്തിൽപ്പോലും വിചാരിക്കേണ്ട!

നിങ്ങൾക്കു പേടിക്കാനാരുമില്ലായിരിക്കാം!; എന്നാൽ, ഞങ്ങളുടെ സ്ഥിതി അതല്ല! നിങ്ങൾ ഞങ്ങളെ ഇനിയും അവമാനിപ്പാൻ ഒരുമ്പെടുകയാണെങ്കിൽ, അതു കളമെന്നും കരുതേണ്ട! ഈമാതിരി തേവിടിശ്ശിത്തമൊന്നും ഇവിടെ വിററു മുതലാക്കാൻ നോക്കണ്ട!——

..............................................

..............................................

മീനാക്ഷിയമ്മയുടെ പ്രസംഗം അവസാനിച്ചില്ല; ഇത്രയുമായപ്പോഴക്കു ദേവകിയമ്മ മുകളിൽനിന്നു വന്നു്, 'മീനാക്ഷി, എന്തു കഥയാണിതു്?! വെറുതെ വല്ലവരേയും ചീത്ത പറയ്‌ഏ!' എന്നു്, സ്വല്പം ഉരത്ത സ്വരത്തിൽ പ്രസംഗകർത്രിക്കു് ഒരങ്കുശം വെച്ചുകൊടുത്തു. അമ്മിണി ഇതെല്ലാം ആദ്യമേ തന്നെ ആലോചിച്ചിരുന്നു. ചാട്ടുളി ചാട്ടംപോലെയുള്ള ഓരോ നോട്ടംകൊണ്ടു് ഇടയ്ക്കിടെ ജാനുവിനെ നിയന്ത്രിക്കു മാത്രമേ ഈയവസരത്തിൽ അമ്മിണി ചെയ്യിരുന്നുള്ളു. ദേവകിയമ്മ നാലഞ്ചു പ്രാവശ്യം ക്ഷണിച്ചിട്ടും അവർ നാരങ്ങവെള്ളം കുടിച്ചില്ല!

ദേവകിയമ്മ—എന്നാൽ നിങ്ങൾ, വിശേഷിച്ചു വന്ന കാര്യമെന്താണെന്നു പറയ്‌കാ?

അമ്മിണി—അമ്മേ,.........

മീനാക്ഷിയമ്മ മദ്ധ്യേ തടുത്തു പറയുന്നു:— 'വേണ്ട, വേണ്ട; അതു അടുക്കണ്ട; 'അമ്മ' എന്നും മററും വിളിച്ചു

സേവയ്ക്കു കൂടണ്ട: കുറച്ചകന്നു തന്നെ നിന്നാൽ മതി; അതാണു നല്ലതു്!'

ദേവകിയമ്മ — മീനാക്ഷി, അവരെന്തെങ്കിലും വിളിച്ചോട്ടെ! നിണക്കെന്താ?

അമ്മിണി — അമ്മേ, ഇതാ, ഈ എഴുത്താണു് ഇന്നു് എന്നെ ഇങ്ങോട്ടു വരുത്തിയതു്.

മീനാക്ഷിയമ്മ — ശരി! മാധവന്റെ എഴുത്തല്ലേ?; അതു തന്നെയാണു ഞാനാദ്യം പറഞ്ഞതു്!

അമ്മിണി — ഈ എഴുത്തുകൊണ്ടു് ഊഹിയ്ക്കാവുന്ന സംഗതികൾ നിങ്ങളെ അറിയിയ്ക്കുന്നതു ഞാൻ തന്നെ വേണമെന്നു വെച്ചാണു് ഞങ്ങൾ വന്നിരിയ്ക്കുന്നതു്. ശ്രീമാൻ കുട്ടൻനമ്പ്യാരെപ്പററിയാണു് എനിയ്ക്കു പറയുവാനുള്ളതും.

മീനാക്ഷിയമ്മ — ആങ്ഹാ: ഇനി ഇതും ഭാവമുണ്ടോ? കുട്ടനെപ്പററിയാണെങ്കിൽ, നിങ്ങൾക്കു്, ഇപ്പോൾ വിശേഷിച്ചും, യാതൊന്നും പറയാൻ പാടില്ല! ഞങ്ങളൊട്ടു കേൾക്കാനും ഒരുക്കമില്ല!!

അമ്മിണി — അമ്മേ, നമ്പ്യാരുടെ അമ്മയേയും കൂടി ഒന്നിങ്ങോട്ടു വിളിച്ചാൽ നന്നു്.

ദേവകിയമ്മ കുഞ്ഞുകുട്ടിയമ്മയേയും അവിടെയ്ക്കു കൊണ്ടുവന്നു. പെററു കിടക്കുന്ന മാധവിയും കൂടെ ഉണ്ടായിരുന്നു. നെററിയിലെയ്ക്കു കടന്നു നില്ക്കുന്ന, തലയിൽ ഇടത്തുഭാഗത്തുള്ള, ഭയങ്കരമായ വ്രണകിണംകൊണ്ടു് ഇന്നവളാണെന്നറിഞ്ഞ മാധവിയെ അമ്മിണി അശ്രുപൂർണ്ണങ്ങളായ അക്ഷികൾകൊണ്ടു് അനുകമ്പയോടെ അവലോകനം ചെയ്തു!

അമ്മിണി— നമ്മുടെ കുട്ടൻനമ്പ്യാരല്ല അന്നു റെയിലിന്മേൽക്കിടന്നു മരിച്ചിട്ടുള്ളതെന്നാണ് എനിയ്ക്കു നിങ്ങളെ അറിയിയ്ക്കാനുള്ളതു്.

'എന്തു്?!-?!' എന്നു്, എല്ലാവരുടേയും കണ്ണുകൾ വിടൎന്നു് അനക്ഷരമായി ആശങ്കയേയും ആശ്ചര്യത്തേയും പ്രലപനം ചെയ്യുന്നു! അമ്മിണി തുടൎന്നു പറയുന്നു:

അമ്മിണി— ഞാൻ ഊഹിയ്ക്കുന്നു, — അദ്ദേഹത്തെ നമ്മുടെ എളയതു് എവിടെയോ കൊണ്ടുപോയി ഒളിപ്പിച്ചിരിയ്ക്കയാണു്!; അതു പുറത്തു വരാതിരിപ്പാൻവേണ്ടി എളയതും ഒളിഞ്ഞു നടക്കയായിരിയ്ക്കും!; അല്ലെങ്കിൽ, എളയതിനെ ഇതേവരെക്കണ്ടെത്താതിരിപ്പാൻ കാരണമില്ല!

മീനാക്ഷിയമ്മ— ഓ–ാ–ാ! ഇനി ഇങ്ങിനെയുണ്ടോ ഒരു സന്താനഗോപാലത്തിലെ ശ്രീകൃഷ്ണൻ!!

അമ്മിണി— അമ്മേ, എന്റെ ചെറിയമ്മയുടെ പേരോടുകൂടി, കല്ലിങ്ങൽ കുമാരൻനായർ എന്ന ഒരാളേയും കേട്ടിട്ടുണ്ടായിരിയ്ക്കണമല്ലോ?

"അതൊക്കെയെന്തിനാ നിങ്ങൾ വെറുതേ പറേണതു്?" എന്നു ദേവകിയമ്മ, തന്റെ ക്ഷമയ്ക്കും അതിരുണ്ടെന്നു കാണിച്ചു.

അമ്മിണി— സദയം അല്പമൊന്നു ക്ഷമിയ്ക്കണേ! അന്നു റെയിലിന്മേൽക്കിടന്നു മരിച്ച ആൾ ആ കുമാരേട്ടനാകാനേ വഴിയുള്ളു: കുമാരേട്ടൻ അന്നു താമരശ്ശേരിയിൽ വന്നിട്ടുണ്ടെന്നും മററും ഈ എഴുത്തുകൊണ്ടു വ്യക്തമാവുന്നുണ്ടു്; കുമാരേട്ടൻ മദ്രാസ്സിൽക്കിടന്നു മരിച്ചുപോയെന്നും മററും നാം കേട്ടിരുന്നതു ശരിയായിരിയ്ക്കയില്ല!

സന്തോഷാശ്ചയ്യമേദുരമായ ഒരു നിതാന്തനിശ്ശബ്ദത അവിടെയെങ്ങും വ്യാപിച്ചു. മാധവി, ദേവകിയമ്മ, കുഞ്ഞുകുട്ടിയമ്മ എന്നിവരെല്ലാം കണ്ണുനീർ തൂകിത്തുടങ്ങി. മീനാക്ഷിയമ്മയും സ്വല്പമൊന്നു വിലക്ഷയായിത്തീൎന്നു! പക്ഷേ, ആ വൈലക്ഷ്യത്തെ മറച്ചുകൊണ്ടു് ആ അശിക്ഷിതപട്ട ചാതുൎയ്യത്തോടെ ചോദിച്ചു:- "ഈ എഴുത്തു നിങ്ങളുടെ വ്യാജനിൎമ്മിതമല്ലെന്നു ഞങ്ങളെങ്ങിനെ വിശ്വസിയ്ക്കും?"

അമ്മിണി — നിങ്ങളെയൊക്കെ വിശ്വസിപ്പിയ്ക്കാമെന്നു ഞാൻ കരുതിയിട്ടില്ല; ഇതിവിടെ അറിവു തരേണമെന്നു മാത്രമേ ഞാൻ വിചാരിച്ചിട്ടുള്ളു.

ജാനു — ഞങ്ങൾ ഇവിടെ മാധവൻനമ്പ്യാരെ ഒരാളെ മാത്രമേ അറികയുള്ളു. അദ്ദേഹത്തെ ഈ സംഗതി ധരിപ്പിച്ചു ഞങ്ങൾ മടങ്ങിപ്പോവാനാണു വിചാരിയ്ക്കുന്നതു്. അദ്ദേഹമോ നിങ്ങളോ പിന്നെ എന്തു തന്നെ ചെയ്താലും ശരി! മാധവൻനമ്പ്യാരെവിടെ?

മീനാക്ഷിയമ്മ — ആകട്ടെ; ആ എഴുത്തൊന്നു നോക്കട്ടെ!

എന്നു പറഞ്ഞു് അമ്മിണിയുടെ കൈയിൽനിന്നു് അതു വാങ്ങി ഇങ്ങിനെ വായിച്ചു:

എന്റെ പ്രിയപ്പെട്ട കാർത്ത്യായനിക്കുട്ടിയ്ക്കു് —

രണ്ടു കൊല്ലം മുമ്പു് ഞാൻ നിന്നേയും ഈ നാടിനേയും വിട്ടു് ഒളിച്ചോടിപ്പോയതും മററും വിസ്തരിച്ചെഴുതുവാൻ ഇപ്പോൾ സാധിയ്ക്കയില്ല. ഞാൻ അന്നു മുതൽ എന്തെല്ലാം ബുദ്ധിമുട്ടുകളനുഭവിച്ചുവെന്നു പറയാനും സമയമില്ല. എനിയ്ക്കു് ഈ ഭൂലോകത്തിൽ എന്റെ കാൎത്ത്യായനിക്കുട്ടി ഒരാൾ മാത്രമേയുള്ളു! കുട്ടിക്കാലം മുതല്ക്കേ എനിയ്ക്കു നിന്നിലുള്ള ആ സ്നേഹം ഇന്നും ഇതാ,

എന്റെ ഹൃദയത്തിൽ പ്രകാശിക്കുന്നു. നിനക്ക് എന്നിലും ആ സ്നേഹം നിലനില്ക്കുന്നുണ്ടെന്നാണ് എന്റെ വിശ്വാസം. അതുകൊണ്ട്, ഏററവും സ്നേഹത്തോടെ ഞാൻ ഇപ്പോൾ നിന്നോട് അപേക്ഷിക്കുന്നതിനെ നീ അനുസരിക്കുമെന്നു തന്നെ ഞാൻ വിശ്വസിക്കുന്നു. ഇല്ലെങ്കിൽ ഞാൻ ആത്മഹത്തി ചെയ്യുമെന്നു തീച്ച തന്നെ! അക്കാര്യം നില്ക്കട്ടെ; ഒരു കാര്യം മാത്രം നീ സദയം ചെയ്യുക: നാളെ രാത്രി 11 മണിക്കു പാമ്പിൻകാവിൽ വരിക. അമാന്തിക്കരുതേ! ശേഷമെല്ലാം അപ്പോൾ. എന്ന് എന്റെ തങ്കത്തിനു സ്വന്തം കുമാരേട്ടൻ——26. 3. 1922.

ഇതു വായിച്ചുനോക്കിക്കത്തിച്ചുകളയണേ!

---

അടുത്ത നിമിഷത്തിൽ മാധവനും അവിടെക്കു വന്നു. ആയാൾ ആ കത്ത് അഞ്ചാറു പ്രാവശ്യം വായിച്ചു. ബാഷ്പദൂഷിതലോചനനും ഗദ്ഗദനിരുദ്ധകണ്ഠനുമായ ആ യുവാവ്, അമ്മിണിയെ സ്പഷ്ടമായിക്കാണ്മാനും അമ്മിണിയോടു യാതൊരക്ഷരവും പറവാനും ശക്തനാവാതെ കുഴങ്ങി! രാമൻനമ്പ്യാർ മുതലായവരെയെല്ലാം ഈ എഴുത്തു വായിച്ചു കേൾപ്പിക്കുകയും, അതിൽനിന്ന് ഊഹിക്കാവുന്ന സംഗതികളെ വിവരിക്കുകയും മാധവൻ ചെയ്തു. ആകസ്മികമായ ആ അവസ്ഥാപരിണതികൊണ്ട്, കോമത്തുവീട്ടും പുതുക്കാട്ടുവിട്ടില്ലത്തും, ഭുവനാന്തരപ്രവിഷ്ടമെന്നപോലെ സഹസാ വിപര്യസ്തമായി! കോമത്തുവീട്ടുകാർ ആറു മാസത്തോളം കാലമായി ആവർത്തിച്ചനുഭവിച്ചുവരുന്ന ആ അസാമാന്യദുഃഖം, വീണ്ടും, ഒരു തെററിദ്ധാരണയാൽ സംജാതമെന്നു കണ്ടു ശമിച്ചു!

തൻെറ പ്രിയപ്പെട്ട, മാതുലഃനെയും സുഹൃത്തിനേയും തിരഞ്ഞു കണ്ടുപിടിയ്ക്കാതെ മടങ്ങി വരില്ലെന്ന ദൃഢനിശ്ചയത്തോടുകൂടി മാധവൻ ദീൎഘമായ ഒരു ദേശസഞ്ചാരത്തിന്നു ബദ്ധപരികരനായിറങ്ങി.

---

## ഇരുപത്തെട്ടാമദ്ധ്യായം.

നിസൎഗ്ഗഭീരുവായ കുമാരൻനായർ, ചാത്തുനായർ കെട്ടിയുണ്ടാക്കിപ്പറഞ്ഞ ബിഭീഷികയിൽ നല്ലപോലെ അകപ്പെട്ടുകയാൽ, വലിയ ഒരു തുക തന്നെ കൈക്കൂലി തരാമെന്നു് ആയാളോടു പ്രതിജ്ഞ ചെയ്കയും, അനന്തരം ആ പ്രതിജ്ഞാനിൎവ്വഹണത്തിൻെറ ആത്യന്തികമായ അസാദ്ധ്യതയേയും തന്മൂലം ചാത്തുനായർ ചെയ്യുമെന്നും ചെയ്യിയ്ക്കുമെന്നും ആയാളാൽ ഘോഷിയ്ക്കപ്പെട്ട നാനാതരം ഉപദ്രവങ്ങളേയും അതിഭീതിയോടെ അവലോകനം ചെയ്കയും, അതോടുകൂടി എഃങ്ങോട്ടെന്നില്ലാതെ നാടു വിട്ടു പോകയും ചെയ്തുവെന്നു് പതിനൊന്നാമദ്ധ്യായത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ. കുമാരൻനായരെ ദേശാന്തരപാലായനത്തിന്നു പ്രേരിപ്പിച്ച പരിതഃസ്ഥിതികൾ ഇവ തന്നെയായിരുന്നുവെങ്കിലും, നാടു വിട്ടതിൽപ്പിന്നിട്ടു മററു ചില ഉദ്ദേശ്യങ്ങൾ കൂടി അത്യാശാസ്വരൂപത്തിൽ ആയാളുടെ മനോഗൎമ്മികയിൽ വന്നുചേൎന്നു: അൎത്ഥരഹിതമായ സാമുദായികാചാരം, കുമാരൻനായൎക്കു കാത്യായനിക്കുട്ടിയെസ്സംബന്ധം ചെയ്യുന്നതിന്നു പ്രതിബന്ധമായിരുന്നെങ്കിലും, വല്ല ദിക്കിലെയ്ക്കും ഒളിച്ചോടിഃപ്പോകുന്നതു് അവൎക്കു രണ്ടുപേൎക്കും അഭിലഷിതം തന്നെയായിരുന്നു. എന്നാൽ, അ

തിന്നും ഒരു പ്രതിബന്ധമില്ലാതിരുന്നില്ല. അതായത്, ദ്രവിണവിഷയത്തിൽ ഇതരാധികവും നിസ്സീമവുമായി കാത്ത്യായനിക്കുട്ടിയ്ക്കുള്ള തൃഷ്ണാജ്വരത്തിന്ന ദിവ്യൌഷധമായ ധനപൌഷ്കല്യം കുമാരൻനായക്കില്ലാതിരുന്നതത്രെ! അതേ കാരണത്താൽത്തന്നെയാണല്ലോ, ഇപ്പോഴിങ്ങിനെ, കൈക്കൂലികൊണ്ടു ചാത്തുനായരെ വശത്താക്കാൻ സാധിയ്ക്കാതെ ആയാളെപ്പേടിച്ച് ദേശാന്തരപലായനത്തെത്തന്നെ ശരണീകരിയ്ക്കേണ്ടിവന്നതും. തനിയ്ക്കു ഇങ്ങിനെ അകിഞ്ചനതയാൽ അനുഭവമാകുന്ന അനാശാസ്യഫലട്ടങ്ങളെയെല്ലാം നിശ്ശേഷം വേരറുത്തുകളഞ്ഞ്, താനും കാത്ത്യായനിക്കുട്ടിയുമായുള്ള പ്രേമബന്ധത്തെ കുറെക്കൂടി വിസ്രബ്ധവും സുദൃഢവും സുഖകരവുമാക്കിത്തീക്കണമെന്ന തീച്ചപ്പെടുത്തി, അതിന്റെ മുഖ്യസാധനോപായമായ ധനാജ്ജനത്തെ ഏകലക്ഷ്യമാക്കിയുംകൊണ്ട്, നാനാതരം ക്ലേശാനുഭവങ്ങളെത്തെല്ലും ഗണിയാതെ, രണ്ടുമൂന്ന മാസത്തിന്നുള്ളിൽ ആയാൾ കൽക്കത്താപട്ടണത്തിലെത്തിച്ചേന്നു.

അവിടെയുള്ള വലിയ ഒരു ബാങ്കിൽ ചെറിയ ഒരു ഉദ്യോഗസ്ഥന്റെ സ്ഥാനം കുമാരൻനായക്കു ലഭിച്ചു. എന്നാൽ ആ ഉദ്യോഗംകൊണ്ട്, കാലാന്തരത്തിൽപ്പോലും, ഒരു ചെറിയ സംഖ്യയെങ്കിലും സമ്പാദിയ്ക്കാമെന്ന് അപ്പോൾത്തന്നെ ആയാൾക്ക പ്രത്യാശയുണ്ടായിട്ടില്ല. പക്ഷെ, തക്കതായ ഒരു തരം കിട്ടിയാൽ കനത്തിലൊന്നു കരസ്ഥമാക്കാമെന്ന പ്രതീക്ഷയോടെ, ഹൃദയസ്ഥവിഷനായ ആയാൾ മുഖമധുകൊണ്ടും അനുവത്തനചാതുയ്യംകൊണ്ടും മേലുദ്യോഗസ്ഥന്മാരെ അത്രയും പ്രീതിപ്പെടുത്തിക്കൊണ്ടു സ്വപ്രവൃത്തികൾ ഔജ്ജ്വിത്യത്തോടെ നടത്തിവന്നു.

1922. ഫെബ്രുവരിമാസാവസാനത്തിൽ ആ ബ്യാങ്കിൽ വലിയ ഒരു കളവു നടക്കുകയുണ്ടായി. ഒരമ്പതിനായിരം ഉറുപ്പികയിൽച്ചുരുങ്ങാത്ത സംഖ്യ കളവു പോയിരുന്നു. ഈ കളവിൽ കുമാരൻനായർ ഒരു 'കപ്പലിലെ കള്ള'നുമായിരുന്നു! കട്ടവൻ നിശ്ശേഷമായ തൊണ്ടിയോടുകൂടി ഒന്നുരണ്ടു ദിവസത്തിന്നുള്ളിൽ പോലീസുകാരുടെ കൈയിൽ അകപ്പെട്ടുപോയ സംഗതിയും, തന്നെപ്പററിയും പോലീസുകാൎക്ക ശങ്ക ജനിച്ചിരിയ്ക്കുന്നുവെന്ന 'അരമനരഹസ്യ'വും അറിവാനിട വന്ന മിനിട്ടിൽ കുമാരൻനായർ 'പമ്പ കടന്നു'!

ഭീരുവായ കുമാരൻനായർ കൽക്കട്ട വിട്ടു മലബാറിലെത്തുന്നതിന്നിടയ്ക്കു ഒന്നുരണ്ടു പ്രാവശ്യം ആത്മഹത്യയ്ക്കൊരുങ്ങിയെങ്കിലും, അപ്പോഴൊക്കെ, കാത്ത്യായനിക്കുട്ടിയെസ്സംബന്ധിച്ച ആശാപാശം ആയാളെ ആത്മഹത്യാഭിയോഗത്തിൽനിന്നു പിന്നാക്കം വലിയ്ക്കുകയും, അങ്ങിനെ തൻെറ ജീവിതതൃഷ്ണയാകുന്ന പാഴ്ച്ചരടിനെപ്പിരി മുറുക്കിയിരുന്ന കാത്ത്യായനിക്കുട്ടി പോലും ഒടുവിൽ തൻെറ ദയനീയമായ അഭ്യൎത്ഥനയ്ക്കു കീഴ്വഴങ്ങാതെവന്നപ്പോൾ, പുകഞ്ഞുകൊണ്ടിരുന്ന ജീവിതനിരഭിസന്ധിതാ കത്തിക്കാളി ആയാളെ ആത്മഹത്യയ്ക്കു തന്നെ നിബ്ബന്ധിയ്ക്കുകയും, ആ നിൎവ്വേദവും മററും മററ ചില പ്രകാരങ്ങളിൽച്ചെന്നു പരിണമിച്ചു് തൻെറ സ്നേഹസൎവ്വസ്വത്തെത്തന്നെ ആവിധം നിൎദ്ദയമായി വധിയ്ക്കുവാൻ കുമാരൻനായരെ ക്രൂരനാക്കുകയും ചെയ്തു!

*  *  *  *

തൻെറ മരണത്തിന്നു ശേഷം പ്രിയതമ ഭൂമിയിൽജ്ജീ

വിച്ചിരിക്കുന്നതു നിഷ്പ്രയോജനമാണെന്നു മാത്രമല്ല, അതു തനിക്കു തീരേ അസഹ്യവുമാണെന്നു തോന്നുകയാലോ, താനും ഭാര്യയും ഒപ്പം മരിക്കുന്നതായാൽ പരലോകത്തിൽ രണ്ടുപേക്കും തുല്യഗതിയുണ്ടാകുമെന്നു് വിവേകലേശവിഹീനനായി വിചാരിച്ചതുകൊണ്ടോ, മറേറതെങ്കിലും നികൃഷ്ടവികാരം മനസ്സിനെ വന്നാക്രമിച്ചതു നിമിത്തമായോ അജ്ഞതമകുടമായിത്തീൎന്ന കുട്ടൻനമ്പ്യാർ അന്നു് ആ അദ്ധരാത്രിസമയത്തു്, കേവലം ഒരു രാക്ഷസനിലും തുലോം നീചനും ക്രൂരനുമായിപ്പരിണമിച്ചു്, ഗർഭിണിയും പ്രേയസിയുമായ മാധവിയെ കഠോരമായ ശസ്ത്രികാപ്രഹാരത്തിനു പാത്രമാക്കി വിട്ടുവല്ലോ! സൎവ്വഥാ അന്ധനായിത്തീൎന്നിരുന്ന അദ്ദേഹം, താവന്മാത്രംകൊണ്ടു് ആ ആയുഷ്മതിയുടെ ജീവഹാനിയേയും വിശ്വസിച്ചു്, അവശിഷ്ടമായ സ്വാത്മഹത്യയിൽ മാത്രം നിവിഷ്ടമാനസനായി, തൻെറ മാളികയിലെക്കു തന്നെ തിരിച്ചോടി, പശുവിനെക്കെട്ടിയിരുന്ന പാശവും കൈക്കലാക്കി, ദേഹിയുടെ അധോഗതിയെപ്പററി അല്പവും ആലോചിയാതെ ദേഹത്തിൻെറ ഊൎദ്ധ്വഗതിയിൽ മാത്രം ബുദ്ധിയെ പ്രേരിപ്പിച്ചു് കോണി കയറി വരാന്തയിലെത്തിയപ്പോഠം, നാമാദ്യം കണ്ട പോലെ, അവിടെ നമ്മുടെ എളയതു്, നാനാമാതിരി വിചാരസരണികളിലൂടേ പൎയ്യടനം ചെയ്തുകൊണ്ടു നില്ക്കയായിരുന്നു! അവരുടെ അപ്പോഴത്തെ ആ കൂടിക്കാഴ്ച, വായനക്കാരുടെ ഹൃദയങ്ങളിൽപ്പോലും ഏതെല്ലാം വികാരപരമ്പരകളെയാണു ജനിപ്പിക്കുന്നതെന്നു പരിഗണിച്ചുകൊള്ളുന്നതു പ്രയാസസാദ്ധ്യമായ ഒരു പ്രവൃത്തിയാകുന്നു. അധികം വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ: ആ നിലയിലുള്ള

കുട്ടൻനമ്പ്യാരുടെ ആത്മഹത്യാഭിയോഗത്തെ പഞ്ഞി പോലെ പറപ്പിച്ചുകളയുവാനുള്ള ഉപദേശപാടവവും ആജ്ഞാശക്തിയും നമ്മുടെ എളയതിന്നു ആ അവസരത്തിൽ വിശേഷിച്ചും സ്വയംസിദ്ധമായി. പിറേറ ദിവസം നമ്പ്യാരുടെ ശിരസ്സിൽ വന്നു വീഴുന്ന വ്യാപത്തിനെപ്പററിയാലോചിച്ചപ്പോഴം, ജംഘാബലപരീക്ഷയൊന്നു മാത്രമേ അനന്തരകർത്തവ്യമായിത്തോന്നിയുള്ളൂ. എളയതും കൂടെപ്പോകാനുറച്ചു. അദ്ദേഹത്തിൻെറ ഗോസായിവേഷം നമ്പ്യാർ വാങ്ങിദ്ധരിച്ചു. നമ്പ്യാർ നുള്ളിത്തുറന്നുകൊടുത്ത ജനാലയിലൂടെ എളയതു അകത്തു കടന്നു അസാധാരണമായ ഒരു വേഷവിധാനത്തിന്നു ആവശ്യകമായ ചില സാമഗ്രികളും ഉണ്ടായിരുന്നേടത്തോളം പണവുമെടുത്തു ആ വഴിയേ തന്നെ പുറത്തു കടന്നു ജനാലയടച്ചു. അവർ, ജനസഞ്ചാരം തുലോം ചുരുങ്ങിയ മാർഗ്ഗങ്ങളിലൂടേ എങ്ങോട്ടോ സത്വരം നട കൊണ്ടു.

---

## ഇരുപത്തൊമ്പതാമധ്യായം

---

കുട്ടൻനമ്പ്യാരും ഭാസ്കരൻെറ അന്വേഷണത്തിന്നു ലക്ഷ്യമായിത്തീർന്നു. പത്രങ്ങളിൽ പ്രസിദ്ധിപ്പെടുത്തുക, പ്രധാനസ്ഥലങ്ങളിലൊക്കെ വന്നും പോയുമിരിക്കുന്ന ആളുകളെപ്പരിശോധിക്കുവാനേൎപ്പാടു ചെയ്യുക, കണ്ടുപിടിച്ചു കൊടുക്കുന്നവൎക്കു സമ്മാനം കൊടുക്കാമെന്നു നിശ്ചയിക്കുക മുതലായ പലതരം പരികരങ്ങളേയും വേണ്ടപോലെയൊക്കെ യഥാകാലം ബന്ധിച്ചു, മാധവനും ഭാസ്കരനും, നമ്പ്യാരേയും എളയതിനേയും തിരഞ്ഞുകൊണ്ടു വളരെനാൾ ഇന്ത്യയുടെ നാനാഭാഗങ്ങളിലും നടന്നു. ഇതുവരെ

യായിട്ടും ആ യുവാക്കൾക്ക നമ്പ്യാരേയോ എളയതിനേയോ, അവരെസ്സംബന്ധിക്കുന്ന വൃത്താന്തത്തിൻെറ ഒരു തുമ്പെങ്കിലുമോ കണ്ടുപിടിപ്പാൻ കഴിഞ്ഞിട്ടില്ല! മാധവൻെറ അന്വേഷണം തുടങ്ങിയിട്ടും ഇതാ, ഇപ്പോൾ മാസം രണ്ടാവാറായി. അവരവരുടെ അന്വേഷണഫലങ്ങളേയും ഗന്തവ്യപ്രദേശങ്ങളേയും കർത്തവ്യപരിപാടികളേയും അപ്പഴപ്പോൾ പരസ്പരം അറിയിച്ചുകൊണ്ടു മാധവനും ഭാസ്കരനും ഇങ്ങിനെ കുറേ കാലം സഞ്ചരിച്ചതിന്നു ശേഷം, 1922. നവമ്പർമാസത്തിൻെറ അവസാനകാലത്തു് മദ്രാസ്സിൽ ഒത്തുകൂടി. ഇന്നേവരെച്ചെയ്യേടത്തോളം പ്രവൃത്തികളെല്ലാം തീരേ നിഷ്ഫലമായിക്കാണുന്നതിനാൽ, അന്വേഷണത്തിന്നു് ഇനി ഏതൊരു പുതിയ നയത്തെയാണംഗീകരിക്കേണ്ടതു് എന്നു്, അല്പമായ ഒരു നിരാശതയുടെ സന്താനമായ വൈമനസ്യം ശല്യപ്പെടുത്തിയിരുന്നെങ്കിലും, അവർ നിപുണമായാലോചിച്ചുതുടങ്ങി. കുറച്ചു വിശ്രമത്തിൻെറ ആവശ്യകത കൂടിയുണ്ടായിരുന്നതുകൊണ്ടു്, ആ യുവാക്കൾ അങ്ങിനെ ചില നാൾ മദ്രാസ്സിൽത്തന്നെ പാർത്തു.

ഒരു ദിവസം രാവിലെ മാധവനും ഭാസ്കരനും, വിശേഷിച്ചു യാതൊന്നുമുദ്ദേശിക്കാതെ, സെൻട്രൽ സ്റ്റേഷനിൽപ്പോയിരുന്നു. പരുപരുത്ത തനിക്കദർകൊണ്ടുള്ള, ധോത്തിയും ഷട്ടും കോട്ടും വലിയ ഒരു തലയിൽക്കെട്ടും ധരിച്ചവനും, ത്രിപുണ്ഡ്രധാരിയും, കേശമീശകൾ വളർത്തിയവനും, കണ്ണടക്കാരനും, സുമുഖനുമായ ഒരു ചെറുപ്പക്കാരൻ തെലുങ്കൻ, അപ്പോൾ അവിടെ വന്ന കൽക്കട്ടാ മെയിലിൽനിന്നിറങ്ങി. ആ സഹകരണത്യാഗി, കദർവസ്ത്രധാ

രികളായ നമ്മുടെ മലയാളിയുവാക്കളെക്കണ്ടു അല്പമൊന്നാശ്ചര്യപ്പെട്ട പോലെ അവരുടെ മുഖത്തുനോക്കിക്കൊണ്ടു നിന്നു. അഞ്ചെട്ടു നിമിഷം എന്തോ ആലോചിച്ചു നിന്നതിന്നു ശേഷം, ആ ആംഗ്ലേയയുവാവു് അവരുടെ അടുത്തു ചെന്നു് ഇംഗ്ലീഷിൽ ചോദിച്ചു:— "നിങ്ങളാണോ, കേശവനെളയതിനേയും കുട്ടൻനമ്പ്യാരേയും അന്വേഷിച്ചുകൊണ്ടു നടക്കുന്ന മാധവൻനമ്പ്യാരും ഭാസ്കരമേനവനും?"

മാധവൻ— അതേ; നിങ്ങൾ ഞങ്ങളെ എങ്ങിനെ അറിഞ്ഞു?

തെലുകൻ—നിങ്ങളുടെ നോട്ടീസ് പത്രങ്ങളിൽ ഈയിടെ കണ്ടു. അന്വേഷകന്മാർ നിങ്ങളായിരിയ്ക്കാമെന്നു്, ഇതാ, നിങ്ങളെക്കണ്ടപ്പോൾ ഊഹിച്ചു; എന്നിട്ടാണു ചോദിച്ചതു്. അപ്പോൾ, ഒരാളേയും നിങ്ങൾ ഇന്നേവരെക്കണ്ടെത്തുകയുണ്ടായില്ലേ?

മാധവൻ—ഇല്ലെന്നു തന്നെ വ്യസനസമേതം പറയേണ്ടിയിരിയ്ക്കുന്നു. നിങ്ങൾക്കു് അവരെപ്പററി വല്ലതും അറിയാമോ?

തെലുകൻ—നിങ്ങളുടെ നോട്ടീസിൽപ്പറയുന്നപ്രകാരം, നമ്പ്യാരവർകളുടെ പത്നിയും ശ്വശ്രുവും മരിച്ചിട്ടില്ലെന്നുള്ളതു യഥാർത്ഥം തന്നെയോ?

മാധവൻ—ഞങ്ങൾക്കു് അയഥാർത്ഥസംഗതി പ്രസിദ്ധിപ്പെടുത്തിയിട്ടെന്തു വേണം!

തെലുകൻ—അപ്പോൾ അതു ശരി തന്നെയാണു്?

മാധവൻ —അതിൽ അസത്യലേശം പോലുമില്ല!

മാധവന്റെ മുഖഭാവംകൊണ്ടും സംഭാഷണംകൊണ്ടും സംഗതിയിൽ സമ്പൂർണ്ണമായ വിശ്വാസം വന്ന പോ

ലെ പറഞ്ഞു:—'കേശവനെളയതിനെ ഞാൻ ഉടനെ കാണിച്ചുതരാം.'

മാധവനും ഭാസ്കരനും—മഹത്തരമായ അനുഗ്രഹം!

തെലുങ്കൻ—(മലയാളത്തിൽ, തന്റെ സ്വന്തം ഒച്ചയിൽ.) ദുർഭാഗ്യം പിടിച്ച ഈയുള്ളവൻ തന്നെയാണ് നിങ്ങളുടെ ആ എളയത്!

മാധവനും ഭാസ്കരനും മിഴിച്ചുപോയി! ഇത്ര നേരം സംഭാഷണം ചെയ്തിട്ടും അദ്ദേഹത്തെ അറിയാതെപോയതിൽ അവർ തുലോം വിലക്ഷരായി! അഥവാ, എളയതിന്റെ വേഷപ്പകർച്ച അത്രമാത്രം സുപ്രസിദ്ധമാണല്ലോ!

നിരുപാധികമായ സൌഹാർദ്ദത്തിന്റെ ഉത്തമമാതൃകകളായ ഈ മൂന്നു ചെറുപ്പക്കാർക്ക് ഇന്നത്തെ ഈ സമ്മേളനം എത്രമേൽ സന്തോഷത്തേയും സമാധാനത്തേയും നൽകി എന്ന വസ്തുതത്തെ വിശദമാക്കുന്നതും, ഇത്രയും കാലം നമ്മുടെ എളയതിനാൽ അനുവർത്തിക്കപ്പെട്ടുവന്ന സംയതവും സശ്രദ്ധവുമായ ആത്മനിഗ്രഹനത്തിന്റെ കാരണത്തേയും ഉദ്ദേശ്യത്തേയും അനുഭവങ്ങളേയും വെളിവാക്കുന്നതും, നമ്മുടെ നമ്പ്യാർ ഇപ്പോൾ എവിടെ എതു നിലയിൽ വർത്തിക്കുന്നുവെന്ന സംഗതിയെ വിവരിക്കുന്നതും, കോമത്തേയും ചാലിൽപറമ്പത്തേയും മററും വൃത്താന്തങ്ങളെ ആവിഷ്കരിക്കുന്നതുമായ അവരുടെ ആ ദീർഘസംഭാഷണം ഇവിടെ അപ്പടിയേ പകർത്തിയിടുന്നതു രസാവഹം തന്നെയാണെങ്കിലും, ഈ സന്ദർഭം നിർവ്വഹണസന്ധിയിലായിരുന്നില്ലെങ്കിൽ മാത്രം ആയതു സമുചിതമാകുമായിരുന്നതിനാൽ, അതിനുദ്യമിക്കാതെ, വായനക്കാർക്ക് അ

ത്യന്താപേക്ഷിതമായുള്ള അംശങ്ങളെ മാത്രം അനുപാഖ്യാനരൂപേണ ഇവിടെ സംഗ്രഹിച്ചു നിർദ്ദേശിയ്ക്കാം:

അന്നു മംഗലാപുരം മെയിൽ ഈരോട്ടിലെത്തിയപ്പോൾ, —— ഗോസായിയെ (കുട്ടൻനമ്പ്യാരെ) വണ്ടിയിൽനിന്നു പിടിച്ചിറക്കിയപ്പോൾ——, നമ്മുടെ എളയത് ഗാഢമായുറങ്ങുകയായിരുന്നു. ഇടയ്ക്ക് ഒരു സ്റ്റേഷനിൽ വെച്ച് അദ്ദേഹം ഉണരുകയും അല്പം കാപ്പിയോ മറേറാ കഴിയ്ക്കയും ചെയ്യുവെങ്കിലും, ആദ്യമേ തന്നെ മറെറാരു കമ്പാട്ട്മെൻറിൽക്കയറിയിരുന്ന കുട്ടൻനമ്പ്യാരെ ഇറങ്ങിച്ചെന്നു നോക്കുവാൻ എളയതിന്ന് ഇട കിട്ടിയില്ല. പിന്നെ ആക്കോണത്തു ചെന്നപ്പോഴാണ് തൻെറ സ്നേഹിതനെ അദ്ദേഹം അന്വേഷിച്ചത്. അപ്പോൾ മാത്രമാണ്, കൂട്ടുകാരൻ കൈവിട്ടുപോയെന്ന് അദ്ദേഹത്തിന്നറിവാനിട വന്നതും.

നമ്പ്യാർ കൈവിട്ടുപോയതിൽ എളയതിന്നുണ്ടായ വിഷാദം അവാച്യമായിരുന്നുവെന്നേ പറയേണ്ടു. അദ്ദേഹം തൻെറ ആത്മസ്നേഹിതനെപ്പററി അത്രയും നിരാശനായി! എന്നാൽ, കോമത്തെ മാളികയിലെ വരാന്തയിൽവെച്ച് അന്നു പാതിരയ്ക്കു കണ്ടുമുട്ടിയ കുട്ടൻനമ്പ്യാരെ,—ദൈവഗതി എങ്ങിനെ എന്നാക്കറിയാം!—ഇനിയും കണ്ടുപിടിച്ചു രക്ഷിപ്പാൻ സാധിച്ചുകൂടെന്നില്ലല്ലൊ എന്നും മററും ആശിച്ചും ആലോചിച്ചും നമ്മുടെ കേശവനെളയത്, ആക്കോണത്തുനിന്ന്, വന്ന വഴിയേ മടങ്ങി; നമ്പ്യാരെ അന്വേഷിച്ചുകൊണ്ട് അങ്ങുമിങ്ങുമായി അലഞ്ഞുതുടങ്ങി. അങ്ങിനെ നടന്നുകൊണ്ടിരിയ്ക്കേ, സേലത്തുവെച്ച് ഒരു ദിവസം അദ്ദേഹത്തിൻെറ മനസ്സിനെ അഖണ്ഡമായ ഒരുപാരശക്തി,—അഥവാ, ദൈവയോഗമെന്നുതന്നെ പറയട്ടെ;—ആസ്പത്രി

യിലെഴുന്നള്ളിച്ചു. ഏതാനും ദിവസങ്ങൾക്കു മുമ്പ് തൃശ്ശൂർ ആസ്പത്രിയിൽവെച്ച് എന്ന പോലെ, തനിക്കു പരിചിതനായ ഒരാൾ, അവിടെയുണ്ടായിരുന്ന രോഗികളുടെ മധ്യത്തിൽ ദൃഷ്ടനായി!

സേലം തീവണ്ടിയപകടത്തിൽ അകപ്പെട്ട നമ്മുടെ കുട്ടൻനമ്പ്യാൎക്ക് അപായകരമായ പരിക്കുകളൊന്നും പററിയിട്ടുണ്ടായിരുന്നില്ല. താൻ ഇദ്ദേഹത്തിന്റെ നാട്ടുകാരനും ഒരു സ്നേഹിതനുമാണ് എന്നു ഡോക്ടരോടു പറഞ്ഞ് എളയത് നമ്പ്യാരെ ശുശ്രൂഷിച്ചുതുടങ്ങി. ആ ശുശ്രൂഷ കൂടി ലഭിച്ചതിനാൽ, കുറച്ചു നാൾക്കുള്ളിൽ എളുപ്പത്തിൽ നമ്പ്യാർ സ്വസ്ഥനായി.

തന്റെ കുടുംബം ഒട്ടാകെ മാപ്പിളലഹളയിൽപ്പെട്ടു ഹതമായിപ്പോയെന്നും, അതേ നിൎവ്വേദത്താൽ താൻ ഇങ്ങിനെ ഒരു തീൎത്ഥചാരിയായി നടക്കുകയാണെന്നും മററുമാണു നമ്പ്യാർ ഡോക്ടരേയും മററും ധരിപ്പിച്ചിരുന്നത്!

സ്വസ്ഥനായിത്തീൎന്ന തന്റെ സുഹൃത്തിനെ എളയത് ആസ്പത്രിയിൽനിന്നു കൊണ്ടുപോരികയും, നേരെ വടക്കേ ഇന്ത്യയിൽപ്പോയി അവിടെ ഗംഗാതീരത്തിലുള്ള ഒരു പെറുംകുഗ്രാമത്തിൽ സുഗുപ്തമായിപ്പാൎപ്പിക്കുകയും ചെയ്തു. നമ്പ്യാർ ഇന്നും അവിടെ ഒരു കൃഷികന്റെ തോട്ടക്കാരനായിപ്പാൎത്തുവരുന്നു.

ഇങ്ങിനെ ഒളിപ്പിക്കപ്പെട്ട തന്റെ സ്നേഹിതന്റെ രക്ഷയ്ക്കുവേണ്ടി, വേഷഭാഷാദികളാൽ തുലോം പ്രച്ഛന്നനായുംകൊണ്ട് എളയത് ഒരു ദേശസഞ്ചാരത്തിന്നിറങ്ങി. അദ്ദേഹം, തനിച്ച ഒരു കോൺഗ്രസ്സ്കാരനാവുകയും, കോൺഗ്രസ്സിന്റെ നിൎദ്ദേശങ്ങളേയും നിരോധനങ്ങളേയും അ

നുസരിച്ച് പല കാൎയ്യങ്ങൾക്കുമായി പല ദിക്കുകളിൽ സ ഞ്ചരിയ്ക്കുകയും ചെയ്തു.

തൻെറ വൃത്താന്തം, ശരീരമാത്രഭിന്നനായ മാധവ നെപ്പോലും എളയത് അറിയിച്ചില്ല!: ആ ആത്മവഞ്ചനം എത്ര തന്നെ നിഗ്രൂഢമായിരുന്നാലും കാലാന്തരത്തിൽ ആ രഹസ്യം പരസ്യമാകാനിടയുണ്ടെന്നും, അതു തൻെറ പ്രാണസ്നേഹിതനായ കുട്ടൻനമ്പ്യാരുടെ ജീവരക്ഷയ്ക്കു ഹാ നികരമാണെന്നും എളയത് നിശ്ചയിച്ചു. മാധവനിലുള്ള സൌഹാൎദ്ദം ശക്തിമത്തരമാണെങ്കിലും, പരിതഃസ്ഥിതിക ളെപ്പൎയ്യവേക്ഷണം ചെയ്തുനോക്കുമ്പോൾ, ആ സൌഹാൎദ്ദ ത്തെ നിശ്ശേഷം പരിത്യജിച്ചോ വിസ്മരിച്ചോ പ്രതിമാനി യ്ക്കാതെയോ, — എങ്ങിനെയായാലും ശരി;— നമ്പ്യാരുടെ പ്രാണത്രാണത്തിൽ മാത്രമേ എളയതിന്ന് അഭിനിവേശം ഉണ്ടായിക്കൂട്ടു; അതു തന്നെയേ ഉണ്ടായതുമുള്ളു.

എളയതിനെക്കണ്ടുപിടിപ്പാനായി മാധവൻ ആദ്യം പ്രസിദ്ധിപ്പെടുത്തിയിരുന്ന വിജ്ഞാപനവും എളയത് കാ ണാതിരുന്നില്ല; എന്നല്ല— ഭാസ്കരനേയും എളയത് ഒന്നുര ണ്ടു ദിക്കിൽവെച്ചു കാണുകയുണ്ടായി. എന്നാൽ, ഈ ഉ പായമെല്ലാം, താൻവഴിയ്ക്കു നമ്പ്യാരെക്കണ്ടുപിടിപ്പാൻ ത ന്നെയാണെന്നാണ് എളയത് ഉറച്ചതു്. അതുകൊണ്ടു്, അദ്ദേഹം ആത്മനിഗ്രഹനത്തിൽ പൂൎവ്വാധികം ശ്രദ്ധാവാ നാവുകയാണു ചെയ്തതു്.

ഇതാ, രണ്ടു മാസത്തോളമായി നമ്മുടെ നമ്പ്യാർ പ നി പിടിച്ചു കിടപ്പിലായിരുന്നു. അക്കാലത്തു് എളയതും ശുശ്രൂഷയ്ക്കായി അദ്ദേഹത്തിൻെറ അടുത്തു തന്നെ താമസി ച്ചു. എളയത് അവിടെനിന്നു് ഇതാ, ഈയിടെ അല്പം

ബാദിൽത്തിരിച്ചെത്തുകയും, അവിടെവെച്ച് മാധവന്റെ രണ്ടാമത്തെ വിജ്ഞാപനം കാണുകയും ചെയ്തു. അതിൽ പ്രസ്താവിച്ചിരുന്നപ്രകാരം മാധവിയും കുഞ്ചിയും മരിച്ചിട്ടില്ലെന്നുള്ളതു യഥാർത്ഥമാണെങ്കിൽ തനിക്കും നമ്പ്യാർക്കും ഇനി വെളിവിൽ വരാമെന്നു കരുതി മലബാറിലേയ്ക്കു പുറപ്പെട്ടു മദ്രാസ്സിലെത്തിയപ്പോഴാണ്, അവിടെ മാധവനേയും ഭാസ്കരനേയും ഇതാ, ഇങ്ങിനെ, എളയത് കണ്ടുമുട്ടിയതു്.

കോമത്തും ചാലിൻപറമ്പത്തും സംഭവിച്ച സംഗതികളെല്ലാം, മാധവഭാസ്കരന്മാർ എളയതിനെഅറിയിച്ചു. കുമാരൻനായർ കാത്യായനിക്കുട്ടിയ്ക്കയച്ചിരുന്ന ആ എഴുത്തും കൊണ്ട് അമ്മിണിയും ജാനുവും കോമത്തു വന്നതും മററും മാധവൻ ലേശവും വിടാതെ ഉത്സാഹത്തോടെ വിസ്തരിച്ചു; എളയതിന്നുണ്ടായിരുന്ന മററൊരു ചിന്താഭാരവും അസ്തമിച്ചു.

മാധവൻ— എളയതേ, താങ്കളുടെ മുത്തശ്ശി ഇതിനിടെ മരിച്ചുപോയി!

എളയത് — എന്തു്!— വയസ്സായിട്ടാണു മരിച്ചതെങ്കിലും, ഒന്നു കാണുവാൻ കഴിഞ്ഞില്ലല്ലൊ!

മാധവൻ— പ്രാണൻ പോകുന്നതുവരെയും തന്റേടമുണ്ടായിരുന്നു; 'കുട്ടാ, കുട്ടാ!' എന്നു വിളിച്ചുകൊണ്ടു തന്നെ മരിച്ചുവത്രെ!

എളയതിന്നു കണ്ണുനീർ പെട്ടെന്നു പ്രവഹിച്ചുപോയി!; അതിൽ മാധവന്റെ ഹൃദയം, 'സോഡിയം' * പോ

* Sodium; വെള്ളം തട്ടിയാൽക്കത്തുന്ന ഒരു 'ധാതു' വിശേഷം.

ലെ കുന്തിരിറി!! ——— ഭാസ്കരന്റെ വേദാന്തം, കുറെ നേരത്തെയ്ക്കു തീരെ ഫലപ്പെട്ടില്ല!

## മുപ്പതാമധ്യായം.

പുഷ്ടസന്തോഷദം, പേർത്തും
കഷ്ടപ്പെട്ടുളവാം സുഖം;
മൃഷ്ടഭോജ്യം വിശേഷിച്ചു
മിഷ്ടമല്ലോ ക്ഷുധാർത്തിയിൽ!

വേനല്ക്കു പിമ്പേ മഴയും, കുഴിക്കുമേ-
ലി നമ്മൾ കുന്നും പതിവിന്നു കാണുവോർ;
നൂനം ജഗത്തിങ്കലെവന്നുമാവിധം
ദ്ദൂനത്വമററാലതിനപ്പുറം സുഖം!

ദാരിദ്ര്യദൂനന്നു മഹാരസം ധനം;
ഭൂരിക്ഷുധാർത്തന്നതിരമ്യമോദനം;
പാരിച്ച വെയ്‌ലിൽത്തണൽ പാന്ഥനുത്സവം;
പാരിൽസ്സുഖത്തിന്നഴലാദികാരണം!

രാമൻനമ്പ്യാർ, കുഞ്ഞുകുട്ടിയമ്മ, ദേവകിയമ്മ, പരമേശ്വരൻ, മാധവി, ജാനകിയമ്മ, അമ്മിണി മുതലായവർ, ലീല — എന്നിവരൊക്കെയും, ആ വീട്ടിലുള്ള മററുള്ളവരും, വേറെയും പല ആളുകളും, ഉൽക്കണ്ഠാപരതന്ത്രരായും കൊണ്ട് അവിടെ സമ്മേളിച്ചിരിക്കുന്നു. ഒരെട്ടു മാസം മുമ്പ് യാതൊരു മനോഭാവത്തോടുകൂടി എത്രയധികം ആളുകൾ ആ കോമത്തുവീട്ടിൽ കൂടിയിരുന്നുവോ, അതിലി-

രട്ടി ജനം ഇന്ന് അന്നത്തേതിന്നു നേരെ വിപരീതമായ മറെറാരു മനോഭാവത്താൽ പ്രേരിതരായിട്ട് അവിടെ വന്ന് തിക്കിത്തിരക്കിക്കൂടിയിരിയ്ക്കുന്നു. അന്നത്തെസ്സന്താപാശ്രു ഇന്നിതാ, സന്തോഷാശ്രുവായിത്തിന്നിരിയ്ക്കുന്നു! രാമൻനമ്പ്യാർ തുടങ്ങിയ ഓരോരുത്തരുടേയും വികാരങ്ങളേയോ ചേഷ്ടകളേയോ വർണ്ണിയ്ക്കുയെന്നതു തീരേ ദുശ്ശകമെന്നു മാത്രം പറയട്ടെ!

കുട്ടൻനമ്പ്യാർ സകലക്കും കൂടി സാഷ്ടാംഗമായി പ്രണമിച്ചു. കുഞ്ഞുകുട്ടിയമ്മ അദ്ദേഹത്തെ അശ്രുകൊണ്ടഭിഷേകം ചെയ്തു. 'കുട്ടാ, എണിയ്ക്കൂ!' എന്നു സഗദ്ഗദമായുച്ചരിച്ചുകൊണ്ട്, വിറക്കൊള്ളുന്ന കൈകകളാൽ രാമൻനമ്പ്യാർ തൻെറ ഭാഗിനേയനെപ്പിടിച്ചെഴുന്നേല്പിച്ചു. ദേവകിയമ്മയും മാധവിയും, കണ്ണുനീർ കാലോലവാത്തുകൊണ്ടു നിന്നു.

എളയതിൻെറ അച്ഛനും കരുണാകരപ്പണിയ്ക്കരും രാമൻനമ്പ്യാരും, ഓരോ ആസനങ്ങളിൽ യഥാഹം ഇരിയ്ക്കുന്നു. മാധവൻ, ഭാസ്കരൻ, എളയത്, കല്യാണിയമ്മ, അപ്പുനമ്പ്യാർ, രാഘവമേനോൻ — എന്നിവരാൽ പരിവൃതനായുംകൊണ്ടു കുട്ടൻനമ്പ്യാരും അവിടെ അങ്ങിനെ നില്ക്കുന്നു. ആ നിതാന്തനിശ്ശബ്ദതയെ എളയത് ഇപ്രകാരം നിഹനിയ്ക്കുന്നു:

ഞാൻ കന്നാമതായി, എൻെറ ഉത്തമസുഹൃത്തായ ഈ കുട്ടൻനമ്പ്യാക്കുവേണ്ടി എല്ലാവരോടും മാപ്പു ചോദിച്ചുകൊള്ളുന്നു. മാധവൻെറ വലിയമ്മാമനേയും മുത്തശ്ശിയേയും അമ്മായേയും അതു പോലെ മററു പലരേയും അപാരമായ വ്യസനത്തിന്നു പാത്രമാക്കിത്തീത്ത ഈ കു

ട്ടൻനമ്പ്യാരെച്ചൊല്ലി നിങ്ങഠംക്കാക്കും യാതൊരു മന സ്താപവും ഉണ്ടാകരുതെന്നു ഞാൻ നിങ്ങളോടെല്ലാം പ്ര ത്ത്യേകം അപേക്ഷിച്ചുകൊള്ളുന്നു. പിന്നെ, ഇദ്ദേഹത്തി ൻെറ ധമ്മപത്നിയായ ശ്രീമതി മാധവിയമ്മയെപ്പററി യാണ് എനിയ്ക്കല്പം പറവാനുള്ളതു്. എന്നാൽ, എന്താ ണു പറയേണ്ടതെന്നു് എനിയ്ക്കു പിടുത്തമില്ല. ഇതും ഇ തിലപ്പുറവും പൊറുക്കുവാനുള്ള മനോഗുണവും മഹാ ധൈയ്യവും ആ മഹതിയ്ക്കുണ്ടെന്നു ഞാൻ വിചാരിയ്ക്കുന്നു. ഇവിടെവെച്ചും സേലത്തുവെച്ചും നമ്പ്യാർ അപായമൊ ന്നും കൂടാതെ രക്ഷപ്പെട്ടതു്, ആ പതിവ്രതാരത്നത്തി ൻെറ പാതിവ്രത്യശക്തികൊണ്ടാണെന്നു ഞാൻ പൂർണ്ണ മായി വിശ്വസിയ്ക്കുയും ചെയ്യുന്നു. ഇനിയും എനിയ്ക്കു നി ങ്ങളോടെല്ലാം വളരെവളരെപ്പറയുവാനുണ്ടു്. അതൊ ക്കെ, പതുക്കെക്കെണ്ടു ധരിപ്പിച്ചുകൊള്ളാം.

× * * * * *

കുട്ടൻനമ്പ്യാർ, മാധവിയുടെ പ്രണകിണം കണ്ടു് അ നുതപിച്ചതിന്നവസാനമില്ല; തൻെറ തങ്കക്കുഞ്ഞിനെക്ക ണ്ടു കണ്ണുനീർ പൊഴിച്ചതിന്നു കൈയും കണക്കുമില്ല; പ്രി യതമയോടു ക്ഷമായാചനം ചെയ്യുതിന്നും അതിരില്ല! മാ ധവിയുടേയും നമ്പ്യാരുടേയും ദാമ്പത്യം, സ്പൃഹണീയ വും സമുജ്ജ്വലവും വിസ്രബ്ധവുമായ ഒരു സ്ഥാനത്തെയ്ക്കു തിരിച്ചുവന്നു!!

* * * * * *

കുഞ്ഞുകുട്ടിയമ്മ, തനിയ്ക്കു് എളയതിൻെറ പേരിലുള്ള അപാരപ്രീതിയുടേയും അസാമാന്യകൃതജ്ഞതയുടേയും പെ

റിയ ഒരു സ്മാരകമായി, തൻെറ പേരിലുണ്ടായിരുന്നേടത്തോളം സ്വത്ത് അദ്ദേഹത്തിന്നു സംഭാവന ചെയ്തു!

അമ്മയുടെ അപേക്ഷയോടുകൂടി, അച്ഛൻെറ അനുമതിയോടുകൂടി, രാമൻനമ്പ്യാരുടെ ആശിർവാദത്തോടുകൂടി, കേശവനെളയത് നിർബാധമായി സ്വഗൃഹത്തിൽ പ്രവേശിച്ചു. കുഞ്ഞുകുട്ടിയമ്മയുടെ അനഘമായ ആ പരിതോഷികം, ഈ വിഷയത്തിൽ എളയതിനെ വളരെസ്സഹായിച്ചു!

ഏററവും മെലിഞ്ഞു പരവശയായിത്തീർന്ന ദേവിയുടെ ധൂസരമായ ശിരസ്സിൽ, എളയതിൻെറ കണ്ണുകളിൽ നിന്നു് ഏതാനും ചുടുനീർക്കണങ്ങൾ പതിച്ചു!; വിളർത്തൊട്ടിയ കപോലങ്ങളിലൂടേ ധാരധാരയായൊഴുകിയ അശ്രുകൊണ്ടു ദേവി,പ്രാണനാഥൻെറ പരിതാപാഗ്നിയെക്കെടുത്തുവാനെന്ന പോലെ, കേശവനെളയതിൻെറ വ പ്രദേശത്തെ നനച്ചു!!

കേശവനെളയതിനെ ഇങ്ങിനെ സ്വഗൃഹത്തിലെയ്ക്കു പ്രവേശിപ്പിച്ചതിനാൽ, എളയത് സമുദായം അല്പമൊന്നു ക്ഷോഭിയ്ക്കാതിരിയ്ക്കയില്ല; എന്നാൽ, കൊച്ചിരാജ്യത്തിലെ ഒരു പ്രധാനപൌരനായ രാമൻനമ്പ്യാർ, സാമുദായികമായ കുഴപ്പങ്ങൾക്കൊന്നും ഇട കൊടുക്കാതെ എളയതിനെസ്സഹായിപ്പാൻ തയാറായി നിന്നു.

* * * * * *

അന്നത്തെ ശുഭമുഹൂർത്തത്തിൽ രണ്ടു വിവാഹമാണ് ഒന്നിച്ചു നടത്തുവാൻ നിശ്ചയിച്ചതു്: ആയുഷ്മാൻ മാധവൻ ആയുഷ്മതി രുഗ്മിണിയെ, പരിണതമായ സ്നേഹപ്ര

പക്ക...

നിവ്വി...

ച്ചുകൊണ്ടും

ത്തെക്കേപ്പലെ ചാലിൻപറമ്പ,

നു. ശ്രീയുത് കേശവനെളയത്, സ...

യ ദേവിയോടും സാരോപദേശപ്രവീണയായ കല്യാണി

യമ്മയോടും കൂടി 'മാങ്കാവി'ൽ, പൂർവ്വാധികം സമുജ്ജ്വല

യി സഹകരണത്യാഗാനുഷ്ഠാനത്തിലും സമുദായപരിഷ്ക്ക

ിലും സമുല്ലസിതനായുംകൊണ്ട് ഒരു 'വസന്ത'ഭേദമാ

ട്ട് വരസുഖവിഭവാനുഭവത്തോടെ വാഴുന്നു!

ശുഭമസ്തു.

